# WOODROW WILSON

(Malayalam Edition)

Translated by:

E. K. Purushothaman, M. A.



*From*

**BUILDERS OF AMERICA**



PUBLISHERS:
Sree Rama Vilas Press & Book Depot,
Quilon.

PRICE Rs. 2/-

1963

# വുഡ്രോ വിത്സൺ

(മലയാളം പതിപ്പ്)

പരിഭാഷകൻ:

ഈ. കെ. പുരുഷോത്തമൻ എം. ഏ.



പ്രസാധകർ:

ശ്രീരാമവിലാസം പ്രസ്സ് & ബുക്കുഡിപ്പോ,

കൊല്ലം.

വില രൂ: 2/-

1963

## ഉള്ളടക്കം

## അദ്ധ്യായം 1

# രംഗസജ്ജീകരണം.

ജെഫേഴ്സനശേഷം പ്രസിഡണ്ടുപദം വഹിച്ച ഡെമോക്രാററുകളിൽ ഗണനീയന്മാരായ ആൻഡ്രൂ ജാക്സണും വുഡ്രോ വിത്സണും സ്കോട്ട്സ്-ഐറിഷ് പാരമ്പര്യം ഉള്ളവരായിരുന്നു. ആ പാരമ്പര്യം അവരുടെ ജീവിതം കരുപ്പിടിക്കുന്നതിൽ സാധാരണയിൽക്കവിഞ്ഞ പങ്ക് വഹിച്ചിരുന്നുതാനും. ആ രണ്ടുപേരും ദാക്ഷിണാത്യന്മാരും, പ്രിസ്ബിറ്റേറിയൻസഭാംഗങ്ങളും ആയിരുന്നു; രാഷ്ട്രീയമായി വിഷമംപിടിച്ച സന്ദർഭങ്ങളിലായിരുന്നു അവർ രണ്ടുപേരും ഡെമോക്രാററിക്ക് കക്ഷിയുടെ അനിഷേദ്ധ്യനേതാക്കന്മാരായിത്തീർന്നതു്. പ്രസിഡണ്ടിന്റെ അധികാരം ഉപയോഗിക്കേണ്ട സന്ദർഭം വന്നപ്പോൾ രണ്ടുപേരും സ്വേച്ഛാധികാരികളെപ്പോലെ പെരുമാറി. ഇതോടെ സാദൃശ്യങ്ങൾ അവസാനിച്ചു; അടിസ്ഥാനപരമായ വ്യത്യാസങ്ങൾ അവയുടെ സ്ഥാനം നേടുകയായി.

ഒരാൾ ജനങ്ങളുടെ പ്രതിനിധിയായിരുന്നു;—ജീവിതവുമായി താൻ നടത്തിയ കടുത്ത സമരത്തിൽനിന്നു് തന്റെ ആശയങ്ങൾ ആവിഷ്കരിക്കുകയും സന്ദർഭത്തിനനുസരിച്ച് അവയെ ഉപയോഗിക്കുകയുംചെയ്ത ഒരു യാഥാർത്ഥ്യവാദി; മറക്കാൻ കഴിയാത്തവിധം വൈചിത്ര്യമുള്ളതും വിനോദരസം പൊഴിക്കുന്നതുമായ ഒരു രൂപം. മറേറയാൾ വലിയൊരു വായനക്കാരനായിരുന്നു പാണ്ഡിത്യത്തിന്റെ ജനസമ്പർക്കവിഹീനമായ മാർഗ്ഗത്തിൽ, രൂപപ്പെട്ടതായി

രുന്നു അദ്ദേഹത്തിന്റെ ജീവിതം. അദ്ദേഹം അമേരിക്കൻ ഭരണസമ്പ്രദായത്തിന്റെ വേരുകളിൽനിന്നു മുളച്ചുയൎന്ന ഒരു ജനാധിപത്യസമ്പ്രദായത്തെ വളൎത്തിയെടുത്തു; രാഷ്ട്ര ങ്ങളുടെ മഹത്തായ സാഹോദൎയ്യത്തിൽചെന്നവസാനിക്ക ത്തക്കവിധം, അതു് ലോകംമുഴുവൻ വ്യാപിപ്പിക്കുവാൻ ആഗ്രഹിക്കുകയുംചെയ്തു.

വിത്സൺകുടുംബത്തിൽനിന്നു്, അമേരിക്കയിൽ ഭാഗ്യംപരീക്ഷിക്കാൻ മുതിൎന്ന ആദ്യത്തെ അംഗമായ ജേയിംസ്‌വിത്സൺ, വുഡ്രോവിന്റെ മുത്തച്ഛൻ, 1807-ൽ അയർലൻറിലെ കൌണ്ടിഡൌണിൽനിന്നു് അമേരിക്കയി ലേയ്ക്കു കപ്പൽകയറി. കടലിന്നപ്പുറത്തേയ്ക്കുള്ള ആ നീണ്ട യാത്രയ്ക്കിടയിൽ പ്രേമം ഉയൎന്നുവന്നു. പുതിയ ഭൂഖണ്ഡ ത്തിൽ നേടിയെടുക്കാവുന്ന ഉൽക്കൎഷങ്ങളെക്കുറിച്ചുള്ള സുന്ദ രസ്വപ്നങ്ങളുമായി യാത്രചെയ്തിരുന്ന ഇരുപതുകാരനായ ജേയിംസ് അലസനായിരുന്നില്ല.

പതിനാറുവയസ്സു പ്രായമുള്ള ആൻ ആഡംസ് എന്നൊരു പെൺകുട്ടി അതേ കപ്പലിൽ യാത്രക്കാരിയായി ട്ടുണ്ടായിരുന്നു. കൌണ്ടിഡൌണിൽനിന്നോ കൌണ്ടിആൻട്രി മിൽനിന്നോ വരുന്ന ആ പെൺകുട്ടിയും അമേരിക്കയി ലേയ്ക്കുള്ള ഒരു കുടിയേറിപ്പാൎപ്പുകാരിതന്നെയായിരിക്കുവാ നുള്ള കാരണമെന്താണാവോ? അതെന്തായാലും അററ്ലാ ൻറിക് സമുദ്രത്തിലൂടെയുള്ള കപ്പൽയാത്രയിൽ പല പ്പോഴും സംഭവിക്കാറുള്ളതുപോലെ, ജേയിംസും ആനും അന്യോന്യം അനുരാഗബദ്ധരായിത്തീൎന്നു. ഫിലഡൽഫി യായിൽ കപ്പലിറങ്ങിയതിന്റെ അടുത്തകൊല്ലം അവർ വിവാഹിതരാവുകയുംചെയ്തു. സ്കോട്ട്സ്-ഐറിഷ് കുടി യേറിപ്പാൎപ്പുകാരിൽ മിക്കവരേയുംപോലെ, അവരും ഉറച്ച പ്രിസ്ബിറ്റേറിയൻവിശ്വാസം പുലൎത്തുന്നവരായിരുന്നു. ഫിലഡൽഫിയായിലെ 4-ാം പ്രിസ്ബിറ്റേറിയൻപള്ളി

യിലെ പുരോഹിതൻ റവ: ജോർജ്ജ് സി. പോട്സ് ആയിരുന്നു അവരുടെ വിവാഹകർമ്മം നടത്തിക്കൊടുത്തതു്. പള്ളി, അതിന്റെ എല്ലാത്തരം നിർബ്ബന്ധനിയമങ്ങളോടുംകൂടിത്തന്നെ, ആദ്യംമുതൽ അവസാനംവരെ, അമേരിക്കയിലെ ഇരുപത്തിയേഴാമത്തെ പ്രസിഡണ്ടിന്റെ പൂർവ്വിക പശ്ചാത്തലത്തിൽ പ്രധാനപ്പെട്ട ഒരു ഘടകമായി നിലകൊണ്ടു.

ഇരുപത്തൊന്നുവയസ്സുകാരനായ വരൻ, ജേയിംസ് വിത്സണ് ഒരു അച്ചടിശാലയും വർത്തമാനപത്രവും ഉണ്ടായിരുന്നു. ജനാധിപത്യത്തിൽ സ്ഥിരവിശ്വാസിയായിരുന്നു അദ്ദേഹം. ഫിലഡൽഫിയായിൽ വന്നെത്തിയ അദ്ദേഹത്തിനു് 'അറോറ' എന്ന പ്രസിദ്ധീകരണത്തിൽ ജോലി കിട്ടി. അമേരിക്കൻ പത്രപ്രവർത്തനത്തിന്റെ മഹാപുരോഹിതനായ ബെൻഫ്രാങ്ക്ളിന്റെ വാസസ്ഥലമായിരുന്ന 15, ഫ്രാങ്ക്ളിൻസ്ക്വയർ എന്ന സ്ഥലത്തുനിന്നാണു് അതു പ്രസിദ്ധപ്പെടുത്തിയിരുന്നതു്. വില്യം ഡുവെയ്ൻ ആയിരുന്നു അതിന്റെ പത്രാധിപർ. താൻ രംഗത്തെത്തി അഞ്ചുകൊല്ലത്തിനുള്ളിൽ, ജിമ്മി വിത്സൺ ആ പത്രം സ്വന്തമാക്കി. പക്ഷേ അധികകാലം അദ്ദേഹം അതു വച്ചുകൊണ്ടിരുന്നില്ല. സാഹസമനോഭാവം അദ്ദേഹത്തിന്റെ രക്തത്തിൽത്തന്നെയുണ്ടായിരുന്നു. പടിഞ്ഞാറൻ പ്രദേശങ്ങൾ അദ്ദേഹത്തെ മാടിവിളിച്ചു. 1815 ആയപ്പോഴേയ്ക്കു "വെസ്റ്റേൺ ഹെറാൾഡ് ആൻറ് സ്റ്റൂബെൻവില്ല ഗസററ്" എന്ന പത്രത്തിന്റെ പത്രാധിപരും പ്രസാധകനും എന്ന നിലയിൽ അദ്ദേഹം ഒഹായോവിൽ എത്തി. പിൽക്കാലത്തു്, വിട്ടുവീഴ്ച്ചയില്ലാത്ത ആ പത്രത്തിലെ രൂക്ഷമായ വരികളിലൂടെ അദ്ദേഹം ആൻഡ്രൂജാക്സനോടും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളോടും മരണംവരെ നീണ്ടുനിന്ന ഒരു സമരം നടത്തുകയുണ്ടായി.

വലിയ കുടുംബങ്ങളും രാഷ്ട്രീയമായ വടംവലികളും അന്നത്തെ സാധാരണ നിയമമായിരുന്നു. തങ്ങളുടെ വിവാഹജീവിതം 12 കൊല്ലം പിന്നിട്ടുകഴിയുന്നതിനുമുമ്പു തന്നെ 7 ആൺമക്കളും 3 പെൺമക്കളും ഉള്ള ഒരു കുടുംബത്തെക്കുറിച്ചു സന്തോഷിക്കുവാൻ ജിമ്മിവിത്സണും ആനിനും കഴിഞ്ഞു.

ആൺമക്കളിൽ ഏററവും ഇളയവനായ ജോസഫ് റഗ്ഗ്ലസ്‌വിത്സൺ, 1822-ൽ ഒഹായോവിലുള്ള സ്റ്റ്യൂബെൻ വില്ലയിലാണു് ജനിച്ചതു്. തന്റെ മററു സഹോദരന്മാരെപ്പോലെതന്നെ ഒരു അച്ചടിവിദഗ്ധനായിത്തീരുവാനുള്ള പരിശീലനമാണു് അയാൾക്കു ലഭിച്ചതു്. പക്ഷേ, തന്റെ സ്വന്തം നിർമ്മിതിയായ ഒരു ചെറിയ വർത്തമാന പത്രവുമായി അൽപനാൾ കഴിച്ചതിനുശേഷം അദ്ദേഹം പ്രിസ്‌ബിറ്റേറിയൻപള്ളിയുടെനേരെ തിരിയുകയാണു് ചെയ്തതു്. 1847-ൽ ഒരു പുരോഹിതനായി അദ്ദേഹം പട്ടമേററു. അതേകൊല്ലംതന്നെ അദ്ദേഹം ജെസ്സിവുഡ്രോവിനെ കണ്ടുമുട്ടി. അമേരിക്കയിൽ സ്ഥിരതാമസമാക്കിയ ആദ്യത്തെ വുഡ്രോവിന്റെ മകളായിരുന്നു അവർ.

പാണ്ഡിത്യംകൊണ്ടും പ്രസംഗപാടവംകൊണ്ടും പ്രസിദ്ധിയാർജ്ജിച്ച ഒരു പ്രിസ്‌ബിറ്റേറിയൻപുരോഹിതനായിരുന്നു, ജെസ്സിയുടെ പിതാവായ റവ: തോമസ് വുഡ്രോ. വുഡ്രോകുടുംബത്തിലുള്ളവരെല്ലാംതന്നെ, ഒന്നുകിൽ കർമ്മനിരതരായ മതപുരോഹിതന്മാരോ, അല്ലെങ്കിൽ ഉത്സാഹശാലികളായ വിദ്യാഭ്യാസ പ്രവർത്തകന്മാരോ ആയിരുന്നു. വുഡ്രോകുടുംബത്തിൽനിന്നു് ആദ്യമായി അമേരിക്കയിലേക്കുവന്ന റവ: തോമസ്‌വുഡ്രോ, ഗ്ലാസ്‌ഗോസർവ്വകലാശാലയിലെ ഒരു ബിരുദധാരിയായിരുന്നു. അദ്ദേഹം 1836-ൽ ന്യൂയോക്കിൽ എത്തി. അവിടെവച്ചു്, ഒരു ചെറിയ അസുഖത്തെത്തുടർന്നു്, 8 കുട്ടികൾ അടങ്ങുന്ന ഒരു

കുടുംബത്തെ അദ്ദേഹത്തെ ഏല്പിച്ചുകൊണ്ടു്, അദ്ദേഹത്തിന്റെ ഭാര്യ പരലോകം പ്രാപിച്ചു. ഭാഗ്യത്തിനു്, സ്കോട്ലൻറിൽനിന്നു് ഈ കുടുംബത്തിന്റെകൂടെ അമേരിക്കയിലേക്കു വന്നിരുന്ന, കുട്ടികളുടെ അമ്മായി, ഇസബെല വില്യംസൺ, അമ്മയില്ലാത്ത ആ കുട്ടികളുടെ ചുമതല ഏറെറടുത്തു. പ്രകടമായും ഉൽകൃഷ്ടഫലം ഉളവാക്കിയ ഒരു ഏർപ്പാടായിരുന്നു അതു്. കാനഡയിൽ ഒരു സഭ വളത്തിക്കൊണ്ടുവരുവാനുള്ള നിഷ്ഫലയത്നത്തിനുശേഷം റവ: തോമസ് ഒഹായോവിലേക്കു കടന്നു. ചിലിക്കോത്തിൽ അദ്ദേഹം താമസമുറപ്പിച്ചു. പിന്നീടു് പന്ത്രണ്ടുകൊല്ല കാലത്തേക്കു്, അവിടത്തെ ഒന്നാം പ്രിസ്ബിറ്റേറിയൻ പള്ളിയിലെ പുരോഹിതനായിരുന്നു അദ്ദേഹം.

ഇക്കാലത്താണു് അദ്ദേഹത്തിന്റെ മകൾ ജെസ്സി, ജോസഫ് റഗ്ഗ്സ് വിത്സനെ കണ്ടുമുട്ടിയതു്. അന്നു ജെസ്സി, സ്റ്റൂബെൻവില്ലയിലെ കന്യാമഠത്തിൽ ഒരു വിദ്യാത്ഥിനിയായി കഴിയുകയായിരുന്നു. വിത്സനാകട്ടെ, പ്രിസ്ബിറ്റേറിയൻപള്ളിയിൽ പുരോഹിതനായിപ്പോകുവാനുള്ള സന്ദർഭവും കാത്തുകൊണ്ടു്, സ്റ്റൂബെൻവില്ല അക്കാദമിയിൽ അദ്ധ്യാപകനായി കഴിഞ്ഞുകൂടുകയും പ്രേമബദ്ധരെന്ന നിലയിൽ രണ്ടുകൊല്ലം കഴിച്ചതിനുശേഷം 1849 ജൂൺ 7-ാംനു- ജെസ്സിയും ജോസഫും വിവാഹിതരായി വധുവിന്റെ പിതാവുതന്നെയാണു് വിവാഹകർമ്മത്തിൽ പൗരോഹിത്യം വഹിച്ചതു്. പെൻസിൽവാനിയായിലെ ചാർട്ടിയേഴ്സ്നഗരത്തിൽ ഉള്ള ഒരു പള്ളിയാണു് റവ: ജോസഫിനെ ആദ്യമായി ഒരു പുരോഹിതനായിരിക്കുവാൻ ക്ഷണിച്ചതു്. അതിനുശേഷം അധികം വൈകാതെ, 1855-ൽ വെർജീനിയായിലെ സ്റ്റാൻറൺ എന്ന പ്രദേശത്തെ ഒന്നാംപ്രിസ്ബിറ്റേറിയൻപള്ളിയിൽനിന്നു അദ്ദേഹത്തിനു് ഒരു ക്ഷണം കിട്ടി. വെർജീനിയായിലെ

ഏററവും പഴയ പട്ടണങ്ങളിൽ ഒന്നായ സ്റ്റാൻറൺ ആചാരങ്ങളിലും ജീവിതരീതികളിലും തികച്ചും തെക്കൻ ആയിരുന്നു. സാമ്രാജ്യയുഗംവരെ പുറകോട്ടു നീണ്ടുകിടക്കുന്ന ഒരു ചരിത്രമുണ്ട് അതിന്ന്. വിത്സൺദമ്പതികൾ, ഈ പട്ടണത്തിൽ തങ്ങളുടെ രണ്ടു ചെറിയ പെൺകുട്ടികളോടുകൂടി താമസമാക്കി. അവിടെവച്ചു 1856 ഡിസംബർ 28-ാംനു- അവക്ക് ഒരു മകൻ പിറന്നു. ആ കുട്ടിക്കു് അവൻെറ അമ്മയുടെ അച്ഛൻെറ നാമധേയമാണ് നൽകിയതു്— തോമസ് വുഡ്രോ.

ടോമിയുടെ (തോമ്മസ്) ജനനത്തിനുശേഷം നാലു മാസം കഴിഞ്ഞപ്പോൾ അവൻെറ അമ്മ അവനെപ്പററി ഇങ്ങിനെ എഴുതി: "ആരോഗ്യമുള്ള ഒരു നല്ല കുട്ടി; മററു രണ്ടുപേരേക്കാൾ മുഴുപ്പുണ്ടു്; ആകാവുന്നത്ര തടിയും." വന്നുകാണുന്നവരെല്ലാം സുന്ദരനും ആകാവുന്നത്ര നല്ലവനും ആയ ഒരു കുട്ടിയായിട്ടാണ് അവനെ കണക്കാക്കുന്നതെന്നും, അവർ, എഴുത്തിലൂടെ ടോമിയുടെ മുത്തച്ഛനെ അറിയിക്കുകയുണ്ടായി. ഡാക്ടർ വുഡ്രോവിൻെറ അഭിപ്രായത്തിൽ ആ കുട്ടി വളരെ തടിച്ചവൻ മാത്രമായിരുന്നില്ല,—"ജനറൽ അസംബ്ളിയുടെ അദ്ധ്യക്ഷൻ ആകുവാൻ വേണ്ടത്ര മാന്യതയും ഗൗരവവും അവനുണ്ടായിരുന്നതാനും."

വീട്ടിനു ആവശ്യമുള്ളതെല്ലാം നേടിക്കൊടുക്കണമെന്നു് ആശയുള്ളവരും, അതേസമയം ചെറിയ ഇടവകകളിൽ ജോലിചെയ്യുന്നവരുമായ പുരോഹിതന്മാർ ഒരു പട്ടണത്തിൽനിന്നു മറെറാരു പട്ടണത്തിലേക്കു് അങ്ങിനെ മാറിക്കൊണ്ടിരിക്കും. ടോമിക്കു് ഒരുവയസ്സായപ്പോഴേയ്ക്കും, അവൻെറ കുടുംബം അവനെ ജന്മസ്ഥലമായ വെർജീനിയായിൽനിന്നു് ജോർജിയായിലെ അഗസ്റ്റയിലേക്കു കൊണ്ടുപോയി. അവൻെറ അച്ഛൻ അവിടത്തെ ഒന്നാംപ്രിസ്ബിറ്റേറിയൻപള്ളിയുടെ വികാരിയായിത്തീന്നു.

ടോമിയുടെ, രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ആദ്യകാല ഓർമ്മകൾ അഗസ്റ്റയിലെ പുരോഹിതഗൃഹവുമായി ബന്ധപ്പെട്ടവയാണ്. ആ കുട്ടിക്കു നാലുവയസ്സു പ്രായമുള്ളപ്പോൾ ഒരിക്കൽ, തന്റെ അച്ഛന്റെ വീട്ടുപടിക്കൽ അവൻ നിന്നുകൊണ്ടിരിക്കെ, "ലിങ്കൺ തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു; ഒരു യുദ്ധം ഉണ്ടാകും" എന്നു വിളിച്ചുപറഞ്ഞുകൊണ്ട് ഒരാൾ റോഡിലൂടെ ഓടിപ്പോകുന്നതു കാണുകയുണ്ടായി. 1909-ൽ അബ്രഹാംലിങ്കനെപ്പററി ചെയ്ത ഒരു പ്രസംഗത്തിൽ വിത്സൺ ഇപ്രകാരം സ്മരിച്ചു: "അയാളുടെ വികാരഭരിതമായ ശബ്ദത്തിന്റെ തീക്ഷ്ണതയാൽ പ്രചോദിതനായി, അപ്പറഞ്ഞതെന്താണെന്നറിയുവാൻ, അച്ഛന്റെ അടുക്കലേക്ക് ഓടിപ്പോയതു ഞാൻ ഓർമ്മിക്കുന്നു."

അതേത്തുടർന്നുണ്ടായ നാലുകൊല്ലങ്ങൾ, ഈ രാജ്യത്തു് അതുവരെ നടന്നിട്ടുള്ളവയിൽവച്ചു് ഏററവും ഭയങ്കരമായ ഒരു യുദ്ധത്തിന്റെ തീച്ചൂളയിൽ പിടച്ചുകൊണ്ടാണ്, തെക്കൻദിക്കുകൾ കഴിച്ചുകൂട്ടിയതു്. വിത്സൺകുടുംബം അതിന്റെ മദ്ധ്യത്തിൽതന്നെയായിരുന്നു. അവരുടെ ചായ്വു് തികച്ചും ദാക്ഷിണാത്യരോടായിരുന്നുതാനും. പക്ഷേ ഈ ദുരന്തങ്ങളെപ്പററി ടോമിക്കുള്ള ഓർമ്മകളിൽ, വിഭാഗീയമായ പക്ഷപാതങ്ങൾ സ്ഥാനംപിടിക്കാതിരുന്നതുകൊണ്ടു്, തന്റെ ചുററുപാടും നടന്നതെന്താണെന്നതിനെക്കുറിച്ചു് അദ്ദേഹത്തിനുള്ള അഭിപ്രായങ്ങൾ വളച്ചൊടിക്കപ്പെടുകയുണ്ടായില്ല. ഒരിക്കൽ, ഒരു ചെറിയ കുട്ടിക്കു തോന്നാവുന്ന എല്ലാ അഭിമാനത്തോടുംകൂടി, താൻ റോബർട്ടുലീയുടെ അടുത്തുനിന്നുകൊണ്ടു്, ആ വീരയോദ്ധാവിന്റെ മുഖത്തേക്കു് ഉററുനോക്കിയിരുന്ന കഥ വളരെ കൊല്ലങ്ങൾക്കുശേഷം അദ്ദേഹം എടുത്തുപറയുകയുണ്ടായിട്ടുണ്ടു്. മറെറാരിക്കൽ ജെഫേഴ്സൺ ഡേവിഡിനേയും, അലക്സാണ്ടർസ്റ്റീഫൻസിനേയും ഫെഡറൽപട്ടാ

ളത്തിൻെറ ഒരു വിഭാഗം, വടക്കൻപ്രദേശത്തുള്ള ജയിലിലേക്ക കൊണ്ടുപോകുന്നതും അദ്ദേഹം കാണുകയുണ്ടായി.

നാടകീയങ്ങളായ ഇത്തരം സംഭവങ്ങൾ ഏതൊരു കുട്ടിയുടേയും മനസ്സിൽ മായാതെകിടക്കുവാൻ വേണ്ടത്ര ഗാംഭീര്യമുള്ളവയായിരുന്നു. ടോമി അവയൊന്നും ഒരിക്കലും മറന്നില്ല. താൻ ഒരു ദാക്ഷിണാത്യനാണെന്നതിൽ ജീവിതകാലം മുഴുവൻ അദ്ദേഹം അഭിമാനംകൊണ്ടിരുന്നു. എന്നാൽ ആഭ്യന്തരയുദ്ധത്തിൽനിന്നുളവായ വിരോധങ്ങൾ അദ്ദേഹത്തിൽ സ്ഥലംപിടിക്കുകയുണ്ടായില്ല. തൻെറ വീടിനു്, താൻ ജനിച്ച പ്രദേശത്തിനു്, തൻെറ ബാല്യകാലത്തെ സാഹചര്യങ്ങൾക്ക തൻെറമേലുള്ള സ്വാധീനത്തെപ്പററി എന്നും അദ്ദേഹം ഓത്തിരുന്നു. ഈ രാജ്യത്തു്, ഈ ലോകത്തിൽതന്നെ, യാതൊന്നും തനിക്ക പറഞ്ഞു മനസ്സിലാക്കിത്തരേണ്ടതില്ലാത്ത ഏകസ്ഥലം തെക്കൻപ്രദേശമാണെന്നു് വീണ്ടും വീണ്ടും പറയുവാൻ താൻ കടപ്പെട്ടിരിക്കുന്നു എന്നും അദ്ദേഹം സമ്മതിക്കാറുണ്ടു്.

അഗസ്റ്റയിലുള്ള വിത്സൺകുടുംബത്തിൽ പാണ്ഡിത്യവും, പുസ്തകങ്ങളെപ്പററിയുള്ള വിസ്തൃതവും ഫലപ്രദവും ആയ അറിവും നിറഞ്ഞുനിന്നിരുന്നു. എന്നിരുന്നാലും ശൈശവകാലത്തു പ്രകടിപ്പിച്ച ഗാംഭീര്യത്തിനു് അനുസരണമാകത്തക്കവിധം ടോമി പഠനകാര്യത്തിൽ പ്രായാതീതമായ കഴിവൊന്നും കാണിക്കുകയുണ്ടായില്ല. സാധാരണയിൽ കവിഞ്ഞ കഴിവോടുകൂടിയ ഒരു തലച്ചോറു് അദ്ദേഹത്തിനു് ഉണ്ടായിരുന്നെങ്കിൽത്തന്നെ, അതു് ഇക്കാലത്തു തരിശായി കിടക്കുകയായിരുന്നു.

അക്കാലത്തെ ഏററവും പ്രിയപ്പെട്ട സാഹിത്യകാരനായിരുന്ന ഡിക്കൻസിൻെറ പുസ്തകങ്ങൾ വായിച്ചു കേൾപ്പിച്ചു് ഡാക്ടർ വിത്സൺ തൻെറ കുടുംബത്തെ ആനന്ദി

പ്പിക്കുമായിരുന്നു. ഇടയ്ക്കിടയ്ക്കു സ്കോട്ടിന്റെ നോവലുകളും ക്രൂപ്പറുടെ കഥകളും അവരുടെ ശ്രദ്ധ ആകർഷിക്കാറുണ്ടു്. ടോമിയുടെ പിതാവിനു് ഒന്നാംതരം ഒരു ശബ്ദം ഉണ്ടായിരുന്നു. അച്ചടിച്ചിട്ടുള്ള താളുകളിൽ ദുഃഖകരമോ വിനോദകരമോ ആയ ഭാഗങ്ങൾ സജീവമാക്കിക്കാണിക്കുവാനുള്ള അസൂയാവഹമായ കഴിവും അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ മകൻ ആ വായനയിൽ ശ്രദ്ധിക്കുകയും, താൻ കേൾക്കുന്നതു് ആസ്വദിക്കുകയും ചെയ്തിരുന്നു എന്നതു നിസ്സംശയമായിരുന്നെങ്കിലും ഒരു പുസ്തകത്തിനുള്ളിൽ അന്തർഭവിച്ചുകിടക്കുന്ന ഉത്തേജനവും ആനന്ദവും ബാല്യം കഴിയുന്നതുവരെ അദ്ദേഹത്തെ വളരെയൊന്നും ആകർഷിക്കുകയുണ്ടായില്ല. "പിന്നോക്കമാണു്", "മടിയനാണു്" എന്നെല്ലാമായിരുന്നു അദ്ദേഹത്തെപ്പററി പറഞ്ഞിരുന്നതു്. വിത്സൺകുടുംബത്തിന്റെയും വുഡ്രോകുടുംബത്തിന്റെയും മികച്ച പാരമ്പര്യമായിരുന്ന ധിഷണാപരമായ മേന്മ, ഈ കുട്ടിക്കു ലഭിച്ചിട്ടില്ലേയെന്നു തോന്നിപ്പോയിരുന്നു. അക്ഷരങ്ങൾ പഠിച്ചുകഴിഞ്ഞപ്പോഴേക്കു് അവനു് വയസ്സു് ഒമ്പതു് ആയിക്കഴിഞ്ഞു. 11 വയസ്സായപ്പോഴേക്കും ഒരു വിധം വായിക്കുവാനുള്ള കഴിവും അവൻ നേടിയെടുത്തു. അദ്ദേഹം വായിച്ച ആദ്യത്തെ പുസ്തകം, അന്നത്തെ ഏററവും പ്രചാരമുള്ള അമേരിക്കൻജീവചരിത്രമായിരുന്നു—പാഴ്സൺവീംസ് എഴുതിയ വാഷിങ്ടന്റെ ജീവചരിത്രം.

പബ്ളിക്സ്കൂളിലെ അച്ചടക്കവും നടപടിക്രമവും ടോമിക്കു യോജിച്ചതായിരുന്നില്ല. ശാരീരികമായി അദ്ദേഹം ക്ഷീണിച്ച പ്രകൃതിക്കാരനായിരുന്നു. അദ്ദേഹത്തിന്റെ ആരോഗ്യം ലോലവും അസ്ഥിരവും ആയിരുന്നു. അദ്ദേഹം കണ്ണട ധരിച്ചിരുന്നു. ഇത്തരം പ്രതിബന്ധങ്ങളെ വകവയ്ക്കാതെ, തന്റെ പരിചയത്തിൽപെട്ട കുട്ടികളെ സാമൂഹ്യപ്രവർത്തനങ്ങൾക്കും കായികവിനോദങ്ങൾക്കും മററുമായി

സംഘടിപ്പിക്കുവാൻ അദ്ദേഹത്തിനു് ഒരു പ്രത്യേക വാസനയുണ്ടായിരുന്നു. അദ്ദേഹം "ലൈററ്ഫൂട്ട്ക്ലബ്ബ്" എന്നൊരു സംഘം സ്ഥാപിച്ചു. അതിലെ അംഗങ്ങളുടെ പ്രധാന ലക്ഷ്യം ബേസ്ബോൾകളിയായിരുന്നെങ്കിലും, ആ ക്ലബ്ബിനു് ഒരു വാദപ്രതിവാദസംഘത്തിൻെറ നിറം കൊടുക്കുവാൻ പര്യാപ്തമായ ച ട്ടങ്ങളാണു് ടോമി രൂപീകരിച്ചു നടപ്പാക്കിയതു്. ആ ക്ലബ്ബിൻെറ അദ്ധ്യക്ഷനും ബേസ്ബോൾകളിയുടെ പരിശീലകനും ടോമിതന്നെയായിരുന്നു. സ്വയം നല്ലൊരു കളിക്കാരനായിരുന്നില്ലെങ്കിലും ലൈററ്ഫൂട്ട്ക്ലബ്ബുകാക്കു് അയൽപട്ടണങ്ങളിലും ഗ്രാമങ്ങളിലും ഉള്ള കളിസംഘങ്ങളെ ജയിക്കുവാൻ വേണ്ടത്ര ഫലപ്രദമായിരുന്നു അദ്ദേഹം നല്കിയ പരിശീലനം.

ടോമി എഴുതുവാനും വായിക്കുവാനും പഠിച്ചതു് വൈകിയാണെന്നുള്ളതിനു്, ഇങ്ങിനെ കളികളിലേക്കും മററും അദ്ദേഹത്തിൻെറ ശ്രദ്ധ വ്യതിചലിച്ചതിനു് ഒരു പങ്കുണ്ടാകാമെന്നതിനു് സംശയമില്ല. പക്ഷേ തൻെറ സമപ്രായക്കാരുമായി നേരത്തെതന്നെ ലഭിച്ച സമ്പക്കം, അവരെ സംഘടിപ്പിക്കുകയും ബേസ്ബോൾകളിയിൽ അവക്കു ജയം നേടിക്കൊടുക്കുന്നതിൽ പങ്കുവഹിക്കുകയും ചെയ്യുന്നതിലെ വിനോദം, ഇവ അദ്ദേഹത്തിൻെറ സ്വഭാവത്തിൽ ഒരിക്കലും മായാത്ത മുദ്രപതിപ്പിച്ചു. സാധാരണ വിദ്യാഭ്യാസത്തെ സംബന്ധിച്ചാണെങ്കിൽ, ബാലനായിരിക്കേ താൻ പഠിച്ച ഏതാനും വിദ്യാലയങ്ങളിൽനിന്നു് അദ്ദേഹം കുറച്ചെല്ലാം നേടിയിട്ടുണ്ടു് എന്നു പറയാം. എല്ലാററിനുമുപരിയായി, സ്വഭാവരൂപവല്ക്കരണത്തിൻേറതായ ഈ ഘട്ടത്തിൽ, അദ്ദേഹത്തിൻെറ മാനസികവളച്ച്യെ സഹായിക്കുവാൻ അച്ഛനും ഉണ്ടായിരുന്നു.

വിദ്യാഭ്യാസത്തെക്കുറിച്ചു് റവ: ഡാക്ടർ വിത്സനു് ഉണ്ടായിരുന്ന ആശയങ്ങൾ യാഥാസ്ഥിതികങ്ങളല്ലായിരുന്നു.

ഭാവിയിലെ ഉപയോഗത്തിനു് ഒരു സർവ്വവിജ്ഞാനകോശം നിർമ്മിക്കുവാൻവേണ്ടി, ലോകത്തിലെ വിജ്ഞാനം മുഴുവൻ മാഞ്ഞുപോകാത്തവണ്ണം പകർത്തിവയ്ക്കുവാനുള്ള ഒഴിഞ്ഞ താളുകളോടുകൂടിയ ഒരു പുസ്തകമാണു് ചെറുപ്പകാലം എന്നു് അദ്ദേഹത്തിനു് അഭിപ്രായമുണ്ടായിരുന്നില്ല. അദ്ദേഹം ടോമിയോടു പറയാറുണ്ടായിരുന്നു: "പലതും ഇട്ടുനിറയ്ക്കാനുള്ള ഒരു കിടങ്ങല്ല മനസ്സ്." ശാസ്ത്രങ്ങളും പുരാണേതിഹാസങ്ങളും ആധുനികസാഹിത്യവുമെല്ലാം ചിന്തയ്ക്കുള്ള ചാണക്കല്ലുകളാണു്; അതേപടി സ്വീകരിക്കുവാനുള്ള വസ്തുക്കളല്ല. അച്ഛനും മകനും ഒരുമിച്ചു പുസ്തകങ്ങളുടെ താളുകളിൽ മുഴുകി; ദിവസേനയുള്ള നടത്തത്തിനിടയിൽ പ്രകൃതിയിലെ രീതികളും സത്യങ്ങളും കണ്ടറിഞ്ഞു; സാധാരണ വിദ്യാലയങ്ങളിലെ പഴഞ്ചൻ രീതിയേക്കാൾ കൂടുതൽ വർണ്ണോജ്ജ്വലമായ ഫലങ്ങൾ ഉളവാകത്തക്ക വിധം ഉത്സാഹത്തോടെ തങ്ങൾ കണ്ടതിനെപ്പറ്റിയെല്ലാം വിശകലനംചെയ്തു മനസ്സിലാക്കുകയും ചെയ്തു.

വൃദ്ധ്രോകുടുംബത്തിന്റെയും വിത്സൺകുടുംബത്തിന്റെയും രീതി അതായിരുന്നു. അവരുടെ പ്രിസ്ബിറ്റേറിയൻവിശ്വാസം ദൃഢമായിരുന്നു; അദ്ധ്യാപകന്മാരെന്ന നിലയിൽ, തങ്ങളുടെ ചിന്തയ്ക്കു സൂക്ഷ്മതയും മൗലികത്വവും വേണമെന്ന നിർബ്ബന്ധക്കാരായിരുന്നു അവർ. വിജ്ഞാനത്തിന്റെ പഴയ നടവഴിതന്നെയാണു് അവർ പിന്തുടർന്നതു്. പക്ഷേ സത്യം എത്രതന്നെ പുതുമയേറിയ വേഷത്തോടെ വിളിച്ചാലും, പുതിയ വഴി വെട്ടിത്തുറക്കുവാൻ അവർ സന്നദ്ധരായിരുന്നുതാനും.

• •

അക്കാലങ്ങളിൽ, അമേരിക്കൻസമുദായത്തിലെ വമ്പിച്ച ഒരു വിഭാഗത്തിനു മുഴുവൻ ഒരുപോലെ അനുഭവപ്പെട്ടിരുന്ന അസ്വാസ്ഥ്യതയ്ക്കു വിധേയരായിരുന്നു വിത്സൺ കുടുംബവും. അവർ കുറേക്കാലം ന്യൂയോർക്കിൽ താമസിച്ചു

നോക്കി. സ്ഥിരമായി താമസമുറപ്പിക്കണമെന്നുള്ള പ്രകടമായ ഉദ്ദേശത്തോടെ ഒഹായോവിൽ കുറേക്കാലം അവർ ജീവിച്ചു. അതിനുശേഷം റവ: ഡാക്ടർ ജോസഫ് റ്റ്ലസ്സിൻെറ ശാഖ കുറച്ചുകൊല്ലക്കാലത്തേക്കു വെർജീനിയായിലേക്കു താമസം മാററി. സ്റ്റാൻറണിലെ താമസത്തിനു ശേഷം, ശാന്തവും നിശ്ശബ്ദവുമായ അഗസ്റ്റയിലെ മനോഹരവും ഉദാരവുമായ പുരോഹിതഗൃഹമായിത്തീൎന്നു അവരുടെ താമസസ്ഥലം. 12 കൊല്ലം അവർ അവിടെ താമസിച്ചു. അതിനുശേഷം തെക്കൻ കാറോലൈനയിലെ കൊളംബിയയിലേക്കു് അവർ മാറിത്താമസിച്ചു.

ഡാക്ടർ വിത്സനു് അതുവരെ ലഭിച്ചിട്ടുള്ള ഏതു് ഇടവകയേക്കാളും വളരെയധികം പ്രാധാന്യമുള്ള ഒന്നായിരുന്നു കൊളംബിയായിൽ അദ്ദേഹത്തിനു ലഭിച്ചതു്. ആ പട്ടണത്തിൽ ഒരു വൈദികവിദ്യാലയം ഉണ്ടായിരുന്നു. അവിടത്തെ അന്തേവാസികൾക്കു് പുതിയ പുരോഹിതൻെറ പാണ്ഡിത്യവും ഉജ്ജ്വലമായ പ്രസംഗപാടവവും അഭിനന്ദിക്കുവാൻ കഴിയുമായിരുന്നു. പാണ്ഡിത്യത്തിൻെറ ഈ അന്തരീക്ഷത്തിൽ ടോമിക്കു വികസിക്കുവാൻ കഴിഞ്ഞു. തൻെറ ജീവിതോദ്ദേശം അദ്ദേഹത്തിൻെറ ഉള്ളിൽ നാമ്പെടുത്തു. തൻെറ പതിനാറാമത്തെ വയസ്സിൽ, ഒരിക്കൽ, അദ്ദേഹം, തൻെറ അച്ഛൻെറ മേശയ്ക്കുമുകളിലായി തൂങ്ങിക്കിടന്നിരുന്ന ഒരു ചിത്രം കാണിച്ചുകൊടുത്തുകൊണ്ടു് ഒരു ബന്ധുവിനോടു് പറയുകയുണ്ടായി: "അതു ഗ്ലാഡ്സ്റ്റനാണു്. ഇതുവരെ ജീവിച്ചിരുന്നിട്ടുള്ളവരിൽവച്ചു് ഏററവും മഹാനായ രാജ്യതന്ത്രജ്ഞൻ. ഞാനും ഒരു രാജ്യതന്ത്രജ്ഞനാകാനാണു് ഉദ്ദേശിക്കുന്നതു്."

അദ്ദേഹം ബാല്യം പിന്നിട്ടുകഴിഞ്ഞു. "അറേബിയൻരാത്രികളി"ലെ ഒരു സ്വപ്നംപോലെ, യൗവനം വന്നണഞ്ഞു. പള്ളിയോ അദ്ധ്യാപനമോ അദ്ദേഹത്തെ ആക

ഷിച്ചില്ല. രാഷ്ട്രങ്ങളുടെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്ന ഒരു നേതാവായിത്തീരുക—അതുമാത്രമേ യോഗ്യമായതായി തോന്നിയുള്ളു. ഗ്ലാഡ്സ്റ്റനെപ്പോലെ ആയിത്തീരുക, സാമ്രാജ്യങ്ങൾ നിർമ്മിക്കുകയും നശിപ്പിക്കുകയും ചെയ്യുന്ന ഒരാളായിത്തീരുക; വേദതത്വങ്ങൾ തലനാരിഴകീറി പരിശോധിക്കുകയോ, അല്ലെങ്കിൽ വൈമനസ്യം പൂണ്ടിരിക്കുന്ന കണ്ഠങ്ങളിലൂടെ ഗ്രീക്കുവാക്കുകളുടെ ധാതുക്കൾ തള്ളിക്കയറുകയോ ചെയ്യുന്ന കുടുംബപാരമ്പര്യം തുടരുന്നതിനേക്കാൾ എത്രയോ അധികം ആകർഷകമായ ഒന്നാണതു്.

"ഗ്ലാഡ്സ്റ്റൺ ആകുക" എന്ന ആ ലക്ഷ്യത്തെ വിദൂരത്തുനിന്നെങ്കിലും ഒന്നു വീക്ഷിക്കുവാൻ കഴിയണമെങ്കിൽക്കൂടി വളരെയധികം കാര്യങ്ങൾ ചെയ്തുതീർക്കേണ്ടതായിട്ടുണ്ടു്. രണ്ടു കൊല്ലത്തിനിടയ്ക്കു് ആ കുടുംബത്തിനു വീണ്ടും സ്ഥലം മാറേണ്ടിവന്നു. ഇത്തവണ അതു്, ഡിലാവേറിലെ, വിൽമിങ്ടണിലേക്കായിരുന്നു. ടോമി, വടക്കൻകാറൊലൈനയിലെ ഷാർലോട്ടിൽ ഉള്ള ഡേവിഡ്സൺകോളേജിലേയ്ക്കു പോയി. ഈ വിദ്യാകേന്ദ്രത്തിന്റെ ഭരണസമിതിയിൽ ഡാക്ടർ വിത്സൺ ഒരംഗമായിരുന്നു. ആ സ്ഥാപനം പ്രിസ്ബിറ്റേറിയനിസത്തിൽ അടിയുറച്ചതായിരുന്നു എന്നു് എടുത്തുപറയേണ്ടതില്ലല്ലോ. പാണ്ഡിത്യത്തിന്റെ കാര്യത്തിൽ, ശരാശരി നിലവാരത്തിൽനിന്നു, തന്നെ ഉയർത്തിക്കാണിക്കുവാൻ ഉതകുന്ന എന്തെങ്കിലും ഒന്നു് ഡേവിഡ്സണിൽനിന്നു നേടുന്നതിൽ ടോമി പരാജയപ്പെട്ടു എന്നു രേഖപ്പെടുത്തേണ്ടിവരുന്നതു് ദുഃഖകരമായിരിക്കാം. സ്വഭാവരൂപവൽക്കരണത്തിൽ വളരെയേറെ പ്രയോജനപ്പെട്ടുമെന്നിരുന്നാലും, അദ്ദേഹത്തിന്റെ അച്ഛന്റെ പ്രബോധനങ്ങൾ, സാധാരണയായി തങ്ങളുടെ വിദ്യാർത്ഥികളിൽനിന്നു കലാശാലകൾ പ്രതീക്ഷിക്കുന്ന വിജ്ഞാനം നൽകുവാൻ പ്രയോജനപ്പെട്ടിരുന്നില്ല.

ഇതിനും പുറമേ ടോമിയുടെ അനാരോഗ്യം മറ്റൊരു പ്രതിബന്ധമായിരുന്നു. പുസ്തകങ്ങൾ വായിക്കുന്നതും പ്രസംഗങ്ങൾ കുറിച്ചെടുക്കുന്നതും അദ്ദേഹത്തിന്റെ ആരോഗ്യത്തെ ബാധിച്ചു. പക്ഷെ അദ്ദേഹം തന്റെ ബേസ്ബോൾകളി തുടർന്നുകൊണ്ടുപോന്നു. സാമാന്യം നല്ല ഒരു സ്ഥാനം അതിൽ അദ്ദേഹം നേടിയിരുന്നതാനും. "ഇത്രയേറെ മടിയനായിരുന്നില്ലെങ്കിൽ ടോമിവിത്സൺ ഒന്നാം തരം കളിക്കാരനാകുമായിരുന്നു" എന്നാണ് ഒരു സഹപാഠി അഭിപ്രായപ്പെട്ടത്. പക്ഷേ അദ്ദേഹത്തിന്റെ പ്രധാന താൽപര്യം ക്ലാസ്മുറികളിലോ ബേസ്ബോൾകളിസ്ഥലത്തോ ആയിരുന്നില്ല. വാദപ്രതിവാദയോഗങ്ങൾ അദ്ദേഹത്തിന്റെ ശ്രദ്ധ അപഹരിച്ചു. അക്കാലത്തു കുട്ടികൾ ചർച്ച്ചെയ്തിരുന്ന വിഷയങ്ങൾ ഇത്തരങ്ങളായിരുന്നു:— "ലിങ്കന്റെ മരണം തെക്കൻപ്രദേശത്തിന് ഗുണകരമായിരുന്നുവോ?" "ജോൺ വിൽക്സ്ബൂത്ത് സ്വരാജ്യസ്നേഹിയായിരുന്നുവോ?" ആദ്യമായി ടോമി വാദപ്രതിവാദരംഗത്തു പ്രത്യക്ഷപ്പെട്ടതു, "രാജഭരണസമ്പ്രദായത്തേക്കാൾ നല്ലതു് റിപ്പബ്ളിക്കൻസമ്പ്രദായമാണെന്നു് ഈ യോഗം തീരുമാനിക്കുന്നു" എന്ന പ്രമേയത്തിനു് എതിരായിട്ടായിരുന്നു.

മോശമായ ആരോഗ്യസ്ഥിതി, ഡേവിഡ്സൺകോളേജിലെ ജീവിതത്തിനു് അകാലികമായ ഒരു വിരാമമിട്ടു. ആരോഗ്യം പൂർണ്ണമായി തകർന്ന നിലയിൽ, ഒരു കൊല്ലത്തിനകം അദ്ദേഹം വിൽമിങ്ടണിൽ തിരിച്ചെത്തി. ആ തകർച്ചയിൽനിന്നു രക്ഷ പ്രാപിച്ചതിനുശേഷം, തന്റെ 19-ാമത്തെ വയസ്സിൽ, 1875-ൽ അദ്ദേഹം പ്രിൻസ്ടൺ കോളേജിൽ ചേർന്നു. ഡാക്ടർ മാക്കോഷ് ആയിരുന്നു കോളേജിന്റെ അന്നത്തെ പ്രസിഡണ്ടു്. അന്നു് തീവ്രമായി നടന്നുപോന്നിരുന്ന വാദകോലാഹലത്തിൽ, അദ്ദേഹം പരിണാമസിദ്ധാന്തത്തിന്റെ ശക്തരായ അനുകൂലികളിൽ

രൊളായിരുന്നു. അക്കാര്യത്തിൽ അദ്ദേഹത്തെ, ഡാക്ടർ വിത്സണും മകനും ഉത്സാഹത്തോടെ പിന്താങ്ങുകയും ചെയ്തിരുന്നു.

പാണ്ഡിത്യത്തിന്റെ കാര്യത്തിലും, അതുപോലെ തന്നെ, പ്രാധാന്യമുള്ള വ്യക്തികളുമായുള്ള സമ്പക്കത്തിന്റെ കാര്യത്തിലും, ഇതുവരെ ലഭിച്ചിരുന്നതിനേക്കാൾ വിശാലമായ ഒരു മണ്ഡലമാണു്, പ്രിൻസ്ടണിൽ ടോമിക്കു തുറന്നു കിട്ടിയതു്. അവിടേയും അദ്ദേഹം കളികളിലുള്ള തന്റെ അതിയായ താൽപര്യം നിലനിർത്തിക്കൊണ്ടുപോന്നു. തന്റെ പ്രിയപ്പെട്ട വിഷയത്തിൽ ഉത്സാഹപൂർവ്വം നടത്തിക്കൊണ്ടിരുന്ന ഗവേഷണത്തിനിടയിൽ, ടോമി, ബാഗ്ഹോട്ട് എന്ന ഇംഗ്ലീഷ്ഗ്രന്ഥകാരനെ കണ്ടെത്തി. അദ്ദേഹത്തിന്റെ സാമ്പത്തികതത്വങ്ങൾ ടോമിയുടെ ആശയങ്ങളെ കരുപ്പിടിക്കുന്നതിൽ പ്രബലമായ ഒരു സ്വാധീനശക്തിയായിത്തീൎന്നു.

താൻ നടത്തിയ മറ്റൊരു കണ്ടുപിടിത്തത്തെപ്പററി, പ്രിൻസ്ടണിൽ കഴിച്ചുകൂട്ടിയ രണ്ടാംകൊല്ലത്തിൽ അദ്ദേഹം അച്ഛനു് എഴുതിയ ഒരു കത്തിൽ വിവരിക്കുകയുണ്ടായി. "എനിക്കു് ഒന്നാംകിടയിലുള്ള ഒരു മനസ്സുണ്ടു്"— എന്നാണു് അദ്ദേഹം ഡാക്ടർ വിത്സനു് എഴുതിയതു്. പ്രിൻസ്ടണിൽവച്ചു് അദ്ദേഹത്തിനു ലഭിച്ച ധിഷണാപരമായ അനുഭൂതികൾ, തികച്ചും അസാധാരണമായ ഈ പ്രഖ്യാപനത്തിനു് അത്ഥവും ജീവനും നൽകുന്നു. "അദ്ദേഹത്തിനുമാത്രമേ കോളേജിൽവരുന്നതിനു് എന്തെങ്കിലും വ്യക്തമായ ഉദ്ദേശമുള്ളു" എന്നാണു് ഒരു സഹപാഠി പ്രഖ്യാപിച്ചതു്.

രാജ്യകാര്യങ്ങളിലാണു് തനിക്കു പ്രത്യേകം താൽപര്യമുള്ളതു് എന്നു് അദ്ദേഹം ഇതിനകം പ്രഖ്യാപിച്ചുകഴിഞ്ഞിരുന്നു എന്നതും, രാഷ്ട്രീയനേതൃത്വത്തിലേക്കുള്ള കണ്ടകാ

കീണ്ണമായ വഴി വെട്ടിത്തെളിയിക്കുന്നതിന് ആത്മാപ്പണം ചെയ്യുവാനുള്ള സന്നദ്ധത അദ്ദേഹത്തിനുണ്ടായിരുന്നുഎന്ന തും ഓമ്മിക്കുമ്പോൾ പ്രിൻസ്ടണിലെ ആദ്യവഷത്തിൽത ന്നെ രാഷ്ട്രതന്ത്രത്തിലുള്ള അദ്ദേഹത്തിന്റെ താൽപര്യം വള രെയേറെ വദ്ധിച്ചുഎന്നതു് അത്ഭുതകരമായി തോന്നുകയില്ല. 1876-ൽ, അദ്ദേഹത്തിന്റെ ദ്വിതീയവഷത്തിലാണ്, ചരിത്രത്തിൽ ഏററവുമധികം ആവേശകരമായി മത്സരി ക്കപ്പെട്ട പ്രസിഡണ്ടുതിരഞ്ഞെടുപ്പ് അമേരിക്കയിൽ നട ന്നതു്. റൂതർഫോർഡ് ബി. ഹേയ്സും, സാമുവൽ ജെ. ടിൽഡണും തമ്മിലുണ്ടായ മത്സരമായിരുന്നു അതു്. അവസാനത്തിൽ ഹേയ്സ് പ്രസിഡണ്ടായി തിരഞ്ഞെ ടുക്കപ്പെട്ടു. അതോടെ രാജ്യമൊട്ടാകെയുള്ള ഡെമോക്രാററു കൾ ക്രോധംകൊണ്ടു ജ്വരബാധിതരായിത്തീന്നു "വഞ്ചന" എന്ന ശബ്ദം എങ്ങും ഉയന്നു. "ജനങ്ങൾ തിരഞ്ഞെ ടുത്ത വ്യക്തിയുടെ പക്കൽനിന്നു് പ്രസിഡണ്ടുപദം മോഷ്ടി ക്കപ്പെട്ടിരിക്കുന്നു." കൂടുതൽ സാഹസികരായ ആളുകൾ യുദ്ധത്തെപ്പററി സംസാരിക്കുവാൻ ആരംഭിച്ചു. ഭരണകൂട ത്തിന്റെ അടിത്തറ തകന്നുപോകുന്നതായി തോന്നി. രാഷ്ട്രതന്ത്രത്തിന്റെ ചരിത്രത്തിൽ അപൂവ്വമായിമാത്രം സംഭവിക്കുന്നതരത്തിൽപ്പെട്ട ഒരു തകച്ചയായിരുന്നു അതു്. പക്ഷേ ടിൽഡൺ, തന്റെ അനുയായികളുടെ പ്രവത്തന ങ്ങൾക്ക് കടിഞ്ഞാണിട്ടുകൊണ്ടും, മറെറാരു ആഭ്യന്തര യുദ്ധം എന്ന ആശയത്തെ ചിരിച്ചുതള്ളിക്കൊണ്ടും, ഈ പരിതഃസ്ഥിതിയെ, ശാന്തതയോടെ നേരിട്ടു. തന്മൂലം എതിപ്പുകളൊന്നും കൂടാതെ ഹേയ്സിനു് പ്രസിഡണ്ടു പദം ഏറെറടുക്കുവാൻ കഴിഞ്ഞു. പക്ഷേ രാജ്യത്തിലു ണ്ടായ സംഭവവികാസങ്ങൾ, കാഴ്ചക്കാരനായിരുന്ന ആ പ്രിൻസ്ടൺ വിദ്യാത്ഥിയുടെ മനസ്സ് മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്തവിധം ഭരണകൂടപ്രശ്നങ്ങളിൽ മുഴുക വാൻ, സ്വാഭാവികമായും ഇടയാക്കി.

നമ്മുടെ രാഷ്ട്രപിതാക്കൾ ഏർപ്പെടുത്തിയ ഈ അമേരിക്കൻസമ്പ്രദായം കുററമററ ഒന്നാണോ? ഇന്നു വ്യാഖ്യാനിക്കപ്പെടുന്ന രീതിയിൽ ഇവിടത്തെ ഭരണഘടന, ഒരു രാഷ്ട്രത്തിൻെറ പുരോഗതിക്ക്, ഏററവും ജനാധിപത്യപരവും നീതിയുക്തവുമായ മാർഗ്ഗം പ്രദാനം ചെയ്യുന്നുണ്ടോ? എന്തുകൊണ്ടാണ്, ഈയിടെയായി, തങ്ങളുടെ രാഷ്ട്രീയാദർശങ്ങൾ ജനക്കൂട്ടങ്ങളെ വശീകരിക്കത്തക്കവിധം വാചാലവും ആത്മാർത്ഥവും ആയ രീതിയിൽ വിശദീകരിക്കുവാൻ കഴിവുള്ള വാഗ്മികൾ പ്രത്യക്ഷപ്പെടാത്തതു്?—അദ്ദേഹം സ്വയം ആരാഞ്ഞു. നിസ്സാരന്മാരായ രാഷ്ട്രീയപ്രവർത്തകന്മാരുടെ ഈ കാലഘട്ടത്തിൽ, പാട്രിക്ഹെൻറിമാർക്കും ഡാനിയൽ വെബ്സ്റ്റർമാർക്കും എന്തുസംഭവിച്ചുപോയി? മററു രാഷ്ട്രങ്ങളിൽ അവരുണ്ടു്—പൊതുജനാഭിപ്രായം രൂപപ്പെടുത്തി എടുക്കുന്ന മഹാന്മാരായ പ്രാസംഗികർ. ഉദാഹരണമായി ഗ്ലാഡ്സ്റ്റൺതന്നെ. അമേരിക്ക വഴുതി വീണുകൊണ്ടിരിക്കുന്ന രാഷ്ട്രീയസ്ഥിതിഗതികളിൽ സാദ്ധ്യമാകുന്നതിനേക്കാൾ കൂടുതൽ വ്യക്തമായും നേരിട്ടും ശബ്ദമുയർത്തുവാൻ ഇംഗ്ലീഷുഭരണഘടന ജനങ്ങൾക്കു സൗകര്യം നൽകുന്നുണ്ടു്. ഗവണ്മെൻറിൻെറ തീരുമാനങ്ങൾ, നിയമസഭാതലങ്ങളിൽവച്ചുണ്ടാകുന്ന വാചാലങ്ങളായ വാദപ്രതിവാദങ്ങളുടെ ഫലമായല്ലാതെ, നിയമസഭയുടെ വിവിധ കമ്മിററികളിൽവച്ച് വെട്ടിച്ചുരുക്കലും വീണ്ടുംനശിപ്പിക്കലും കഴിച്ച് സ്വീകരിക്കപ്പെടുമ്പോൾ എങ്ങിനെയാണ് ഫലപ്രദമായ നേതൃത്വം നിലനിന്നുപോരുക?

ഈ ആശയങ്ങളുടെയെല്ലാം ബീജം, "അമേരിക്കയിലെ ക്യാബിനററ്ഗവണ്മെൻറ്" എന്ന പേരിൽ തൻെറ അവസാനവർഷത്തിൽ ടോമി എഴുതിയ (ഇപ്പോഴേയ്ക്കു അദ്ദേഹത്തിൻെറ പേരു് വുഡ്രോ വിത്സൻ എന്നായിക്കഴിഞ്ഞിരുന്നു.) അത്യുജ്ജ്വലമായ ഒരുപന്യാസത്തിൽ

സ്ഥാനംപിടിക്കുകയുണ്ടായി. ആ ഉപന്യാസം "ഇൻറർനാഷനൽ റെവ്യൂ"വിന് അയയ്ക്കുകയും അവർ അതു സ്വീകരിക്കുകയും ചെയ്തു. ആ മാസികയുടെ പത്രാധിപസമിതിയിൽ ഹെൻറികാബോട് ലാഡ്ജ് അംഗമായിരുന്നു

അതേകൊല്ലം, വിത്സൺ, പ്രിൻസ്ടണിൽനിന്നു ബിരുദം നേടുകയും വിൽമിങ്ടണിലേക്കു മടങ്ങിപ്പോരികയും ചെയ്തു. അദ്ദേഹത്തിൻെറ അച്ഛൻ അദ്ദേഹത്തെച്ചൊല്ലി അഭിമാനിച്ചു. ഒരു ചിന്തകൻ എന്ന നിലയിലും ഒരു വാദപ്രതിവാദവിദഗ്ധൻ എന്ന നിലയിലും മകൻ ആർജ്ജിച്ച നേട്ടങ്ങളെക്കുറിച്ചും, രാഷ്ട്രതന്ത്രത്തെക്കുറിച്ച് എഴുതിയ പ്രബന്ധത്തെക്കുറിച്ചും അദ്ദേഹം അഭിമാനം പൂണ്ടു. എന്നിരുന്നാലും ഡാക്ടർ വിത്സൻെറ സന്തോഷത്തിൽ അല്പമായ ഒരു മനസ്താപം കലർന്നിരുന്നു. രാഷ്ട്രീയവും രാജ്യതന്ത്രവും—അതായിരുന്നില്ല ആ പുരോഹിതൻ തൻെറ മകനുവേണ്ടി ആശിച്ചതു്. തൻെറ പ്രിയപ്പെട്ട ടോമിയുടെ ആദ്യകാലോപന്യാസങ്ങളിൽ ഒരെണ്ണം വായിച്ചുകഴിഞ്ഞതിനുശേഷം അദ്ദേഹം പറഞ്ഞുവത്രേ: "ഓ, എൻെറ കുട്ടീ, നീ, ഈ ധിഷണാശക്തിയോടുകൂടി വൈദികവൃത്തിയിൽ പ്രവേശിച്ചിരുന്നെങ്കിൽ എന്നു ഞാൻ ആശിച്ചുപോവുകയാണു്!"



## അദ്ധ്യായം 2

# നിയമപഠനവും വിവാഹവും.

"വെർജീനിയയിൽനിന്നുള്ള സെനറ്റർ" — ഇങ്ങിനെയായിരുന്നു, കോളേജിൽ പ്രവേശിക്കുന്നതിനു വളരെ കൊല്ലങ്ങൾക്കുമുമ്പുതന്നെ വുഡ്രോ തന്നെപ്പററി സ്വപ്നം കണ്ടിരുന്നതു്. തന്റെ ജീവിതലക്ഷ്യത്തെപ്പററി അദ്ദേഹത്തിനു് യാതൊരു തെററിദ്ധാരണയുമില്ലായിരുന്നു.

പ്രിൻസ്ടണിൽ അദ്ദേഹം തന്റെ മുഴുവൻശ്രദ്ധയും കേന്ദ്രീകരിച്ചു പഠിച്ച വിഷയങ്ങൾ, ഒരു രാഷ്ട്രീയജീവിതത്തെ ലക്ഷ്യമാക്കിക്കൊണ്ടുള്ളതായിരുന്നു. ചരിത്രം, ഭരണസമ്പ്രദായത്തിലുള്ള അവഗാഹത, വാഗ്മിത്വം— ഇവയെല്ലാമായിരുന്നു ആ മഹത്തായ സമ്മാനം നേടിയെടുക്കുവാൻ അദ്ദേഹത്തിനുണ്ടായിരുന്ന കരുക്കൾ.

രാഷ്ട്രീയപ്രശ്നങ്ങൾ ചർച്ചചെയ്തു്, തന്റെ ധിഷണാശക്തിക്കു മൂർച്ചകൂട്ടുകമാത്രമല്ല അദ്ദേഹം ചെയ്തതു്; അദ്ദേഹം സ്വശബ്ദത്തിനു് ആവശ്യമായ സംസ്കരണം നൽകി; ആളുകളെ പറഞ്ഞു ബോദ്ധ്യപ്പെടുത്തുവാനുള്ള തന്റെ കഴിവിനെ, ശരിക്കും ഡെമോസ്തനീസിന്റെ പാരമ്പര്യത്തിൽ വളർത്തിക്കൊണ്ടുവന്നു. പ്രിൻസ്ടണിലെ പോട്ടേഴ്സ് ഫീൽഡിലുള്ള ഒഴിഞ്ഞ സ്ഥലങ്ങളിൽവച്ചോ അല്ലെങ്കിൽ പ്രവൃത്തിദിവസങ്ങളിൽ, തന്റെ പിതാവിന്റെ, ഒഴിഞ്ഞുകിടക്കുന്ന വിൽമിങ്ടണിലുള്ളപള്ളിയിൽവച്ചോ അദ്ദേഹം ചരിത്രപ്രസിദ്ധങ്ങളായ പ്രസംഗങ്ങൾ ആവർത്തിച്ചാവ

ത്തിച്ച് അഭ്യസിക്കാറുണ്ടായിരുന്നു. മുഴങ്ങുന്ന ശബ്ദത്തിലുള്ള ഈ പ്രസംഗാഭ്യാസങ്ങൾ യാദൃച്ഛികമായി കേൾക്കാൻ ഇടയാകുന്ന ആളുകൾ അദ്ദേഹത്തിനു ഭ്രാന്താണെന്നു വിചാരിച്ചിട്ടുണ്ടാകും. പക്ഷേ അവരുടെ അഭിപ്രായപ്രകടനങ്ങളെ അദ്ദേഹം കണക്കാക്കിയില്ല. അദ്ദേഹം നടത്തിയിരുന്ന ഈ പ്രസംഗാഭ്യസനങ്ങളുടെ പിറകിൽ ഉണ്ടായിരുന്ന ഉൽക്കടമായ ഗൗരവബുദ്ധി അവക്ക് ഉൗഹിക്കുവാൻ കഴിയുമായിരുന്നില്ല. അദ്ദേഹം നിഴലുകളോടാണ് സംസാരിച്ചതു്; പക്ഷേ അദ്ദേഹത്തിന്റെ പ്രസംഗത്തിൽ കഴമ്പുണ്ടായിരുന്നു.

അതേ, താൻ ഭരണവിദ്യയിൽ ഒരു വിദഗ്ദ്ധനായിത്തീരും; പൊതുജനാഭിപ്രായത്തിന്റെ നേതാവാകും; "വെർജീനിയയിൽനിന്നുള്ള സെനററാകും." പക്ഷേ ഉത്സാഹശാലിയായ ആ കോളേജ്‌വിദ്യാർത്ഥി, "അഞ്ചടി പതിനൊന്നിഞ്ചിൽ അല്പം കൂടുതൽ ഉയരവും ലോലമായ ആരോഗ്യവും ഉള്ള ആ ഇരുപത്തിരണ്ടുകാരൻ, വിൽമിങ്ടണിലെ വീട്ടിൽ മടങ്ങിയെത്തിയപ്പോൾ, തന്റെ ആഗ്രഹങ്ങൾ നേടിയെടുക്കുന്നതിന് താൻ വിചാരിച്ചിരുന്നതിനേക്കാൾ കൂടുതൽ ബുദ്ധിമുട്ടുണ്ടു് എന്നു മനസ്സിലാക്കി. കാബിനററു് ഭരണസമ്പ്രദായത്തെപ്പററി ഇൻറർ നാഷണൽ റെവ്യൂവിൽ പ്രസിദ്ധപ്പെടുത്തിയ ലേഖനത്തിൽ നിന്നാർജ്ജിച്ച പ്രശസ്തിയുണ്ടായിരുന്നിട്ടുപോലും ഭരണസമ്പ്രദായങ്ങളെക്കുറിച്ചുള്ള നൂതനങ്ങളായ ആശയങ്ങൾ തിങ്ങിവിങ്ങുന്ന ചെറുപ്പക്കാരായ രാഷ്ട്രീയപ്രവർത്തകന്മാർക്ക വലിയ ആവശ്യമൊന്നുമുള്ളതായി വിത്സനു് കാണുവാൻ കഴിഞ്ഞില്ല. അച്ഛന്റെ പുരോഹിതഗൃഹത്തിനു് തീരെ അപരിചിതമായിരുന്നു രാഷ്ട്രീയം. പുരോഹിതന്മാരുടേതും അദ്ധ്യാപകന്മാരുടേതുമായി തുടർച്ചയായി നീണ്ടുകിടന്നിരുന്ന പൈതൃകപാരമ്പര്യ ചക്രവാളത്തെ മറച്ചിരുന്നു. രാഷ്ട്രത്തിന്റെ ഭാഗധേയങ്ങൾ നിർണ്ണയിക്കപ്പെടുന്ന സ്ഥലത്തേക്കു്, അവി

ടെയുള്ള ആവരണം തകർത്തു പ്രവേശിക്കുവാൻ മററെന്തോ കൂടി ആവശ്യമായിരുന്നു.

നിയമം! രാഷ്ട്രീയത്തിലേക്കു പ്രവേശിക്കുവാൻ ആദ്യം ഒരഭിഭാഷകനായിത്തീരുക. എല്ലാ രാഷ്ട്രീയപ്രവർത്തകന്മാരും അഭിഭാഷകന്മാരല്ലെങ്കിലും പല അഭിഭാഷകന്മാരും രാഷ്ട്രീയപ്രവർത്തകന്മാരാണ്. ചരിത്രം, പ്രാചീനമായാലും ആധുനികമായാലും ഈ വസ്തുത എളുപ്പത്തിൽ തെളിയിക്കുന്നു. നിയമസഭ നിറയെ അഭിഭാഷകന്മാരായിരുന്നു. തന്മൂലം, സ്വയം ഇഷ്ടപ്പെട്ടിരുന്നില്ലെങ്കിലും, മഹത്തായ ഒരു ലക്ഷ്യം നേടുവാനുള്ള ഒരു മാർഗ്ഗമെന്ന നിലയിൽ, വുഡ്രോ, നിയമത്തെ തൻെറ തൊഴിലായി തിരഞ്ഞെടുത്തു. ഈ ഉദ്ദേശത്തോടുകൂടി, അക്കൊല്ലം കഴിയുന്നതിനുമുമ്പ്, അദ്ദേഹം വെർജീനിയാസർവ്വകലാശാലയിൽ ഒരു വിദ്യാർത്ഥിയായി ചേർന്നു.

താൻ ജനിച്ച സ്റ്റേററിൽ മടങ്ങിയെത്തുന്നതു സന്തോഷകരമായിരുന്നു. ഷാർലോട്സ്‌വില്ലെയിൽ സ്ഥിതിചെയ്തിരുന്ന സർവ്വകലാശാല ജെഫേഴ്സൻ താമസിച്ചിരുന്ന മോൺടിസെല്ലോവിൻെറ വളരെയടുത്തായിരുന്നു. പക്ഷേ അക്കാലത്തു് വിത്സൺ ഏതാണ്ടൊരു ഫെഡറലിസ്റ്റായിരുന്നു—എന്നാണ് അദ്ദേഹം സ്വയം കരുതിയിരുന്നതു്. തന്മൂലം അമേരിക്കൻ ജനാധിപത്യത്തിന് ജെഫേഴ്സനും അനുയായികളും കൊടുത്ത വ്യാഖ്യാനം സ്വീകരിക്കുവാൻ അദ്ദേഹം തയ്യാറായിരുന്നില്ല. ഷാർലോട്സ്‌വില്ലെയിൽ വിത്സൺ താമസിച്ചിരുന്ന കാലമത്രയും, അദ്ദേഹത്തിൽ നിന്നു സന്ദർശനരൂപത്തിലുള്ള ആരാധന ഒരിക്കലെങ്കിലും നേടിയെടുക്കുവാൻ മോൺടിസെല്ലോവിലെ ആ ചരിത്രപ്രഖ്യാതമായ പ്രതിഷ്ഠ പരാജയപ്പെടുകയാണുണ്ടായതു്.

ദക്ഷിണപ്രദേശത്തോടുള്ള അദ്ദേഹത്തിൻെറ അനുഭാവം ശക്തിമത്തായിരുന്നു. മററൊന്നും അതിനേക്കാൾ

ശക്തിയുള്ളതായിരുന്നില്ലതാനും. പക്ഷേ 'സ്റ്റേററുകളുടെ ഐക്യത്തിൽ' തനിക്കുള്ള ഉൽക്കടമായ വിശ്വാസം കൊണ്ടു് അദ്ദേഹം തന്റെ സഹപാഠികളെ അത്ഭുതപരതന്ത്രരാക്കി. ജോൺ ബ്രൈററിനെപ്പററി അദ്ദേഹം നടത്തിയ പ്രസംഗത്തിൽ—അതു പിന്നീടു സർവ്വകലാശാലാമാസികയിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി—അദ്ദേഹം പ്രഖ്യാപിച്ചു: "കോൺഫെഡറേഷൻ ആശയം പരാജയപ്പെട്ടതിൽ ഞാൻ സന്തോഷിക്കുന്നു." അതേത്തുടൎന്നു് അദ്ദേഹം അമേരിക്കൻ ഐക്യനാടുകൾ, വിഭിന്നങ്ങളും സ്വതന്ത്രങ്ങളുമായ രണ്ടു പരമാധികാരരാഷ്ട്രങ്ങളായി വിഭജിച്ചുപോയിരുന്നെങ്കിൽ,—അങ്ങിനെയാണു് അദ്ദേഹം വ്യാഖ്യാനിച്ചതു്,—ദക്ഷിണപ്രദേശത്തിനു് അനുഭവപ്പെട്ടുമായിരുന്ന ആപത്തുകൾ വിവരിക്കുകയും ചെയ്തു. തെക്കൻ പക്ഷപാതത്തിനു വിരുദ്ധമായ ഈ മനോഭാവം, അതും ആഭ്യന്തരയുദ്ധത്തിൽനിന്നും ഒരു വിളിപ്പാടുമാത്രം അകന്നുനില്ക്കുന്ന ഒരു കാലഘട്ടത്തിൽ, പുലൎത്തിപ്പോന്നിട്ടും വെർജീനിയാ സർവ്വകലാശാലയിലെ വിത്സന്റെ ജീവിതം സൗഹൃദ്ബന്ധങ്ങൾകൊണ്ടു നിറഞ്ഞതായിരുന്നു. അതിൽ പലതും അദ്ദേഹത്തിന്റെ ജീവിതാവസാനംവരെ നിലനിന്നിരുന്നതാനും.

ഇതിന്റെ കൂടെ പ്രേമവും സ്ഥാനം പിടിച്ചു. അതു വിത്സന്റെ ആദ്യത്തെ പ്രേമബന്ധമായിരുന്നു. തന്റെ ജന്മദേശമായ സ്റ്റാൻറണിൽ, അദ്ദേഹത്തിന്റെ ബന്ധുവായ ഹാരിയററു് വുഡ്രോ—ഹാററി—അഗസ്റ്റ കന്യാമഠത്തിൽ പഠിക്കുന്നുണ്ടായിരുന്നു. സ്റ്റാൻറണിന്റെയും ഷാർലോട്സ് വില്ലെയുടേയും ഇടയ്ക്കു് അവയെ വേർതിരിക്കുവാൻ ഒരു മല യുണ്ടായിരുന്നെങ്കിലും, അതു കയറി മറിയുന്നതു ബുദ്ധിമുട്ടുള്ള ഒരു ജോലിയായി വുഡ്രോവിനു തോന്നിയില്ല. ഒന്നിൽ കൂടുതൽ തവണ അദ്ദേഹം ഈ യുവതിയെ സന്ദർശിച്ചു;—അത്യധികം ചേതോഹാരിണിയായ ഒരു യുവ

തിയായിട്ടാണ് അവരെ അദ്ദേഹം കണ്ടതു്. ഒഹായോവിലെ ഹിലികോത്തിലായിരുന്ന അവളുടെ ബന്ധുക്കൾ താമസിച്ചിരുന്നതു് പിന്നീടൊരിക്കൽ, തന്റെ ആരോഗ്യത്തിന്, ബന്ധുക്കളോടൊത്തു് ഒരു ഒഴിവുകാലം കഴിച്ചുകൂട്ടുന്നതു് അത്യാവശ്യമാണെന്നു കണ്ടറിഞ്ഞു യുവാവായ കാമുകൻ, ആ പ്രദേശത്തേക്കു ചെല്ലുകയുണ്ടായി. ആ സന്ദർശനവേളയിൽ ഒരിക്കൽ, അദ്ദേഹം ഹാററിയോടു വിവാഹാഭ്യർത്ഥന നടത്തി. സർവ്വമനോഹാരിതകളുടേയും സാരാംശമായിട്ടാണ്, അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ അവൾ പ്രത്യക്ഷപ്പെട്ടതു്. പക്ഷേ ആ ചെറുപ്പക്കാരി, ആ വിവാഹാഭ്യർത്ഥനയ്ക്കു വഴങ്ങിയില്ല; അവളുടെ ബന്ധു വാചാലതയോടെ സമർപ്പിച്ച വിവാഹാഭ്യർത്ഥന നിരസിക്കപ്പെട്ടു; ആ പ്രണയം അവസാനിച്ചു.

വുഡ്രോവിന് വേണ്ടത്ര നർമ്മബോധം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ സ്കോട്ടിഷ്-ഐറിഷ് പാരമ്പര്യംമൂലം, അതിന്റെ പ്രത്യേകതയായ സരസത, അദ്ദേഹത്തിന്റെ രക്തത്തിൽ കാണാതിരിക്കുവാൻ വഴിയില്ലായിരുന്നു സാധാരണയായി, വെറും ഔപചാരികങ്ങളും വിരസങ്ങളുമായിത്തീരുന്ന സന്ദർഭങ്ങൾ, ഫലിതപ്രയോഗങ്ങളും വിനോദജല്പനങ്ങളുംകൊണ്ടു് ഉന്മേഷകരമാക്കിത്തീർക്കുവാൻ വിത്സന് ഉണ്ടായിരുന്ന കഴിവുമൂലം, രാഷ്ട്രതന്ത്രവും നിയമവും പഠിച്ചുകൊണ്ടിരുന്ന ഗൗരവക്കാരനായ അദ്ദേഹം സഹപാഠികൾക്കു പ്രിയപ്പെട്ടവനായിത്തീർന്നു. എണ്ണം പറഞ്ഞ ഒരു കായികമത്സരവിദഗ്ധനായിരുന്നില്ലെങ്കിലും അത്തരം മത്സരങ്ങളുടെ സമ്മാനദാനച്ചടങ്ങുകളിൽ പ്രധാനപങ്കു വഹിക്കുവാൻ സർവ്വകലാശാല വിത്സനെ തിരഞ്ഞെടുക്കാറുണ്ടായിരുന്നു. സന്ദർഭാനുസരണം, മുൻകൂട്ടി ആലോചിച്ചുവയ്ക്കാതെതന്നെ, പദ്യങ്ങൾ ഉദ്ധരിച്ചുകൊണ്ടും, വിദ്യാർത്ഥിസമൂഹത്തിൽ മറെറാരിടത്തും കാണാത്ത ഉത്സാഹപ്രകർഷവും

ആകഷ്കത്വവും നല്കിക്കൊണ്ടും, മററാക്കും ചെയ്യാൻ കഴിയാത്തവിധം, അത്തരം പടങ്ങുകൾ നടത്തിക്കൊണ്ടു പോകുവാൻ അദ്ദേഹത്തിനു കഴിയും.

അദ്ദേഹത്തിൻെറ ഉല്ലാസം ഒരിക്കലും അവസാനിക്കാത്തവിധം അദ്ദേഹത്തിൻെറ കൈവശം ഉണ്ടായിരുന്ന പ്രത്യുക്തികൾ, പ്രാസംഗികൻ എന്ന നിലയിൽ അദ്ദേഹത്തിൻെറ ഫലപ്രദമായ കഴിവ്—ഇവയെല്ലാം കൂടിച്ചേന്നു് അദ്ദേഹത്തെ സവ്കലാശാലയുടെ സാമൂഹ്യജീവിതത്തിൽ എണ്ണപ്പെട്ട ഒരു വ്യക്തിയാക്കിത്തീത്തു. പക്ഷേ, പഠനത്തിൻെറയും, മററു പ്രവത്തനങ്ങളുടെയും ഭാരം, എന്നും ദുർബ്ബലമായിരുന്ന അദ്ദേഹത്തിൻെറ ശരീരഘടനയ്ക്കു താങ്ങാവുന്നതല്ല എന്നു വേഗം തെളിഞ്ഞു. 1880 അവസാനമായപ്പോഴേയ്ക്കു് ആരോഗ്യം പാടെ തകന്നനിലയിൽ അദ്ദേഹം വിൽമിങ്ടണിലെ വീട്ടിൽ മടങ്ങിയെത്തി.

അതുകഴിഞ്ഞു് ഒരു ഒന്നരക്കൊല്ലത്തേയ്ക്കു് അദ്ദേഹം തന്നെത്താൻ നിയമം പഠിച്ചു. ഷാർലോട്സ്‌വില്ലെയിലെ രസകരമായ ജീവിതത്തിനുശേഷം തനിക്കു ഒട്ടുംതന്നെ താല്പയ്യമില്ലാത്ത ഒരു വിഷയം കരണ്ടുകൊണ്ടിരിക്കേണ്ടിവരിക എന്നതു തികച്ചും നിരുത്സാഹപ്രദംതന്നെയായിരുന്നു.

പഠിത്തംതീന്നപ്പോൾ അദ്ദേഹം അററ്ലാൻറയിലേയ്ക്കു പോയി. വളന്നുവരുന്ന ഒരു പട്ടണമായിരുന്നു അതു്. നല്ല ആദായംകിട്ടുന്ന രീതിയിൽ തൻെറ അഭിഭാഷകവൃത്തി അവിടെ അഭിവൃദ്ധിപ്പെടുത്താമെന്നു് അദ്ദേഹം ആഗ്രഹിച്ചു. താൻ ആശിച്ചവിധത്തിലുള്ള സന്ദർഭങ്ങൾക്കും സംരംഭങ്ങൾക്കും തികച്ചും പററിയ ഒരു സ്ഥലമായിട്ടായിരുന്നു ജോർജിയായുടെ ഭാവിതലസ്ഥാനമായ ആ പട്ടണത്തെ വിത്സൺ കരുതിയതു്. അററ്ലാൻറയിലെ ജനസംഖ്യ അത്രയ്ക്കൊന്നും അധികമായിരുന്നില്ല എന്നതു വാസ്തവം

ത്തന്നെ—37000-ത്തിൽ അല്പം കൂടുതൽ മാത്രമായിരുന്നു അതു്. പക്ഷേ വ്യവസായങ്ങൾകൊണ്ടു ശബ്ദമുഖരിതമായ ആ പട്ടണം വളർന്നുവരുന്ന തെക്കൻദിക്കിന്റെ കേന്ദ്രമായിത്തീരുമെന്ന കാര്യത്തിൽ തെററിദ്ധാരണയ്ക്കു് അവകാശമുണ്ടായിരുന്നില്ല. തീച്ചയായും ശ്രദ്ധയോടെ ജോലിചെയ്യുന്ന ഒരു അഭിഭാഷകനു് നല്ലവണ്ണം അഭിവൃദ്ധിപ്പെടുവാനുള്ള ധാരാളം സാധ്യതകൾ ആ പട്ടണത്തിൽ ഉണ്ടായിരുന്നു

വിത്സൺ സമയമൊട്ടും നഷ്ടപ്പെടുത്തിയില്ല. വെർജീനിയാസർവ്വകലാശാലയിലെ ഒരു പൂർവ്വവിദ്യാർത്ഥിയായ ഇ. ജെ. റെനിക് ഇതേ ഉദ്ദേശത്തോടുകൂടി ആ പട്ടണത്തിൽ എത്തിച്ചേർന്നിട്ടുണ്ടായിരുന്നു. രണ്ടുപേരും ഒരുപോലെ ഉത്സാഹശാലികളായിരുന്നു; രണ്ടുപേർക്കും ഏതാണ്ടു് തുല്യമായ ആശയങ്ങളാണു് ഉണ്ടായിരുന്നതു്. വേഗത്തിൽ അവർ സുഹൃത്തുക്കളായിത്തീർന്നു. രണ്ടുപേരും ചേർന്നു് ഒരു നിയമകാര്യാലയം സ്ഥാപിച്ചു. “റെനിക് ആൻറു് വിത്സൺ, അഭിഭാഷകന്മാർ, അററ്ലാൻറ, ജോർജിയാ”—മാരിയെററതെരുവിൽ, 48-ാംനമ്പർ കെട്ടിടത്തിന്റെ മൂന്നാംനിലയിലുള്ള 10-ാമത്തെ മുറിയിൽ അവരുടെ ബോർഡു് തൂക്കിയിട്ടു.

നിർഭാഗ്യമെന്നു പറയട്ടെ, പ്രതീക്ഷയിലുണ്ടായിരുന്ന കക്ഷികളുടെ ഘോഷയാത്ര യാഥാർത്ഥ്യമായനുഭവപ്പെട്ടില്ല. പക്ഷേ, ലാഭമില്ലാത്തതായിരുന്നെങ്കിലും, സസന്തോഷം അവർ രാഷ്ട്രീയപ്രശ്നങ്ങളിൽ ചെന്നുപെടുകയുണ്ടായി. ബ്ളാക്സ്റ്റണേക്കാൾ ഉത്സാഹപ്രദമാണു്, എന്നും ബാഗ്ഹോട്ടു്. വിദേശവ്യവസായങ്ങളുടെമേൽ ചുമത്തുന്ന നികുതികളുടെ പ്രത്യാഘാതങ്ങളെക്കുറിച്ചു് വിവരങ്ങൾ ശേഖരിക്കുന്നതിനു്, നിയമസഭ നിയമിച്ച ഒരു നികുതി കമ്മീഷൻ, അററ്ലാൻറയിൽ എത്തിയിരുന്നു. യുവസ

ഹജമായ സാഹസികതയോടെ, വുഡ്രോ ഒരു പരസ്യാഭിഭാഷണത്തിൽ സ്വാതന്ത്ര്യവിപണിയുടെ വക്കാലത്തു കയറിപ്പിടിച്ചു—തലനിറയെ യുക്തികളുമായി അദ്ദേഹം സംരക്ഷിതവ്യാപാരത്തിനുവേണ്ടിയുള്ള വാദത്തെ പൊളിക്കുവാൻ ആരംഭിച്ചു. അദ്ദേഹം പറഞ്ഞു: "'നിങ്ങൾ സ്വന്തംകാലിൽ നില്ക്കേണ്ടതില്ല; നിങ്ങളെ ഭരണകൂടം മടിയിലേററി ലാളിച്ചോളും'എന്ന് ഉറപ്പുകൊടുക്കുന്നതിനേക്കാൾ, വ്യാപാരരംഗത്തു സാധാരണയുണ്ടാകുന്ന മത്സരങ്ങളെ സ്വയം അഭിമുഖീകരിക്കുവാനും സ്വന്തം കഴിവുകൾ ഉപയോഗിച്ചു വളരുവാനും വിടുകയാണു്, വ്യവസായികൾ കൂടുതൽ കഴിവുള്ളവരാകുവാൻ നല്ലതു് എന്നു ഞാൻ ഇപ്പോഴും വിശ്വസിക്കുന്നു."

"എല്ലാത്തരം തീരുവകളും എടുത്തുകളയണമെന്നാണോ നിങ്ങളുടെ അഭിപ്രായം?" കമ്മീഷനിലെ ഒരംഗം ആരാഞ്ഞു.

അതിനുള്ള ഉത്തരം കുറിക്കു കൊള്ളുന്നതായിരുന്നു: "എല്ലാത്തരം സംരക്ഷണത്തീരുവകളും എടുത്തുകളയണം; രാജ്യത്തിനു് ആവശ്യമായ പണത്തിനുവേണ്ടിയുള്ള നികുതികൾ മാത്രമേ ഏർപ്പെടുത്താവൂ."

"ന്യൂയോക്ക്‌വേൾഡ്'" പത്രത്തിന്റെ പ്രതിനിധിയായി, വാൾട്ടർ ഹൈൻസ് പേജ് എന്നൊരു ദാക്ഷിണാത്യൻ, കമ്മീഷന്റെകൂടെ സഞ്ചരിക്കുന്നുണ്ടായിരുന്നു. വിത്സന്റെ ഈ ഖണ്ഡനവാദങ്ങൾ അദ്ദേഹത്തെ രസിപ്പിച്ചു അവ അയാളുടെ സ്വന്തം രാഷ്ട്രീയവിശ്വാസങ്ങൾക്കു തീക്ഷ്ണതയുണ്ടാക്കി. അവർ തമ്മിൽ ഹാർദ്ദമായ ഒരു മൈത്രീബന്ധം വളർന്നുവന്നു. താരിപ്പുകളെപ്പററി നടന്ന വാദത്തിന്റെ പ്രതിധ്വനികൾ കെട്ടടങ്ങുന്നതിനുമുമ്പുതന്നെ പേജിന്റെയും അതേ ആശയഗതിക്കാരായ മററുസുഹൃത്തു

ക്കളുടെയും സഹായത്തോടെ, വിത്സൺ ന്യൂയോർക്ക് ഫ്രീ ട്രേഡ് ഗ്രൂപ്പിന്റെ (സ്വതന്ത്രവ്യാപാരസംഘത്തിന്റെ) ഒരു ശാഖ അററ്ലാൻറയിൽ ആരംഭിച്ചു. ഒരു വാദപ്രതിവാദ സംഘം എന്ന നിലയിൽ അതൊരു വിജയമായിരുന്നു. പക്ഷേ സംഘത്തിന്റെ പ്രവർത്തനരംഗമായിരുന്ന 'റെനിക് ആൻറ് വിത്സ'ന്റെ ആഫീസുമുറി, കക്ഷികൾക്കുവേണ്ടിയുള്ള നിഷ്ഫലമായ കാത്തിരിപ്പു തുടരുകയായിരുന്നു.

1882 ഒക്ടോബർ 19-ാംനു- വിത്സൺ അഭിഭാഷകനായി അംഗീകരിക്കപ്പെട്ടു. അതോടെ ജോർജ്ജിയാസ്റ്റേററിൽ മുഴുവൻ കേസ്സ് വാദിക്കുവാൻ അദ്ദേഹം അർഹനായിത്തീർന്നു—കുറേക്കഴിഞ്ഞപ്പോൾ കേന്ദ്രകോടതികളിൽ വാദിക്കുവാനുള്ള അനുവാദവും അദ്ദേഹത്തിനു ലഭിച്ചു. പക്ഷേ ഈ അനുവാദപത്രങ്ങളൊന്നും, സ്റ്റേററിലോ യൂനിയനിലോ "റെനിക് ആൻറ് വിത്സ"നെ യാതൊരുവിധത്തിലും സഹായിച്ചില്ല. അവരുടെ ആകെ ജോലി കക്ഷികൾക്കുവേണ്ടി കാത്തിരിക്കലായിരുന്നു—അക്കൂട്ടരാകട്ടെ, ഒരിക്കലും വന്നെത്തിയില്ലതാനും. ഒരൊററ കക്ഷിപോലും! ആളുകൾ പറയുന്ന മേന്മയെല്ലാം അററ്ലാൻറയ്ക്കുണ്ടായിരിക്കാം—വളർന്നുവരുന്ന പട്ടണം; സമ്പന്നവും അക്രമാസക്തവുമായ ഒരു പ്രദേശം, റെയിൽവേകേന്ദ്രം—എല്ലാമായിരിക്കാമതു്. പക്ഷേ അവിടം അഭിഭാഷകന്മാരെക്കൊണ്ടു നിറഞ്ഞ ഒന്നായിപ്പോയി. അവിടെയുള്ളവരിൽ പകുതി ആളുകൾക്കുപോലും നിന്നുതിരിയുവാൻ അവിടെ ഇടമില്ല. ഒരു കൊല്ലത്തെ നിഷ്ഫലമായ കാത്തിരിപ്പിനുശേഷം 1883-ലെ വസന്തകാലത്തു് "റെനിക് ആൻറ് വിത്സൺ", നിരാശയുടെ കൊടിക്കീഴിൽ നീങ്ങിക്കൊണ്ടിരിക്കുന്ന സാർത്ഥവാഹകസംഘത്തിൽ ചേർന്നു. "സന്തോഷത്തോടെ" എന്നാണു് രണ്ടാമത്തെ പങ്കാളി ആ സന്ദർഭത്തെപ്പററി എഴുതിയതു്.

അററ്ലാൻറയിലെ ഈ അനുഭവത്തിൻെറ അവസാനകാലത്തു്, തൻെറ അമ്മയുടെ ആവശ്യത്തിനുവേണ്ടി വിത്സനു്, അയൽപ്രദേശത്തുള്ള, റോംപട്ടണത്തിലേയ്ക്കു പോകേണ്ടിവന്നു. അവിടെയുള്ള തങ്ങളുടെ കുടുംബസ്വത്തുക്കളുടെ കാര്യങ്ങൾ അന്വേഷിക്കുവാൻ മിസ്സിസ് വിത്സൺ "റെനിക് ആൻറ് വിത്സ"നെയാണു് തൻെറ അഭിഭാഷകന്മാരായി തിരഞ്ഞെടുത്തതു്. ആ നിയമകാര്യാലയത്തിനു കിട്ടിയ ഒരേ ഒരു ജോലിയായിരുന്നു അതു്. നിസ്സാരമായ ജോലിയേ ചെയ്യുവാനുണ്ടായിരുന്നുള്ളു; എങ്കിലും ചെറുപ്പക്കാരനായ ആ അഭിഭാഷകൻെറ റോം സന്ദർശനം അദ്ദേഹത്തിൻെറ ജീവിതത്തിലെ ഏററവും വലിയ സംഭവമായി പരിണമിച്ചു.

തൻെറ മതപരമായ ജീവിതത്തിനു് അനുയോജ്യമാംവിധം, ഒരു ഞായറാഴ്ച രാവിലെ വിത്സൺ ഒന്നാം പ്രിസ്ബിറ്ററിയൻപള്ളിയിൽ പ്രാർത്ഥനയ്ക്കു പോയി. റവ: ഡാക്ടർ ആക്സണായിരുന്നു പുരോഹിതൻ. പ്രാർത്ഥന തുടങ്ങുന്നതുംകാത്തുകൊണ്ടിരിക്കേ, വുഡ്രോവിൻെറ ശ്രദ്ധ, പള്ളിയുടെ ഉള്ളിലേയ്ക്കു സാവധാനത്തിൽ നടന്നുവന്ന ഒരു ചെറുപ്പക്കാരിയിൽ പതിഞ്ഞു. അവൾക്കു ഏതാണ്ടു് അദ്ദേഹത്തോളംതന്നെ പ്രായംവരും; കടും കറുപ്പുവസ്ത്രങ്ങളാണു് ധരിച്ചിരുന്നതു്; ഒരു ചെറിയ കുട്ടി കയ്യിൽതൂങ്ങിക്കൂടെ നടക്കുന്നുമുണ്ടു്. "ഒരു വിധവ"—വുഡ്രോ തന്നോടു തന്നെ പറഞ്ഞു. അവളുടെ തലമുടിക്കു സ്വർണ്ണനിറമായിരുന്നു. കണ്ണുകൾക്കു കടും തവിട്ടുനിറവും. ലോകത്തിൽ ഇവരേക്കാൾ സൗന്ദര്യമുള്ള സ്ത്രീകൾ ഉണ്ടായിരിക്കാം; പക്ഷേ അദ്ദേഹം കണ്ടിട്ടുള്ളവരിൽ ആരും ഉണ്ടായിരുന്നില്ല—ഹാററിപോലും. അത്ഭുതസ്തിമിതനായി അദ്ദേഹം അവളെ ശ്രദ്ധിച്ചുകൊണ്ടിരുന്നു. മാർലോവിൻെറ പ്രസിദ്ധങ്ങളായ വരികൾ അദ്ദേഹത്തിൻെറ തലയിൽക്കിടന്നു് ഇരമ്പി;—പ്രഥമദർശനത്തിലുള്ള ഒരനുരാഗംതന്നെയായിരുന്നു അതു്.

പ്രാർത്ഥനകഴിഞ്ഞു്, വിത്സൺ തൻെറ ഒരു ബന്ധുവായ മിസ്സിസ് ബോൺസ്‌വഴി, തന്നെ ഇത്രയേറെ ആകർഷിച്ച ആ ചെറുപ്പക്കാരി ആരെന്നു് അന്വേഷിച്ചറിഞ്ഞു. അദ്ദേഹം ഊഹിച്ചതുപോലെ, അവൾ ഒരു വിധവയായിരുന്നില്ല. അവിടത്തെ പുരോഹിതൻെറ പുത്രിയായിരുന്നു, അവൾ. പേരു് എല്ലൻ ലൂയി ആക്സൺ.

അവർ അന്യോന്യം കണ്ടുമുട്ടി സംസാരിച്ചു; തുടർന്നു വിത്സൺ പുരോഹിതഗൃഹം സന്ദർശിക്കുവാൻ തുടങ്ങി. അമ്മ മരിച്ചതിൽ ദുഃഖിച്ചിരിക്കുന്ന എല്ലൻ ആക്സണായിരുന്നു, ഡാക്ടർ ആക്സൻെറ ചെറിയ കുടുംബത്തിൻെറ ഭരണം നടത്തിക്കൊണ്ടുപോന്നിരുന്നതു്. അനുരാഗവിവശനായ, അററ്ലാൻറയിലെ ആ അഭിഭാഷകൻ തൻെറ ഭാവന ചിത്രീകരിച്ചിരുന്നതും അതിൽ കൂടുതലും അവളിൽ കണ്ടെത്തി. അവളുടെ ആകർഷകതയ്ക്കു് വഴങ്ങുകയേ നിവൃത്തിയുണ്ടായിരുന്നുള്ളു. അതിനുംപുറമേ, അദ്ദേഹം അതിനുമുമ്പു കണ്ടുമുട്ടിയിട്ടുള്ള സ്ത്രീകളിൽനിന്നു വിഭിന്നമായി, അസാധാരണമാംവിധം ഉജ്ജ്വലവും സംസ്കാരസമ്പന്നവുമായ ഒരു മനസ്സാണു് അവൾക്കുണ്ടായിരുന്നതുതാനും. അവളുടെ വായനയുടെയും ധിഷണാപരമായ താൽപര്യങ്ങളുടെയും പരപ്പു്, തൻേറതിനേക്കാൾ വിസ്തൃതമാണെന്നു് അദ്ദേഹം ക്രമേണ മനസ്സിലാക്കുവാൻ തുടങ്ങി. അവൾ അല്പം ഗൗരവപ്രകൃതിയായിരുന്നു—കൂട്ടുകാർ അവളെ പുരുഷവിദ്വേഷിയെന്നു വിളിച്ചിരുന്നു; അദ്ദേഹമാകട്ടെ വിനോദപ്രിയനും സാഹസപ്രിയനും ആയിരുന്നു. എന്നും അവളുടെ അനുഭാവം നേടുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഇതുവരെ ആരോടും പറയാൻ കഴിയാതിരുന്ന തൻെറ ആശയങ്ങൾക്കും ആഗ്രഹങ്ങൾക്കും പ്രോത്സാഹനപരമായ പ്രതികരണങ്ങൾ അവളിൽനിന്നും അദ്ദേഹത്തിനു ലഭിച്ചു.

അക്കൊല്ലം അവസാനിക്കുന്നതിനുമുമ്പ് അവരുടെ വിവാഹനിശ്ചയം നടന്നു. പക്ഷേ വിവാഹം വേഗം നടക്കുവാനുള്ള സാദ്ധ്യത തീരെയില്ലായിരുന്നു. കേസ്സില്ലാത്ത ആ വക്കീൽ, അററ്ലാൻറയിൽനിന്നു വിട്ടുപോന്നു് ജോൺസ്ഹോപ്കിൻസിൽ ചേർന്നു. ലാഭമില്ലാത്തതും അസഹ്യമായതും ആയ ആ തൊഴിൽ ഉപേക്ഷിക്കുന്നതിൽ അദ്ദേഹത്തിനു സന്തോഷമേ ഉണ്ടായിരുന്നുള്ളു. ആകാശം ഇടിഞ്ഞുവീണാലുംവേണ്ടില്ല, അദ്ദേഹത്തിനു് ഒരു രാജ്യതന്ത്രജ്ഞനായേ മതിയാകൂ. ബിരുദാനന്തരപഠനത്തിനുള്ള അനുവാദം ആവശ്യപ്പെട്ടുകൊണ്ടുള്ള അപേക്ഷയിൽ അദ്ദേഹം ഇതായിരുന്നില്ല പറഞ്ഞതു്. അദ്ദേഹം പ്രഖ്യാപിച്ചു: "ഞാൻ തുടർന്നു പഠിക്കുവാൻ ആഗ്രഹിക്കുന്ന വിഷയങ്ങൾ അതായതു് ചരിത്രവും രാഷ്ട്രതന്ത്രവും, പഠിപ്പിക്കുവാനുള്ള യോഗ്യത നേടുക; ഞാൻ ഇതിനകം കുറെ ശ്രദ്ധ പതിപ്പിച്ചിട്ടുള്ള ഭരണഘടനകളെപ്പററിയുള്ള പ്രത്യേകപഠനം നടത്തുന്നതിനു വേണ്ട കഴിവു നേടുക; എന്നിവയ്ക്കായിട്ടാണു് ഞാൻ സർവ്വകലാശാലയിലേക്കു വന്നതു്."

വെർജീനിയാസർവ്വകലാശാലയിൽനിന്നു തനിക്കു ലഭിച്ചതുപോലെയുള്ള പല വിജയങ്ങളും ചില ഗ്രഹപ്പിഴകളും ജോൺസ്ഹോപ്കിൻസിലും വിത്സണു് അനുഭവപ്പെടുകയുണ്ടായി. ആകർഷകമായ അദ്ദേഹത്തിൻെറ നേതൃത്വം അനേകം സുഹൃത്തുകളെ നേടിയെടുത്തു. അദ്ദേഹത്തിൻെറ വാചാലതയും പ്രത്യുല്പന്നമതിത്വവും അദ്ദേഹത്തെ വാദപ്രതിവാദയോഗങ്ങളുടെ നേതാവാക്കിത്തീർത്തു; അദ്ദേഹം അവിടത്തെ സാഹിത്യസമാജം പുനസ്സംഘടിപ്പിച്ചു; അതിനു പുതിയൊരു ഭരണഘടനയുണ്ടാക്കി; ഒരു പുതിയ പേരും നൽകി—ഹോപ്കിൻസ് ഹൗസ് ഓഫ് കോമൺസ്. അപ്പോഴേക്കും ഇരുണ്ട മേഘങ്ങൾ പരന്നു കഴിഞ്ഞു തൻെറ പഠനകാര്യത്തിൽ അദ്ദേഹം ചെയ്തു

അശ്രാന്തപരിശ്രമം അദ്ദേഹത്തിൻെറ ആരോഗ്യനില തകൎത്തുകളഞ്ഞു. തന്മൂലം വിൽമിങ്ടണിൽചെന്നു ചെറുതായൊന്നു വിശ്രമിക്കുവാൻ അദ്ദേഹം നിർബ്ബന്ധിതനായിത്തീൎന്നു.

ജോൺസ് ഹോപ്കിൻസിലെ പഠനം പൂൎത്തിയായിരുന്നില്ല; "കാബിനററ് ഗവമ്മെൻറ്" എന്ന പേരിൽ താൻ പ്രസിദ്ധീകരിച്ചിരുന്ന ഉപന്യാസത്തിലെ ആശയങ്ങൾ യുക്തിസഹവും അനുസ്യൂതവുമായ രൂപത്തിൽ പ്രകാശിപ്പിച്ചുകഴിഞ്ഞിരുന്നില്ല. അദ്ദേഹത്തിൻെറ ചിന്തയിൽ ക്രമേണ വളൎച്ച പ്രാപിച്ചുവന്ന ആ വിഷയത്തിനു്, ഒരു പുസ്തകത്തിൽമാത്രം ആവശ്യമായിവരുന്നത്ര വസ്തുതകളും വാദമുഖങ്ങളും നൽകി, വൈശദ്യവും കെട്ടുറപ്പും കൊടുക്കുവാൻ സാധിക്കുന്നതാണു്. വിൽമിങ്ടണിലെ പുരോഹിതഗൃഹത്തിൽ കഴിച്ചുകൂട്ടിയ ഒഴിവുകാലത്തു്, അനാരോഗ്യം ഇരിക്കെത്തന്നെ, അദ്ദേഹം ആ ഗ്രന്ഥം എഴുതുവാൻ തുടങ്ങി. ജോൺസ് ഹോപ്കിൻസിലേക്കു മടങ്ങിവന്നതിനുശേഷം, അദ്ദേഹം ഗ്രന്ഥം മുഴുവനാക്കി കൈയെഴുത്തുപ്രതി പ്രസാധകന്മാൎക്കു് അയച്ചുകൊടുത്തു. ആഴ്ചകൾതന്നെ കടന്നുപോയതിനുശേഷമാണു്, അപ്പോഴേക്കും വളരെയേറെ മനസ്സിടിവു് വന്നുകഴിഞ്ഞിരുന്ന ആ ഗ്രന്ഥകാരനു് തൻെറ സാഹിത്യക്കരുന്നിൻെറ വിധി എന്തായി എന്നറിയുവാൻ കഴിഞ്ഞതു്. വളരെ പ്രധാനമായ തീരുമാനങ്ങൾ വഹിച്ചുകൊണ്ടു് ഒരു ചെറിയ കത്തു് അദ്ദേഹത്തിനു കിട്ടി ഹൗട്ടൺ മിഫ്ലിൻകമ്പനി "കോൺഗ്രഷണൽ ഗവമ്മെൻറ്" (നിയമസഭാസൎവ്വാധിപത്യത്തിലുള്ള ഭരണക്രമം) എന്ന അദ്ദേഹത്തിൻെറ പുസ്തകം പ്രസിദ്ധീകരിക്കാമെന്നു് ഏററു. നല്ല കാൎയ്യങ്ങൾ വാഗ്ദാനംചെയ്തിരുന്നതിനാൽ, പ്രസിദ്ധീകരണ വ്യവസ്ഥകൾ ആകൎഷകങ്ങളായിരുന്നു എന്നു പറയാം.

1885 ജനുവരി 24-ാംനു- "കോൺഗ്രഷണൽഗവ മ്മെൻറു" പ്രസിദ്ധീകൃതമായതോടുകൂടി വിത്സൻെറ ഭാവിക്കു് ഒരുറപ്പുകിട്ടിയതായി തോന്നി. ഈ വിഷയം കൈകാര്യം ചെയ്യുന്നവരിൽ അപൂർവ്വമായിമാത്രംകാണുന്ന, നിശിതമായ ഉൾക്കാഴ്ചയോടെ, അദ്ദേഹം തൻെറ ഗ്രന്ഥത്തിൽ, ഇംഗ്ലണ്ടിലെയും അമേരിക്കയിലെയും ഭരണസമ്പ്രദായങ്ങളെ താരതമ്യപ്പെടുത്തിനോക്കി. നിരൂപകന്മാരിൽ നല്ല അഭിപ്രായം സൃഷ്ടിക്കുവാൻ അതിനു കഴിഞ്ഞു. രാഷ്ട്രീയവിഷയങ്ങളെപ്പററി ഉത്തേജകമാംവിധം എഴുതാൻ കഴിയുന്ന ഒരാൾ എന്ന നിലയിൽ വിത്സൻെറ പേർ പ്രസിദ്ധിനേടി.

"കോൺഗ്രഷണൽഗവമ്മെൻറു" പുറത്താകുന്നതിനു മുമ്പു്, അതിൻെറ ഗ്രന്ഥകാരനു് ജോൺസ് ഹോപ്കിൻസിൽനിന്നു് 500 ഡോളറിൻെറ ഒരു സഹായധനം ലഭിക്കുകയുണ്ടായി. ബിരുദധാരിയായ ഒരു വിദ്യാർത്ഥിയെന്നനിലയിൽ സർവ്വകലാശാലയിൽ ചേർന്ന ഉടനെ അപേക്ഷിച്ചതായിരുന്നു അതു്. അദ്ദേഹത്തിൻെറ സാമ്പത്തികവിഷമതകൾ കുറെ കുറയ്ക്കുവാൻ ഇതുപകാരപ്പെട്ടു; മാത്രമല്ല, അതിനുമുമ്പില്ലാതിരുന്ന ചില വിദ്യാഭ്യാസാനുകൂല്യങ്ങളും അതു നേടിക്കൊടുത്തു.

ഒരു ഗ്രന്ഥകാരൻ എന്ന നിലയിൽ വിത്സൻെറ പ്രശസ്തി, സർവ്വകലാശാലയുടെ അതിരുകളെ അതിലംഘിച്ചു. മററു വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നു് അദ്ദേഹത്തിനു് ക്ഷണങ്ങൾ കിട്ടിക്കൊണ്ടിരുന്നു. ചരിത്രത്തിൻെറയും സാമ്പത്തികശാസ്ത്രത്തിൻെറയും അസോസിയേററു പ്രൊഫസറായിരിക്കുവാൻ ബ്രിൻമോറിൽനിന്നുള്ള ക്ഷണം അതിൽ ഒന്നായിരുന്നു; ശമ്പളം 1500 ഡാളർ. 500 ഡാളർ കീശയിൽ കിടക്കെ, ഇത്തരം സുവർണ്ണസന്ദർഭങ്ങൾ മുന്നിൽ വന്നിരിക്കെ, എന്തും സാദ്ധ്യമായിത്തോന്നി അദ്ദേ

ഹത്തിന്. തന്റെ ഹൃദയത്തിൽ നിലവിലിരുന്നിരുന്ന ആഗ്രഹം ഇപ്പോൾ നിറവേററാം;—റോമിലെ ചെറിയ പള്ളിയിൽവച്ച് താൻ രണ്ടുകൊല്ലംമുമ്പു കണ്ടുമുട്ടിയ പെൺകുട്ടിയുമായുള്ള വിവാഹം. അവിസ്മരണീയമായ ആ സന്ദർഭത്തിനുശേഷം, അവർ കണ്ടുമുട്ടിയിട്ടില്ല. പക്ഷേ അവർ അന്യോന്യം എഴുതിയിരുന്ന കത്തുകൾ ഹൃദയത്തിന്റെ രഹസ്യങ്ങൾ വഹിക്കുന്നവയായിരുന്നു. അവ, ചിലപ്പോൾ പ്രേമലേഖനങ്ങൾ ചെയ്യാറുള്ളതുപോലെ, അവരെ ഒരിക്കലും പിരിയാൻകഴിയാത്തവണ്ണം ബന്ധിക്കുകയും ചെയ്തു. എല്ലൻ ആക്സൺ തന്റെ സഹോദരനോടു പറഞ്ഞു: "ലോകത്തിലെ ഏററവും മഹാനും ഏററവും നല്ലവനുമായ ആളാണദ്ദേഹം." ഉജ്ജ്വലമായ ഈ അഭിപ്രായത്തിന് ഒരിക്കലും മാററമോ മങ്ങലോ ഉണ്ടായില്ല.

അങ്ങിനെ അവർ, ആ സുപ്രധാനവർഷത്തിൽ, 1885 ജൂൺ 24-ാംനു- സവാനയിലെ പ്രിസ്ബിറ്റേറിയൻ സ്വതന്ത്രദേവാലയത്തിലെ പ്രബോധകഗൃഹത്തിൽവച്ച വിവാഹിതരായി. വടക്കൻകരോലൈനായിലെ ആർഡനിൽ മധുവിധു ആഘോഷിച്ചതിനുശേഷം അവർ ബ്രിൻമോറിൽ താമസമുറപ്പിച്ചു. വിത്സൺ അവിടത്തെ സർവ്വകലാശാലയിലെ ചരിത്രപ്രഫസരുടെ ജോലി ഏറെറടുക്കുകയും ചെയ്തു.

പെൺകുട്ടികളെ പഠിപ്പിക്കുന്നതു് വുഡ്രോവിന്റെ രുചിക്കു തികച്ചും ഇണങ്ങുന്ന ഒന്നായിരുന്നില്ല. അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ, പെൺകുട്ടികളെ ഉപരിവിദ്യാഭ്യാസം ചെയ്യിക്കുന്നതിന്, കുട്ടികളെ വളത്താനും ഒരു കുടുംബം ഭരിക്കുവാനും അവരെ പരിശീലിപ്പിക്കുന്നതിനേക്കാൾ കുറഞ്ഞ പ്രാധാന്യമേ ഉണ്ടായിരുന്നുള്ളു. എന്നിരുന്നാലും ബ്രിൻമോറിലെ അദ്ദേഹത്തിന്റെ താമസം, തനിക്കു് ഏററവും ഇഷ്ടപ്പെട്ട വിഷയം തുടർന്നുപഠിക്കുവാൻ ഒന്നാംതരം സന്ദർഭങ്ങൾ നൽകി. അതിലെല്ലാം അദ്ദേഹത്തിന്റെ

ഭാര്യ അദ്ദേഹത്തെ വളരെയേറെ സഹായിച്ചിരുന്നതാണു. അദ്ദേഹത്തിൻെറ രാഷ്ട്രീയാദശ്ശങ്ങളുടെ വളച്ച് പഠിക്കുവാൻ ആഗ്രഹിക്കുന്നവക്ക് പ്രത്യേകം താൽപര്യമുള്ള ഒന്നായിരിക്കും, അദ്ദേഹം ബ്രിൻമോറിൽ പ്രഫസറായിരുന്ന കാലത്ത്, "പൊളിററിക്കൽ സയൻസ് ക്വാർട്ടർലി"യിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനം. അതിൽ അദ്ദേഹം, അമേരിക്കൻ ഐക്യനാടുകളുടെ മാതൃകയിൽ, മഹത്തായ ഒരു സാഹോദര്യത്തിൽ, ലോകത്തിലെ എല്ലാ രാഷ്ട്രങ്ങളും ഒരു ഫെഡറേഷനായി ഒന്നിച്ചു ചേരുക എന്ന ആത്യന്തികലക്ഷ്യത്തെപ്പററിയുള്ള സൂചനകൾ നല്കിയിരുന്നു. അദ്ദേഹത്തിൻെറ സങ്കല്പം ഇതായിരുന്നു:

"ഇപ്പോൾ തികച്ചും വ്യക്തമായിക്കഴിഞ്ഞിട്ടില്ലെങ്കിലും ക്രമമായി വളന്നുകൊണ്ടിരിക്കുന്നതും സ്ഥിരമായി നിലനിൽക്കുമെന്നുള്ള വ്യക്തമായ പ്രതീതി നൽകുന്നതും ആയ ഒരു പുതിയ ചിന്താഗതി, രാഷ്ട്രങ്ങളുടെ ഇടയിൽ പരക്കാൻ തുടങ്ങിയിട്ടുണ്ട്—ഇല്ലേ? ബ്രിട്ടൻേറതുപോലുള്ള സാമ്രാജ്യങ്ങളിൽ ഉൾക്കൊണ്ടു നില്ക്കുന്ന രാഷ്ട്രങ്ങൾ തമ്മിലുള്ള ഒരു ഫെഡറേഷനിൽ തുടങ്ങി. വലിയ വലിയ രാഷ്ട്രങ്ങൾ തമ്മിലുള്ള ഒരു ഫെഡറേഷനിൽ അവസാനിക്കുന്ന ഒന്നാണ് ആ ആശയഗതി—അധികാരത്തിൻെറ കേന്ദ്രീകരണത്തിനു പകരം, സ്വന്തം സ്വന്തം സ്വാതന്ത്ര്യങ്ങളെ വകവച്ചുകൊടുത്തുകൊണ്ടുള്ള വിശാലമായ ഒരു ഐക്യമാണു ഉണ്ടാകേണ്ടതു്. അമേരിക്കൻമാതൃകയിലേക്കുള്ള ഒരു ചായ്വാണു ഇതു്. തങ്ങളുടെ പൊതുവായ ലക്ഷ്യങ്ങൾ നേടുന്നതിനുവേണ്ടി അഭിമാനകരമായ സമതുലിതവും നിർബ്ബന്ധരഹിതമായ കീഴ്വണക്കവും അംഗീകരിച്ചുകൊണ്ടു് ഭരണകൂടങ്ങൾ, ഭരണകൂടങ്ങളോടു് യോജിക്കുന്ന ഒരു സമ്പ്രദായമാണതു്."



## അദ്ധ്യായം 3

# അദ്ധ്യാപകനും പ്രഭാഷകനും.

ബ്രിൻമോറിൽ ബിടപീനറി എന്നറിയപ്പെട്ടിരുന്ന ഒരു വീടിൻെറ മുകളിലത്തെ നിലയിലാണു്, വിത്സനും ഭാര്യയും തങ്ങളുടെ വിവാഹജീവിതത്തിൻെറ ആദ്യവർഷങ്ങൾ കഴിച്ചുകൂട്ടിയതു്. ദുഃഖത്തിൻെറ മേഘപടലങ്ങളില്ലാത്ത, സന്തോഷംനിറഞ്ഞ കൊല്ലങ്ങളായിരുന്നു അവ. വിജ്ഞാനികളായ സ്കോട്ടിഷ്പൂർവ്വികന്മാരുടെ നീണ്ട പരമ്പരയെക്കുറിച്ചുള്ള അപദാനങ്ങൾ അവിടെ കീർത്തിക്കപ്പെട്ടിരുന്നില്ലായിരിക്കാം. പക്ഷേ സ്വന്തം ഞരമ്പുകളിൽ ഐറിഷ്രക്തം വഹിക്കുന്ന ആ ചരിത്രപ്രൊഫസറുടെ നീണ്ടുയർന്ന കണ്ണട വച്ച ചിത്രം അവിടെ പതിഞ്ഞുകിടപ്പുണ്ടു്. അദ്ദേഹത്തിൻെറ, ഇടയ്ക്കിടയ്ക്കുള്ള നൃത്തങ്ങളും, തലയിൽ അല്പം ചരിച്ചു വച്ചിട്ടുള്ള സിൽക്കുതൊപ്പിയും, കണ്ണുവെട്ടിക്കലും, നീണ്ടകാലുകളുടെ വിചിത്രങ്ങളായ ചലനങ്ങളും എല്ലാം ആ ചിത്രത്തിൽ സ്ഥലം പിടിച്ചിട്ടുണ്ടു്. ഫലിതങ്ങളും വിനോദകഥകളും ഹാസ്യകവനങ്ങളും കൂടിച്ചേർന്നു പുറപ്പെടുവിക്കുന്ന ചിരി ബിടപീനറിക്കു് എന്നും ഉത്സാഹത്തിൻെറ അന്തരീക്ഷം നൽകി. സന്ദർശകന്മാർ മാതൃകായോഗ്യമാം വിധം സന്തോഷംനിറഞ്ഞ ഒരു കുടുംബത്തിൻെറ മായാത്ത ചിത്രവുമായാണു് അവിടെനിന്നു പോകാറു്.

വിനോദവും ആനന്ദവും മാത്രമായിരുന്നില്ല മുഴുവൻ. എന്നിരുന്നാലും വിവാഹത്തോടുകൂടി, വിത്സൻെറ എത്രയും ഗൗരവമായ ജീവിതലക്ഷ്യത്തിനു് ഒരു പുതിയ ആകർഷകത്വം കൈവരികയുണ്ടായി. പ്രിൻസ്ടണിലെ വെളിമ്പ്ര

ദേശങ്ങളിൽ, തന്നിലുള്ള ബുദ്ധിജീവിയുടെ പിറവിക്കാവശ്യമായ ഈററുനോവനുഭവിച്ചുകൊണ്ടു് അദ്ദേഹം ഒററയ്ക്കലഞ്ഞു നടന്നിരുന്ന ഒരു കാലമുണ്ടായിരുന്നു. അക്കാലത്തു് അദ്ദേഹത്തിനുണ്ടായിരുന്ന ഏകക്കൂട്ട്, എന്തെങ്കിലും ഒരു പുസ്തകമായിരിക്കും — സാധാരണയായി ഷെല്ലിയുടേതു്. ജിജ്ഞാസാഭരിതവും സംവേദനക്ഷമവും ആയ തന്റെ മനസ്സിൽ കെട്ടടങ്ങാത്ത അഗ്നികൊളുത്തുവാൻ പര്യാപ്തമായ കവിതാഭാഗങ്ങൾ പേർത്തും പേർത്തും അയവിറക്കിക്കൊണ്ടു് അദ്ദേഹം അവയിൽ പുതിയ അറിവും സൗന്ദര്യവും കണ്ടെത്തുമായിരുന്നു. "പടിഞ്ഞാറൻകാററിനോടു്" (an ode to west wind) എന്ന കവിത അദ്ദേഹം വായിച്ചു കേട്ടിട്ടുള്ളവരാരുംതന്നെ അതു് ഒരിക്കലും വിസ്മരിക്കില്ല. മഹത്തായ ഒരാദർശം സഫലീകരിക്കണമെന്നുള്ള കവിയുടെ ആഗ്രഹം വിത്സന്റേതിനോടു സാദൃശ്യംവഹിക്കുന്ന ഒന്നായിരുന്നു.

"എന്റെ വാക്കുകൾ മനുഷ്യരുടെ ഇടയിൽ വിതറുക!
എന്റെ ചുണ്ടുകളിലൂടെ
ഇനിയും ഉണർന്നെണീററിട്ടില്ലാത്ത ഭൂഭാഗങ്ങളിൽ
ഒരു പ്രവചനത്തിന്റെ കാഹളംവിളിച്ചെന്നലയ്ക്കട്ടെ."

ഇപ്പോൾ പുസ്തകങ്ങൾ കുമ്പാരംകൂടിക്കിടക്കുന്ന മേശയ്ക്കെതിരെ, അദ്ദേഹത്തിന്റെ ഭാര്യ ഇരിക്കുന്നുണ്ടാകും. അദ്ദേഹം തന്റെ പദ്ധതികളേയും തന്നിൽ പടിപടിയായി രൂപംകൊണ്ടുവരുന്ന രാഷ്ട്രീയാദർശങ്ങളേയും അവരുടെ മുമ്പിൽ നിരത്തിവയ്ക്കും. താൻ ഇഷ്ടപ്പെടുന്ന പുസ്തകത്തെപ്പററി, അദ്ദേഹത്തിനു് അവരോടു സംസാരിക്കാം. മാത്രമല്ല, ഇതുവരെ അദ്ദേഹത്തിന്റെ കണ്ണിൽപ്പെടാതെ

"Scatter......my words among mankind!
Be through my lips to unawaken'd earth
The trumpet of a prophecy!"

കഴിഞ്ഞുനിന്നിരുന്ന പലതും അദ്ദേഹത്തിനു പഠിക്കുകയും ചെയ്യാം. കാരണം, വീട്ടമ്മമാരുടെ എല്ലാ സാമർത്ഥ്യവും തികഞ്ഞ എല്ലൻ, ആ സ്വർണ്ണത്തലമുടിക്കാരി, അദ്ദേഹത്തേക്കാൾ കൂടുതൽ വായിച്ചിട്ടുണ്ടായിരുന്നു. ചിത്രംവരയും അവൾക്ക് നല്ലവണ്ണം അറിയാമായിരുന്നു. അവരുടെ വിവാഹനിശ്ചയം കഴിഞ്ഞിരിക്കുന്ന കാലത്ത്, അവർ ന്യൂയോക്കിൽവച്ച് ചിത്രകല അഭ്യസിക്കുകയുണ്ടായി. വേണമെങ്കിൽ ഒരു ചിത്രകാരിയായിത്തീരുവാനും അവൾക്ക് കഴിയുമായിരുന്നു.

സംഗീതത്തിന്റെ അത്ഭുതമണ്ഡലത്തിലേക്ക് അദ്ദേഹത്തെ ആദ്യമായി ആനയിച്ചത് അവരാണ്. അതിനു പകരമായി അദ്ദേഹം തന്റെ സുന്ദരമായ ശബ്ദത്തിൽ അവൾക്കുവേണ്ടി പാടുകയും ചിലപ്പോഴെല്ലാം തന്റെ സന്തോഷവാഹിയായ ശബ്ദംകൊണ്ട് അവരെ അവരുടെ ശാന്തമായ ഗാംഭീര്യത്തിൽനിന്ന് ഉണർത്തുകയും ചെയ്യുമായിരുന്നു. "വുഡ്രോ, നിങ്ങൾ ഇതു് ഉദ്ദേശിച്ചതല്ല എന്ന് നിങ്ങൾക്കുതന്നെ അറിഞ്ഞുകൂടേ?" അവർ പ്രതിഷേധിക്കും. "നിങ്ങൾ തിരുത്തുന്നതുവരെ, അങ്ങിനെതന്നെ ചെയ്യാനാണ് ഞാൻ ഉദ്ദേശിച്ചിരുന്നതെന്നുതന്നെയാണ് എന്റെ വിചാരം"

സന്തോഷകരമായ ഒരു വൈവാഹികജീവിതമായിരുന്നു അവരുടേതു്. പക്ഷേ പ്രായോഗികജീവിതത്തെ സംബന്ധിച്ചിടത്തോളം കാര്യങ്ങൾ വേണ്ടത്ര പുരോഗമിക്കുന്നില്ലായിരുന്നു. ഒന്നാമതു്, വുഡ്രോവിന്റെ ജോലി. അദ്ദേഹത്തിന് അതേപ്പററിയുള്ള പരാജയബോധം വദ്ധിച്ചുകൊണ്ടേയിരുന്നു. വൃത്തിയായി പൊതിഞ്ഞെടുത്ത അറിവിന്റെ കെട്ടുകൾ, താൻ കുട്ടികൾക്ക് എത്തിച്ചുകൊടുക്കുന്നതായും, അവർ നിശ്ശബ്ദരായി ഗൗരവത്തോടുകൂടി അവ സ്വീകരിക്കുന്നതായും, പിന്നീട് പരീക്ഷക്കടലാസുകളിലൂടെ അവർ അതു തനിക്കുതന്നെ മടക്കിത്തരുന്നതായും അദ്ദേഹ

ത്തിനു തോന്നി. അവരിൽ കാണുന്ന താല്പര്യക്കുറവ് അദ്ദേഹത്തെ ക്ഷോഭിപ്പിച്ചു. ഇതല്ല അദ്ധ്യാപനം. അതു വിദ്യാർത്ഥിയുടെ മനസ്സിനു് പ്രചോദനം നൽകണം; ചർച്ച് ചെയ്യുവാനും, വാദിക്കുവാനും അവനെ പ്രേരിപ്പിക്കണം; ചുരുക്കത്തിൽ താല്പര്യവും ബുദ്ധിപരമായ പ്രവർത്തനവും ഉണർത്തിവിടണം. "വസ്തുതകൾ ഇട്ടു നിറയ്ക്കാവുന്ന ഒരു കിടങ്ങല്ല മനസ്സ്." അവയുടെ സ്വന്തം നിലയിൽ വസ്തുതകൾ വിത്സനെ തീരെ ആകർഷിച്ചിരുന്നില്ല. ഇതിനുവേണ്ടിയ യിരുന്നില്ല അദ്ദേഹം വലിയ സ്വപ്നങ്ങൾ കണ്ടതു്.

എല്ലനും ബുദ്ധിമുട്ടുകൾ ഉണ്ടായിരുന്നു. തങ്ങളുടെ വിവാഹസമയത്തു വളരെയേറെ ആകർഷകമായി തോന്നിയ ശമ്പളം, വാസ്തവത്തിൽ വളരെ തുച്ഛമായ ഒന്നായിട്ടാണു് അനുഭവപ്പെട്ടതു്. തെക്കരുടെ സ്വതസ്സിദ്ധമായ സൽക്കാരപ്രിയത്തോടുകൂടി, അവർ സ്വന്തം കുടുംബങ്ങൾക്കുവേണ്ടി തങ്ങളുടെ വീടിന്റെ വാതിലുകൾ മലക്കെ തുറന്നിട്ടു അതിഥികൾ വരുന്നതു് അവൾക്ക് സന്തോഷംതന്നെയായിരുന്നെങ്കിലും അവൾക്കു വേണ്ടതെല്ലാം നൽകുക എന്നതു് വിഷമിപ്പിക്കുന്ന ഒരു പ്രശ്നമായിത്തീർന്നു. 1886-ലെ വസന്തകാലമായപ്പോൾ, രണ്ടുപേരും ചേർന്നു പഠിച്ചുകൊണ്ടിരുന്ന ജർമ്മൻപുസ്തകങ്ങൾ അവർ കെട്ടിവച്ചു; എല്ലൻ ജോർജിയായിലേക്കു മടങ്ങി. അവിടെവച്ചു് അവരുടെ ആദ്യസന്താനം, മാർഗരററു് ജനിച്ചു. തന്റെ ജോലികാരണം, ഭാര്യയെ അനുഗമിക്കുവാൻ കഴിയാതിരുന്ന വുഡ്രോ, ഉൽക്കണ്ഠാകുലനായി സമയം കഴിച്ചു.

ഇങ്ങനെയൊക്കെയാണെങ്കിലും അദ്ദേഹം ഉദാസീനനായിരുന്നില്ല. അദ്ദേഹത്തിന്റെ ശേഷി പരിമിതമായിരുന്നെങ്കിലും ബ്രിൻമോറിനു് അതു മുഴുവൻ ആവശ്യമില്ലായിരുന്നു. തന്റെ ശേഷിയുടെ അവസാനത്തെത്തുള്ളിയും ഉപയോഗിച്ചുതീർക്കുവാൻ എന്തോ ഒന്നു് അദ്ദേഹത്തെ

പ്രേരിപ്പിച്ചുകൊണ്ടിരുന്നു; അത്രയേറെ കാര്യങ്ങൾ ചെയ്തു തീർക്കുവാൻ അവശേഷിക്കുന്നുണ്ടായിരുന്നു.

അദ്ദേഹം വമ്പിച്ച ഒരു പദ്ധതിയിൽ ഏർപ്പെട്ടു. ലോകത്തിലെ വിവിധരാഷ്ട്രങ്ങളിൽ നിലവിലുള്ള ഭരണസമ്പ്രദായങ്ങളെ താരതമ്യപ്പെടുത്തുന്ന ഒരു പുസ്തകം രചിക്കുകയെന്നതായിരുന്നു അതു്. ഈ ജോലി മതിയാകാഞ്ഞിട്ടോ എന്നു തോന്നുമാറു്, തന്റെ മകളുടെ ജനനം കഴിഞ്ഞതിന്റെ അടുത്ത മാസങ്ങളിൽ അദ്ദേഹം ജോൺസു്ഹോപ്കിൻസിലേക്കു് ഒരു മിന്നൽസന്ദർശനം നടത്തി; അവിടെവച്ചു്, പരീക്ഷയെഴുതി ജയിച്ചു് ഡാക്ടർ ഓഫ് ഫിലോസഫിബിരുദം നേടുകയും ചെയ്തു.

ബ്രിൻമോറിലെ അദ്ദേഹത്തിന്റെ അവസാനത്തെ കൊല്ലം ജനനവും മരണവുംകൊണ്ടങ്കിതമായിരുന്നു. ഒക്ടോബറിൽ അദ്ദേഹത്തിന്റെ രണ്ടാമത്തെ പെൺകുഞ്ഞു പിറന്നു—ജെസ്സി വുഡ്രോ. ആ ഏപ്രിലിൽ, ആ പെൺകുഞ്ഞിനു് ആരുടെ പേരാണോ നൽകിയിരുന്നതു് ആ സ്ത്രീ, വിത്സന്റെ അമ്മ, പെട്ടെന്നു മരിച്ചു. വെസ്ലിയൻ സർവ്വകലാശാലയിൽനിന്നുള്ള ഒരു മെച്ചപ്പെട്ട ക്ഷണം ഈ സംഭവങ്ങളെ പിന്തുടന്നു.

വിത്സന്റെ ദൃഷ്ടിയിൽ, പെൺകുട്ടികളെ പഠിപ്പിക്കുന്നതു്, വിജയിക്കാത്തതും, വിഷമംപിടിച്ചതുമായ ഒരു പരീക്ഷണമായിരുന്നെങ്കിലും, അദ്ദേഹവും അദ്ദേഹത്തിന്റെ ചെറിയ കുടുംബവും കണക്കറ്റിക്കററിലെ മിഡിൽ ടൗണിലേക്കു യാത്രപുറപ്പെട്ടതു് കുറെ മടിയോടുകൂടിയാണു്. അവരുടെ ആദ്യത്തെ വീടു കടപറിച്ചുകൊണ്ടുപോവുക എന്നതു വേദനാകരമായ ഒരു പ്രവൃത്തിയായിരുന്നു. തെക്കൻ സമ്പ്രദായങ്ങൾ പരിശീലിച്ചുപോന്ന തങ്ങൾ, ന്യൂ ഇംഗ്ലണ്ടിൽ വിദേശികളെപ്പോലെയായിരിക്കില്ലേ എന്നു് അവർ സംശയിച്ചു. പക്ഷേ അവരുടെ ഭയം അടിസ്ഥാനരഹിതമായി

രുന്നു. തങ്ങൾക്ക് അതുവരെ അനുഭവപ്പെട്ടതിനേക്കാൾ കൂടുതൽ ഹിതകരമായ ഒരുജീവിതമാണു് മിഡിൽ ടൗണിൽ അവക്കു ലഭിച്ചതു്.

വെസ്ലിയനിൽ കഴിച്ചുകൂട്ടിയ സന്തോഷകരമായ രണ്ടുകൊല്ലങ്ങൾക്കിടയ്ക്കു്, വിത്സനു് മൂന്നാമതൊരു കുഞ്ഞുകൂടി പിറന്നു—എലീനർ റാൻഡോർഫ്. ബ്രിൻമോറിൽ വന്നകാലത്തു് വിത്സൺ എഴുതാൻ ആരംഭിച്ചിരുന്ന ഗ്രന്ഥവും, ഇതേവർഷത്തിൽ "ദി സ്റ്റേറ്റ്" (രാഷ്ട്രം) എന്ന പേരിൽ പ്രസിദ്ധീകൃതമായി. രാഷ്ട്രതന്ത്രചരിത്രത്തിൽ ഒരിക്കലും മടുപ്പുതോന്നാത്ത ആ വിദ്യാത്ഥി, തൻെറ ഗ്രന്ഥത്തിൻെറ സമാപനം ആഘോഷിച്ചതു്, മറെറാരു പുസ്തകത്തിൻെറ ആരംഭം കുറിച്ചുകൊണ്ടാണു്. ഗ്രന്ഥനിമ്മിതിക്കുള്ള വാസന അദ്ദേഹത്തിൻെറ രക്തത്തിൽത്തന്നെയുണ്ടായിരുന്നു. അതു്, ബ്രിൻമോറിലോ, വെസ്ലിയാനിലോ ഉള്ളതിനേക്കാൾ വിശാലമായ ഒരു പ്രവത്തനമണ്ഡലം ലഭിക്കുവാനുള്ള അഭിവാഞ്ഛ അദ്ദേഹത്തിൽ ഉണത്തിവിട്ടു.

ഒടുവിൽ ആ അവസരം കൈവന്നു. 1890-ൽ അദ്ദേഹത്തിൻെറ പൂവ്വവിദ്യാലയമായ പ്രിൻസടണിൽ, സാമ്പത്തികശാസ്ത്രത്തിൻെറയും രാജ്യനീതിയുടെയും പ്രഫസറായിരിക്കുവാൻ അദ്ദേഹം ക്ഷണിക്കപ്പെട്ടു. ഇതു തനിയ്ക്കിണങ്ങിയ ഒരു ജോലിയാണെന്നു് അദ്ദേഹം വേഗം കണ്ടറിഞ്ഞു. തങ്ങളുടെ കലാലയജീവിതത്തിൽ അഭൂതപൂവ്വവും അസാധാരണവുമായ എന്തോ ഒന്നു വന്നുചേന്നിരിക്കുന്നു എന്നു മനസ്സിലാക്കുവാൻ അദ്ദേഹത്തിൻെറ വിദ്യാത്ഥികൾക്കും അധികസമയം വേണ്ടിവന്നില്ല. ആദ്യംമുതല്ക്കുതന്നെ അദ്ദേഹം വിദ്യാത്ഥികളുടെ താല്പയ്യവും ആരാധനയും നേടിയെടുത്തു. സുന്ദരമായ ശൈലിയിൽ, വ്യക്തമായ പ്രകാശനരീതിയോടെ, ഒഴുക്കുള്ള ഭാഷയിൽ, പണ്ടേ വശമാക്കിക്കഴിഞ്ഞിരുന്ന നാടകീയമായരീതിയിൽ അദ്ദേഹം

ചെയ്യുന്ന പ്രസംഗങ്ങൾ പുതുമയുള്ളവയും അതേസമയം ആനന്ദപ്രദങ്ങളും ആയിരുന്നു. അദ്ദേഹത്തിന്റെ അദ്ധ്യാപനം ജിജ്ഞാസയെ ഉണർത്തിവിട്ടു; ചൂടുപിടിച്ച വാദപ്രതിവാദങ്ങൾക്ക് പ്രചോദനം നൽകി. പഠനത്തെ അദ്ദേഹം ഒരു സാഹസസംരംഭമാക്കിത്തീർത്തു—അതായിരുന്നു പഠനത്തെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ ആദർശവും. തുടർച്ചയായി പലതവണ ഏറ്റവും സമ്മതനായ അദ്ധ്യാപകൻ എന്ന ബഹുമതി അദ്ദേഹം ആർജ്ജിച്ചു. കായികവിനോദങ്ങളിൽ പങ്കെടുക്കുന്നവർക്ക് അദ്ദേഹം പരിശീലനം നൽകിയിരുന്നുവെന്നതും, ഈ ബഹുമതിക്കു കുറെയെല്ലാം കാരണമായിട്ടുണ്ട്. എങ്കിലും അച്ചടക്കത്തെപ്പറ്റി ആലോചിക്കുന്നതിനുള്ള കമ്മിറ്റിയിലെ അംഗമെന്നനിലയിൽ നിലവിലുള്ള നിയമങ്ങൾക്കു സമൂലപരിവർത്തനംവരുത്തണമെന്ന് അദ്ദേഹം നടത്തിയ വാദമാണ്, അദ്ദേഹത്തിനെ വിദ്യാർത്ഥിവിഭാഗത്തിനു പ്രിയപ്പെട്ടവനാക്കിത്തീർത്തത്.

കലാലയമേലധികാരികൾ വിദ്യാർത്ഥികളുടെ നടപടികളിൽ മേൽനോട്ടം വഹിക്കുക എന്ന പഴയ സമ്പ്രദായം മാററി, വിദ്യാർത്ഥികളെ അവരുടെ സ്വന്തം ഉത്തരവാദിത്വത്തിൽ വിടുക എന്ന പുതിയ സമ്പ്രദായം സ്വീകരിക്കുന്നതിനു മിസിസ് വിത്സനാണ് യഥാർത്ഥകാരണം. അച്ചടക്കക്കമ്മിററിയുടെ പ്രവർത്തനം അവരെ അമ്പരപ്പിച്ചുകളഞ്ഞു. കോളേജുവളപ്പിനുള്ളിൽ നടക്കുമ്പോഴോ, അല്ലെങ്കിൽ സാധാരണ പതിവനുസരിച്ച് വിദ്യാർത്ഥികൾ തന്നെ സന്ദർശിക്കുവാൻ വരുമ്പോഴോ, അവർ കുട്ടികളോട് അതിനെക്കുറിച്ച് ചോദിക്കുമായിരുന്നു: "എപ്പോഴും മററുള്ളവരുടെ മേൽനോട്ടത്തിൽ കഴിയുന്നതിനെക്കാൾ സ്വന്തം ഉത്തരവാദിത്വത്തിൽ കഴിയാനല്ലേ നിങ്ങൾ ഇഷ്ടപ്പെടുക?" അവർ കുട്ടികളോട് അന്വേഷിക്കും. "തീർച്ചയായും ഞങ്ങൾ അതാണ് ഇഷ്ടപ്പെടുക." അവർ എല്ലാവരുംകൂടി മറു

പടിപറയും. അങ്ങിനെയാണ് പ്രിൻസ്ടണിൽ വിദ്യാത്ഥികളെ സ്വന്തം ഉത്തരവാദിത്വത്തിൽവിടുന്ന സമ്പ്രദായം നടപ്പിലായതു്.

സ്വയം ചിന്തിക്കുവാനും മനസ്സാക്ഷിയുടെ ആജ്ഞയനുസരിച്ചു് പ്രവത്തിക്കുവാനും ഉള്ള സ്വാതന്ത്ര്യം നല്കുക എന്നതു്, വിത്സന്റെ വീട്ടിലെ മൂന്നു പെൺകുട്ടികളേയും വളത്തിക്കൊണ്ടുവരുന്നതിൽ എന്നും അംഗീകരിക്കപ്പെട്ടിരുന്ന ഒരു സിദ്ധാന്തമായിരുന്നു. പ്രിൻസ്ടണിലെ ആ സാമ്പത്തികശാസ്ത്രപ്രഫസറെപ്പോലെ സ്വാതന്ത്ര്യപ്രേമിയായ ഒരു വ്യക്തിവാദിക്കു്, മറ്റന്യന്റെയോ ആവശ്യത്തിൽ കവിഞ്ഞ സംരക്ഷണാധികാരത്തേയോ, തന്റെ വീട്ടിൽ പൊറുക്കുവാൻ കഴിയുമായിരുന്നില്ല. മാർഗരററു് വിത്സൺ ആ സുവർണ്ണകാലത്തെപ്പററി ഇങ്ങിനെ സ്മരിക്കുന്നു: "ഒരൊററ ശാസനപോലും ഞങ്ങളുടെമേൽ അടിച്ചേല്പിച്ചിട്ടുള്ളതായി ഞാൻ ഓക്കുന്നില്ല. ഞങ്ങളുടെ മാതാപിതാക്കന്മാരിൽനിന്നുള്ള ശാസനകളല്ല, ഞങ്ങളെ ഭരിച്ചിരുന്നതു്. ഞങ്ങൾ താമസിച്ചിരുന്ന വീട്ടിലെ സന്തോഷം നിറഞ്ഞ അന്തരീക്ഷവും അവിടെ കണ്ട മാതൃകകളുമാണു് ഞങ്ങളുടെ നടപടികളെ നിയന്ത്രിച്ചതു്."

"രാഷ്ട്രം" എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ചതോടുകൂടി വിത്സൺ "വിഭജനവും പുനരേകീകരണവും" (Division and Reunion) എന്ന പേരിൽ മറെറാരു ഗ്രന്ഥം രചിക്കുവാൻ ആരംഭിച്ചു. ആഭ്യന്തരയുദ്ധത്തെയും പുനരുദ്ധാരണത്തെയുംപററിയുള്ള ഒരു ചച്ചയായിരുന്നു അതു്. 1893-ൽ ആ ഗ്രന്ഥം മുഴമിക്കുകയും പ്രസിദ്ധപ്പെടുത്തുകയുംചെയ്തു. യുദ്ധത്തിന്റെ ദുരന്തങ്ങൾ അനുഭവിക്കുകയും തോൽവിയുടെ കൈപ്പു് ഇപ്പോഴും കുടിച്ചിറക്കിക്കൊണ്ടിരിക്കുകയുംചെയ്യുന്ന ഒരു വിഭാഗത്തിൽപെട്ട ആളാണു് ഗ്രന്ഥകാരൻ എന്നു സൂചിപ്പിക്കുന്നതായി

യാതൊന്നും ആ പുസ്തകത്തിൽ ഇല്ലായിരുന്നു. അതു് തെക്കും വടക്കും ഉള്ള പല വിദ്യാലയങ്ങളിലും അംഗീകൃതമായ ഒരു പാഠ്യഗ്രന്ഥമായിത്തീർന്നു. എളുപ്പം കത്തിക്കാളുവാൻ ഇടയുള്ള ഒരു വിഷയം കൈകാര്യംചെയ്യുന്നതിൽ ആ ഗ്രന്ഥത്തിൽ അദ്ദേഹം സ്വീകരിച്ച നിഷ്പക്ഷമായ വീക്ഷണം അത്രയ്ക്കേറെ വിവേകംനിറഞ്ഞ ഒന്നായിരുന്നു. അക്കൊല്ലംതന്നെ അദ്ദേഹത്തിന്റെ മററു രണ്ടു ഗ്രന്ഥങ്ങൾകൂടി പ്രസിദ്ധീകൃതങ്ങളായി—മിയർ ലിററേച്ചറും (Mere Literature) ആൻ ഓൾഡ് മാസ്റ്ററും. (An Old Master) ചരിത്രപരങ്ങളായ ഉപന്യാസങ്ങളും, അമേരിക്കയെ പടുത്തുയർത്തുവാൻ സഹായിച്ചവരുടെ—ഹാമിൽടൺ, ജെഫേഴ്സൺ, ലിങ്കൺ തുടങ്ങിയവരുടെ—തൂലികാചിത്രങ്ങളുമാണു് അവയിൽ അടങ്ങിയിരുന്നതു്. 1896-ൽ ജോർജ്‌വാഷിങ്ടന്റെ ഒരു ജീവചരിത്രം അദ്ദേഹം പ്രസിദ്ധപ്പെടുത്തി; അതിനെത്തുടർന്നു് "അമേരിക്കൻജനതയുടെ ചരിത്ര"വും. ആ വിഷയത്തെപ്പററി വല്ലതും പഠിക്കാനാണു് താൻ ആ ഗ്രന്ഥം രചിച്ചതു് എന്നു ഗ്രന്ഥകാരൻതന്നെ സമ്മതിച്ചിട്ടുണ്ടു്.

"കോൺസ്റ്റിസ്റ്റ്യൂഷനൽ ഗവണ്മെൻറു്" (ഭരണഘടനാവിധേയമായ ഭരണക്രമം) എന്ന അവസാനത്തെ ഗ്രന്ഥത്തിൽ അദ്ദേഹം, അമേരിക്കൻ ഭരണക്രമത്തിലെ വിവിധവകുപ്പുകളുടെ പ്രവർത്തനങ്ങളേയും ചുമതലകളേയുംപററി താൻ അതുവരെ എഴുതിയിട്ടുള്ള എല്ലാ കാര്യങ്ങളേയും ഒരുമിച്ചു ചേർക്കുകയും, ഒരു പുതിയ വീക്ഷണകോണിലൂടെ അവയെ നോക്കിക്കാൺകയുമാണു് ചെയ്തിട്ടുള്ളതു്. ഭരണഘടനയുടെ കീഴിൽ ഓരോ വകുപ്പും എങ്ങിനെ പ്രവർത്തിക്കുന്നു എന്നതിനെക്കുറിച്ചുള്ള വിശദമായ ഒരു വിവരണംമാത്രമല്ല അതു്; പ്രത്യുത, തന്റെ സ്വന്തം രാഷ്ട്രീയാദർശങ്ങളിലെ പ്രധാനപ്പെട്ട ഘടകങ്ങൾ

കൂടി ഉൾക്കൊള്ളിച്ചുകൊണ്ടു് സൂത്രവാക്യങ്ങളുടെ സൂക്ഷ്മതയോടും, സുശിക്ഷിതമായ യുക്തിബോധത്തോടുംകൂടി എഴുതിയിട്ടുള്ള ഒരു വ്യാഖ്യാനംതന്നെയാണതു്.

"മാററംവരുത്താൻവയ്യാത്ത നിയമങ്ങൾകൊണ്ടു് അതിർവരമ്പിട്ടിട്ടുള്ള സ്വാതന്ത്ര്യം, സ്വാതന്ത്ര്യമായിരിക്കില്ല. ഭരണക്രമം ജീവിതത്തിൻെറ ഒരു ഭാഗമാണു്; ജീവിതത്തോടൊപ്പം അതിനും, ലക്ഷ്യത്തിലും മാർഗ്ഗത്തിലും ഒരേപോലെ മാററംവരണം. ഒരു ജനതയ്ക്കും എടുത്തുകൊടുക്കാവുന്ന ഒരു വസ്തുവല്ല സ്വയംഭരണം—കാരണം, അതു് ഒരു സ്വഭാവവിശേഷമാണു്, ഒരു ഭരണഘടനയല്ല. രാഷ്ട്രീയാവശ്യങ്ങൾക്കു, തന്മൂലംതന്നെ നിയമപരമായും, പ്രസിഡണ്ടു് തൻെറ കക്ഷിയുടെ നേതാവും രാഷ്ട്രത്തിൻെറ നായകനും ആയിത്തീരുന്നു. ഭരണഘടന, ഈ പ്രധാന രംഗങ്ങളിൽ അദ്ദേഹത്തിൻെറ പ്രവത്തനങ്ങളെ നിയന്ത്രിക്കുകയും, വിഘാതപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്—എന്നാൽ ഒരിക്കലും അതു തടഞ്ഞുനിർത്തിയിട്ടില്ല."

വിത്സൺ നായകത്വംവഹിക്കേണ്ടിവന്ന ചരിത്രപ്രധാനമായ സംഭവങ്ങളെപ്പററി ഓർമ്മിക്കുമ്പോൾ പ്രവചനങ്ങളാണെന്നുതന്നെ തോന്നിപ്പോകുന്ന പല ഭാഗങ്ങളും "കോൺസ്റ്റിസ്റ്റ്യൂഷനൽ ഗവണ്മെൻറി"ൽ ഉണ്ടു്. ഉദാഹരണം:

"പ്രസിഡണ്ടിൻെറ ഏററവും പ്രധാനപ്പെട്ട അധികാരങ്ങളിൽ ഒന്നിനെപ്പററി ഞാൻ ഇനിയും പറഞ്ഞിട്ടില്ല—തൻെറ രാജ്യത്തിൻെറ വിദേശബന്ധങ്ങളുടെമേൽ അദ്ദേഹത്തിനുള്ള പൂർണ്ണമായ അധികാരം യാതൊരുവിധത്തിലുള്ള നിയന്ത്രണവും കൂടാതെ, വിദേശകാര്യങ്ങൾ കൈകാര്യംചെയ്യുവാൻ

ലഭിച്ചിട്ടുള്ള ഈ അധികാരം, വാസ്തവത്തിൽ പൂർണ്ണമായും ആ ബന്ധങ്ങളെ കയ്യടക്കിവയ്ക്കുവാനുള്ള അധികാരംതന്നെയാണ്. സെനററിൻെറ സമ്മതം കൂടാതെ, പ്രസിഡണ്ടിന് ഒരു വിദേശരാജ്യവുമായി സന്ധിയുണ്ടാക്കുവാൻ കഴിയുകയില്ല. പക്ഷേ, നയതന്ത്രബന്ധങ്ങളിലെ ഓരോ കാൽവെപ്പും, അദ്ദേഹത്തിനു നിയന്ത്രിക്കാം; ഗവണ്മെൻറിൻെറ വിശ്വാസവും അഭിമാനവും നിലനിത്തണമെങ്കിൽ എന്തു സന്ധിയാണ് ചെയ്യേണ്ടതു് എന്നു തീരുമാനിക്കുക, എന്നാണ് ഈ നിയന്ത്രണത്തിൻെറ അത്ഥം. കൂടിയാലോചനകൾ അവസാനിക്കുന്നതുവരെ അതിനെപ്പററി യാതൊന്നും അദ്ദേഹം വെളിവാക്കണമെന്നില്ല. നിർണ്ണായകമായ ഒരു വിഷയത്തിൽ കൂടിയാലോചനകൾ അവസാനിച്ചുകഴിഞ്ഞാൽ ഗവണ്മെൻറു് അതു സ്വീകരിച്ചതുപോലെതന്നെയാണ്. എത്രമാത്രം വൈമനസ്യമുണ്ടെങ്കിലും, സെനററിനും അതു സ്വീകരിക്കുവാൻ തങ്ങൾ ബാദ്ധ്യസ്ഥരാണെന്നു തോന്നും."

"ജോർജ്ജ് വാഷിങ്ടൺ" എന്ന തൻെറ കൃതി പ്രസിദ്ധപ്പെടുത്തിയ 1896 ആയപ്പോഴേയ്ക്കു്, സ്വന്തം മണ്ഡലത്തിൽ പ്രഗല്ഭരായ ആളുകളിൽ ഒരാളായി വിത്സണെ കണക്കാക്കിത്തുടങ്ങിയിരുന്നു. അതേകൊല്ലത്തിൽ പ്രിൻസ്ടണും യൗവനത്തിലേക്കു കാലൂന്നി. അതുവരെ ന്യൂജെഴ്സികോളേജെന്നാണ് അതു് അറിയപ്പെട്ടിരുന്നതു്. 150-ാമത്തെ വാഷികത്തോടുകൂടി അതു് പ്രിൻസ്ടൺ സവ്കലാശാല എന്നറിയപ്പെടാൻ തുടങ്ങി. മഹത്തായ ആ ദിനം പ്രഖ്യാപിക്കുവാൻ വിത്സനാണ് തിരഞ്ഞെടുക്കപ്പെട്ടതു്. "പ്രിൻസ്ടൺ രാഷ്ട്രസേവനത്തിനു്" എന്നായിരുന്നു അദ്ദേഹം തൻെറ പ്രസംഗത്തിനു നൽകിയ പേർ. രാഷ്ട്രസേവനത്തിനുവേണ്ടി, ആളുകളെ പരിശീലി

പ്പിക്കുന്നതിൽ, സർവ്വകലാശാലകൾക്കുള്ള ചുമതലയെപ്പററി അദ്ദേഹം ആ പ്രസംഗത്തിൽ ഊന്നിപ്പറഞ്ഞു:

"ഒരോ വ്യക്തിയുടേയും മാനസികമായ കഴിവുകൾ വികസിപ്പിക്കുക എന്നതു മാത്രമല്ല, വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം; മറിച്ച്, തങ്ങൾക്ക് ജീവിക്കുകയും വികസിക്കുകയും ചെയ്യേണ്ട ഭൗതികവും സാമൂഹ്യവുമായ ലോകത്തോട്ട് വേണ്ടവിധത്തിൽ പൊരുത്തപ്പെട്ടുപോകത്തക്കവിധം എല്ലാ മനസ്സുകളേയും നയിക്കുകയും ശക്തിപ്പെടുത്തുകയും ഉദ്ദീപിപ്പിക്കുകയും സന്നദ്ധമാക്കുകയും ചെയ്യുക എന്നതാണ് അതിന്റെ ലക്ഷ്യം."

ഈ പ്രസംഗത്തിന്റെ അവസാന ഖണ്ഡിക പ്രസിദ്ധങ്ങളായ ഇംഗ്ലീഷ് ഗദ്യഭാഗങ്ങളിൽ ഒന്നായി പ്രതിഷ്ഠ നേടിയിട്ടുണ്ട്:

"എന്റെ ചിന്തയിൽ, വിജ്ഞാനത്തിന്റെ അന്യൂനമായ ആസ്ഥാനത്തെപ്പററിയുള്ള ഒരു ദർശനം എനിക്കു ലഭിച്ചിട്ടുണ്ട്. സ്വാതന്ത്ര്യവും വൈവിദ്ധ്യം നിറഞ്ഞതുമായ ഒരു ലോകമാണത്. അവിടെ ചെന്നെത്താൻ കഴിയുന്ന ഏതൊരാൾക്കും എത്ര മഹത്തായ ഒരു ഭാഗധേയത്തോടെയാണ് വിജ്ഞാനം ലോകത്തിലേക്ക് ഇറങ്ങിവന്നിട്ടുള്ളതെന്ന് ബോദ്ധ്യമാകാതെ വയ്യ. അത്, തനതായ ഒരു ചെറിയ ലോകമാണ്. പക്ഷേ, പരിഭ്രാന്തിയില്ലാതെ, മററിടങ്ങളിൽ അപരിചിതമായ ഏകാഗ്രചിന്തയോടുകൂടി കഴിയുന്ന ഒന്നാണ് അത്. ജിജ്ഞാസുക്കളും ദൃഢചിത്തരുമായ തീക്ഷ്ണമതികളുടെ, ലോകത്തിലെ പ്രശ്നങ്ങളെപ്പററി എന്നും ചർച്ചചെയ്യുന്നവരുടെ, ജനാധിപത്യത്തിന്റെ കൃത്തപാതയുമായി പരിചയം സിദ്ധി

ച്ചവരുടെ ആവാസസ്ഥാനമാണതു്. എങ്കിലും കുറെ അകലത്തിലുള്ള ഒരു ലോകം. ശാസ്ത്രം, ഒരു കന്യാസ്ത്രീയെപ്പോലെ, നിസ്സംഗയും വിരക്തയുമായി, ലോകഗതി അറിയാതെയും ഗണിക്കാതെയും, തന്റെ പ്രാൎത്ഥനയ്ക്കു മറുപടിയായി ലഭിക്കുന്ന സത്യത്തിൽ മാത്രം തൽപരയായി, ശാന്തതയോടെ അവിടെ ഇരിക്കുന്നുണ്ടു്. അത്യധികം മധുരങ്ങളായ ശബ്ദങ്ങളാൽ ചൂഴപ്പെട്ടു്, കഥകൾനിറഞ്ഞ ചുമരുകളും തുറന്നിട്ട കതകുകളുമുള്ള തന്റെ ശാന്തമായ മുറികളുളിൽ, പുരാതനകാലത്തെ വ്യക്തികളുമൊത്തു് സാഹിത്യം അവിടെ ഉലാത്തിക്കൊണ്ടിരിക്കുന്നു. ഭയങ്കരമായ സമുദ്രത്തിലെ, നിൎജ്ജനങ്ങളായ യക്ഷനഗരങ്ങളിലേക്കു് പ്രവേശനമരുളുന്ന മന്ത്രവാതിലുകൾ അവിടെയുണ്ടു്; അതിലൂടെ കടന്നുപോയി നിങ്ങൾക്കു യൗവനം ആനന്ദപൂൎണ്ണമായി ചിലവഴിക്കാം മറുഭാഗത്തു്, ആളുകൾ സംസാരിച്ചുകൊണ്ടുനില്ക്കുന്ന തെരുവുകളിലേക്കു്, മനുഷ്യരുടേയും അവരുടെ ചെയ്തികളുടേയും ലോകത്തിലേക്കു്, തുറക്കുന്ന ജനവാതിലുകളും അവിടെയുണ്ടു്. ആദൎശങ്ങൾ, ഹൃദയത്തിൽ, ആരോഗ്യകരമായ ഒരന്തരീക്ഷത്തിൽ സൂക്ഷിച്ചിട്ടുള്ള ഒരിടമാണതു്. പക്ഷേ അതു് വിഡ്ഢികളുടെ സ്വൎഗ്ഗമല്ല. അറിവോടുകൂടി, വികാരാധീനരാകാതെ, ഭൂതകാലത്തെപ്പററിയുള്ള സത്യങ്ങൾ കേൾക്കുവാനും, വൎത്തമാനകാലത്തെ കാൎയ്യങ്ങൾ ചൎച്ചചെയ്യുവാനും കഴിയുന്ന ഒരിടമാണതു്. എല്ലാവരുടേയും ജീവിതത്തെപ്പററി ശ്രദ്ധിക്കുകയും മനുഷ്യൎക്കും അവരെ സംബന്ധിക്കുന്ന കാൎയ്യങ്ങൾക്കും ഇടം നൽകുകയും ചെയ്യുന്നതുമൂലം, ഈ ലോകത്തോടു സാമ്യംവഹിക്കുന്ന ഒന്നാണതു്. പക്ഷേ ആത്മനിയന്ത്രണത്തിലും, സമഗ്രമായ സംഭാഷണരീതിയിലും, അതതു നിമിഷങ്ങൾ

വെളിപ്പെടുന്നതിനേക്കാൾ കൂടുതൽ അറിയാനുള്ള താൽപര്യത്തിലും അതു്, ഈ ലോകത്തിൽനിന്നു ഭിന്നമാണു്. ചിത്തോദ്വേഗങ്ങൾക്കു് ഇടംനൽകുവാൻ മടിക്കുന്ന അവിടത്തെ അന്തരീക്ഷം, വിശ്വാസത്തിന്റെ നിശ്വാസംകൊണ്ടു് പരിശുദ്ധവും സുരഭിലവും ആണു്. അവിടെയുള്ള എല്ലാ കണ്ണുകളും, പകലിന്റെ തെളിഞ്ഞ വെളിച്ചത്തിൽ പ്രകാശിക്കുന്നവയും, തങ്ങളുടെ ആശകൾ സ്ഥിരീകരിക്കുന്നതിനു വേണ്ടി സ്വർഗ്ഗോന്മുഖമായി ഉയരുവാൻ സന്നദ്ധങ്ങളും ആണു്. ഈ സ്ഥലത്തേക്കുള്ള വഴി ആരാണു് നമുക്കു കാണിച്ചുതരിക?"

വിത്സന്റെ പ്രസംഗം, വിജ്ഞാനത്തിന്റെ അന്യൂനമായ ആ ആസ്ഥാനത്തിന്റെ നാലതിരുകൾക്കുമപ്പുറത്തു് വളരെ ദൂരത്തോളം മാറ്റൊലിക്കൊണ്ടു. തന്റെ ഒരു സുഹൃത്തിനയച്ച, സന്തോഷാധിക്യം തുള്ളിത്തുളുമ്പുന്ന ഒരു കത്തിൽ, പ്രിൻസ്ടണിലെ ആളുകൾ സന്തോഷംകൊണ്ടു് കരയുകയും തന്റെ ഭർത്താവിന്റെ കഴുത്തിൽ കെട്ടിത്തൊലുകയും ചെയ്തു എന്നു് വിത്സന്റെ ഭാര്യ എഴുതുകയുണ്ടായി. അവർ തുടർന്നു: "അദ്ദേഹത്തിന്റെ അടുക്കൽ എത്താൻ കഴിയാത്തവർ ആനന്ദോന്മാദത്തിൽ മതിമറന്നു് അന്യോന്യം അഭിനന്ദിക്കുകയും കൈപിടിച്ചു കുലുക്കുകയും ചെയ്തു." പുറമേനിന്നുള്ള അഭിനന്ദനങ്ങൾ അദ്ദേഹത്തിന്റെമേൽ കുമിഞ്ഞുകൂടി. വിദ്യാഭ്യാസമണ്ഡലമാകുന്ന കോശത്തിൽ നിന്നു വിത്സൺ പതുക്കെ പുറത്തേക്കു വരികയായിരുന്നു; ചെറുപ്പകാലത്തെ സ്വപ്നങ്ങൾ യാഥാർത്ഥ്യത്തിന്റെ രൂപം കൈക്കൊള്ളുകയായിരുന്നു.

തന്റെ പ്രവർത്തനങ്ങളുടെ മദ്ധ്യത്തിൽ പലപ്പോഴും അദ്ദേഹത്തെ അടിമപ്പെടുത്തിയിട്ടുള്ള ആരോഗ്യത്തകർച്ചകളിൽ ഒന്നു്, അക്കൊല്ലം ആദ്യം അദ്ദേഹത്തെ ബാധിക്കുക

യുണ്ടായി. ആരോഗ്യം വീണ്ടെടുക്കുവാൻവേണ്ടി, അദ്ദേഹം വേനൽക്കാലത്തു വിദേശത്തേക്കു പുറപ്പെട്ടു; യൂറോപ്പിലേക്കുള്ള അദ്ദേഹത്തിൻെറ ആദ്യയാത്രയായിരുന്നു അതു്. ബ്രിട്ടനിൽ താമസിച്ചുകൊണ്ടിരിക്കെ, തൻെറ ജീവിതത്തെ വളരെയേറെ സമ്പന്നമാക്കിത്തീർത്തിട്ടുള്ള വ്യക്തികളുടെ സ്മാരകാലയങ്ങളിലേക്ക് അദ്ദേഹം തീർത്ഥാടനങ്ങൾ നടത്തുകയുണ്ടായി—ആഡംസിൻെറ ശവകുടീരവും ബേൺസിൻെറ ജന്മഗൃഹവും സന്ദർശിച്ചുകൊണ്ടും, വേഡ്സ്‌വർത്തിൻെറ വീട്ടിൽനിന്നു് ഒരു പൂവു പറിച്ചെടുക്കുവാൻ തങ്ങിക്കൊണ്ടും, എഡ്മണ്ട്ബർക്കിൻെറ ശവകുടീരം അന്വേഷിച്ചുകൊണ്ടും, ഷേക്സ്പീയരുടെ ജന്മദേശം പരിശോധിച്ചുകൊണ്ടുമായിരുന്നു ആ യാത്ര. അടുത്ത ഏതാനും കൊല്ലങ്ങൾക്കുള്ളിൽ, രണ്ടുതവണ അദ്ദേഹം ഈ സന്തോഷകരമായ പ്രവൃത്തി ആവർത്തിക്കുകയുണ്ടായി. 1903-ൽ അദ്ദേഹത്തിൻെറ ഭാര്യയും അദ്ദേഹത്തെ അനുഗമിച്ചിരുന്നു—തങ്ങൾ വളരെയേറെ സ്നേഹിക്കുന്ന, തങ്ങളുടെ ആശകൾക്കും ആദർശങ്ങൾക്കും വളരെയേറെ സംഭാവനകൾ നൽകിയിട്ടുള്ള മഹാന്മാരെക്കുറിച്ചുള്ള സ്മരണകൾകൊണ്ടു സമ്പന്നമായ, ആ രാജ്യത്തിലൂടെ അവർ അന്നു് ഒരു ചെറിയ സഞ്ചാരം നടത്തുകയുണ്ടായി.

യൂറോപ്പിലേക്കുള്ള തൻെറ മൂന്നാമത്തെയാത്ര ആരംഭിക്കുന്നതിനുമുമ്പു്, വിത്സൻെറ ജീവിതത്തിൽ അതിപ്രധാനമായ ഒരു മാററം സംഭവിക്കുകയുണ്ടായി. 1896-ൽ പ്രിൻസ്ടണിലെ ആഘോഷങ്ങളിൽവച്ചു്, വളരെയേറെ ശ്രദ്ധയാകർഷിക്കുവാനിടയായ തൻെറ ആ പ്രസംഗം ചെയ്തതുമുതൽ, അദ്ധ്യാപകനെന്നനിലയിൽ അദ്ദേഹത്തിൽ മികച്ചുനിന്നിരുന്ന ഗുണങ്ങൾ, മനുഷ്യജീവിതത്തിലും ദേശീയാഭിവൃദ്ധിയിലും സർവ്വകലാശാലകൾക്കുള്ള സ്ഥാനത്തെപ്പററി അദ്ദേഹത്തിനുള്ള വിശാലമായ വീക്ഷണം, പ്രാസംഗികനെന്ന നിലയിലുള്ള അദ്ദേഹത്തിൻെറ

പ്രശസ്തി—ഇവയെല്ലാം ഫലം ഉണ്ടാകുവാൻ തുടങ്ങി. പ്രിൻസ്ടണിലെ ഈ മനുഷ്യൻെറനേരെ മററു സ്ഥാപനങ്ങൾ തങ്ങളുടെ ശ്രദ്ധതിരിച്ചു. പുതിയ ഉദ്യോഗങ്ങൾക്കുള്ള ക്ഷണങ്ങൾ അദ്ദേഹത്തിനു ലഭിച്ചു. ചുരുങ്ങിയ കാലത്തിനുള്ളിൽ, അഞ്ചു സർവ്വകലാശാലകളുടെ പ്രസിഡൻറുപദങ്ങൾ ഏറെറടുക്കുവാൻ അദ്ദേഹം ക്ഷണിക്കപ്പെട്ടു.

1902 ജൂണിൽ പ്രിൻസ്ടണിലെ പ്രസിഡണ്ടായിരുന്ന പാററൺ തൽസ്ഥാനം രാജിവച്ചതോടെ, കാര്യങ്ങൾ അതിൻെറ ഉച്ചാവസ്ഥയിൽ എത്തി. അതുവരെ, വൈദികമണ്ഡലത്തിൽനിന്നായിരുന്നു, സർവ്വകലാശാലയുടെ തലവനെ തിരഞ്ഞെടുത്തിരുന്നതു. ഈ കീഴ്‌വഴക്കം ഇരിക്കെത്തന്നെ, പ്രഫസർ വിത്സൺ തന്നെ പിന്തുടരണമെന്നു ഡാക്ടർ പാററൺ നിർദ്ദേശിക്കുകയുണ്ടായി. സർവ്വകലാശാലയുടെ ഭരണസമിതി വളരെവേഗം തങ്ങളുടെ കടമ നിർവ്വഹിച്ചു; ഔദ്യോഗികമായ ഒരു ക്ഷണം വിത്സനു് ലഭിച്ചു; അദ്ദേഹം അതു സ്വീകരിക്കുകയും ചെയ്തു.



## അദ്ധ്യായം 4

# പണ്ഡിതൻ രാഷ്ട്രരംഗത്തിൽ.

46 വയസ്സു പ്രായമുണ്ടായിരുന്നപ്പോഴാണ് വുഡ്രോ വിത്സൺ പ്രിൻസ്ടൺ സർവ്വകലാശാലയുടെ പ്രസിഡണ്ടായിത്തീർന്നതു്. ആ ഒക്ടോബറിൽ, താൻ ഉൽഘാടന പ്രസംഗം ചെയ്യുമ്പോൾ അദ്ദേഹം തന്റെ കഴിവുകളുടെ ഉച്ചകോടിയിലായിരുന്നു; പ്രഭാവപൂർണ്ണനായിരുന്നു. ഭാവിയിലേക്ക ചുഴിഞ്ഞുനോക്കുവാൻ കഴിയുന്നത്ര ഉയരത്തിൽ അവസാനം അദ്ദേഹം എത്തിച്ചേർന്നു; വളരെ മഹത്വമേറിയ ഒരു ഭാവിയാണ് അദ്ദേഹം കണ്ടതു്.

എങ്കിലും അദ്ദേഹത്തിന്റെ നിശിതമായ മനസ്സാക്ഷി കഴിഞ്ഞുപോയതോ, വരാൻപോകുന്നതോ ആയ കാര്യങ്ങളെക്കുറിച്ചുള്ള സുഖകരങ്ങളായ ചിന്തകളിൽ മുഴുകുവാൻ അദ്ദേഹത്തെ അനുവദിച്ചില്ല. ഇനിയും വളരെയേറെ ചെയ്തു തീർക്കുവാനുണ്ടെന്നു് അതു് അദ്ദേഹത്തെ ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു. ഭരണസമ്പ്രദായങ്ങളെപ്പററിയും ജനാധിപത്യത്തെപ്പററിയും വളരെക്കാലം അദ്ദേഹം, പഠിക്കുകയും പഠിപ്പിക്കുകയും എഴുതുകയും ചെയ്തു. 'സിദ്ധാന്തങ്ങളെ പരീക്ഷിക്കുവാനുള്ള സമയമായി; അവയുടെ പ്രായോഗിക മൂല്യം. പ്രിൻസ്ടണിൽ പരീക്ഷിച്ചുനോക്കാം' എന്ന ചിന്ത അദ്ദേഹത്തെ വളരെയേറെ ആകർഷിച്ചു. പക്ഷേ തല്ക്കാലത്തേക്ക് അദ്ദേഹം അതു മാററിവച്ചു. കോളേജുകളുടെ അന്നത്തെ സ്വഭാവം അനുസരിച്ചു്, എങ്ങിനെയാണ് ചിന്തിക്കേണ്ടതു് എന്നു വിദ്യാർത്ഥികളെ പഠിപ്പിക്കുകയാണു പ്രഥമകർത്തവ്യം; എങ്ങനെ ജീവിക്കണമെന്നതു പിന്നീടേ വരുന്നുള്ളു.

വിദ്യാഭ്യാസം നേടുന്നതിനുവേണ്ടി കലാലയത്തിൽ നാലുകൊല്ലം ചിലവഴിക്കുന്നതു വളരെക്കൂടുതലാണെന്നു് ഒരഭിപ്രായം പ്രകടിതമായിരുന്നു. ഒരാൾക്കു് ആവശ്യമുള്ള തെല്ലാം മൂന്നുകൊല്ലംകൊണ്ടു പഠിക്കുവാൻ കഴിയുകയില്ലേ? വിത്സൻ ഇക്കാര്യത്തിൽ അക്ഷമനായിരുന്നു. "ഒരു ഓക്കു വൃക്ഷം വളർത്തിക്കൊണ്ടുവരുവാൻ സർവ്വേശ്വരനു് ഒരു നൂറു കൊല്ലം വേണം; പക്ഷേ ഒരു ചുരയ്ക്കവള്ളി വളർത്തുവാൻ അദ്ദേഹത്തിനു് ഒരു വേനലുമതി"— എന്നായിരുന്നു അദ്ദേഹത്തിന്റെ പ്രത്യുക്തി. സർവ്വകലാശാലയിലെ പഠനപദ്ധതിയിൽ ഒന്നും വെട്ടിക്കുറയ്ക്കുവാൻ അദ്ദേഹത്തിനു് ഉദ്ദേശമുണ്ടായിരുന്നില്ല; അതു വർദ്ധിപ്പിക്കാനാണദ്ദേഹം ആഗ്രഹിച്ചതു്. ഒരു സാധാരണവിദ്യാർത്ഥിയുടെ മനോഭാവത്തെപ്പറ്റി അദ്ദേഹത്തിനു യാതൊരു തെറ്റിദ്ധാരണയും ഉണ്ടായിരുന്നില്ല. ഒരു കെട്ടിടത്തിന്റെ താഴികക്കുടത്തിനെപ്പറ്റി ചർച്ചചെയ്യുന്നതിനിടയ്ക്കു രണ്ടു് ആദ്യവർഷവിദ്യാർത്ഥികൾ ചെയ്ത ഒരു സംഭാഷണം അദ്ദേഹം കുറിക്കുകൊള്ളുംവിധം കൂടെക്കൂടെ ഉദ്ധരിക്കാറുണ്ടായിരുന്നു: "നിങ്ങൾ അവിടെ, ആ മുകളിൽക്കാണുന്ന തുമ്പു് കണ്ടുവോ?" ഒരാൾ പറഞ്ഞു. "നിങ്ങൾ അതേപ്പറ്റി എന്താണു് വിചാരിക്കുന്നതു്?"— മറേറയാൾ ആരാഞ്ഞു. "രണ്ടുദിവസം മുമ്പു് ആരോ അതിനെ ഒരു തുമ്പു് എന്നു പറയുകയുണ്ടായി. ഇപ്പോൾ കോളേജു മുഴുവൻ അതു പരന്നുകഴിഞ്ഞിരിക്കുന്നു."

പ്രാഥമികവിദ്യാലയങ്ങളിലും ഹൈസ്കൂളുകളിലുമുള്ള പാഠ്യപദ്ധതികളിൽ ഉൾക്കൊള്ളാത്ത അറിവുകൂടി നേടി തങ്ങളുടെ വിദ്യാഭ്യാസം പൂർണ്ണമാക്കുവാനുള്ള ഒരു സ്ഥലമാണു് പ്രധാനമായും സർവ്വകലാശാല, ഡാക്ടർ വിത്സന്റെ ദൃഷ്ടിയിൽ. വിദ്യാർത്ഥിലോകം പ്രത്യക്ഷത്തിൽത്തന്നെ ഈ ആശയം അംഗീകരിച്ചിരുന്നില്ല. അവരിൽ പലരും സർവ്വകലാശാല ആഹ്ലാദപ്രദായിയായ ഒരു വിഹാരകേന്ദ്രമാണു്;

അവിടെനിന്നു നേടാനുള്ള അറിവ് മിക്കവാറും ശൂന്യമാണ്—നിത്യാഭ്യാസംമൂലം ലോകജീവിതത്തിനാവശ്യമായ ചില കാര്യങ്ങൾ ആരെങ്കിലും മനസ്സിലാക്കിയേക്കാമെന്നു മാത്രം.

ഈ മനോഭാവം മാററണമെങ്കിൽ, ഭൂരിപക്ഷം അദ്ധ്യാപകന്മാരും വിദ്യാർത്ഥികളും തികച്ചും സംതൃപ്തി കൊള്ളുന്ന ഒരു ജീവിതസമ്പ്രദായത്തിനും ചിന്താഗതിക്കും പരിവർത്തനം വരുത്തേണ്ടിവരും. അതിന്നായിരുന്നു പുതിയ പ്രസിഡണ്ടിൻെറ ശ്രമം. പ്രവർത്തനങ്ങളുടെ ഒരു തിരക്ക്, പ്രവേശനത്തിനുള്ള നിബന്ധനങ്ങളെ ദൃഢപ്പെടുത്തൽ, കഠിനമായ പരീക്ഷകൾ ഇവയെല്ലാമായിരുന്നു അതിൻെറ ഫലം. അസംതൃപ്തിയുടെ ആക്രോശങ്ങൾ ഉയൻറു. ഇത്തരം വിഷമതകൾക്കൊന്നും വിധേയനാകാതെ ഒരു മനുഷ്യന് സുഖമായി ജീവിക്കുവാൻ സാധിക്കുകയില്ലെങ്കിൽ തീർച്ചയായും അതു് ഒരക്രമമാണ്. ഈ മത്സരം അവസാനിക്കുന്നതിനിടയിൽ, ദുർബ്ബലന്മാർ വിട്ടുപോയി; വിദ്യാർത്ഥികളുടെ എണ്ണം കുറഞ്ഞു; അദ്ധ്യാപകന്മാർ വർദ്ധിച്ചു.

വിദ്യാർത്ഥികളുടെ കൂട്ടത്തിലേക്കു വിവരങ്ങൾ കുത്തിയിറക്കുന്നതോടുകൂടി, വിജ്ഞാനത്തിൻെറ ആദർശസങ്കേതത്തെക്കുറിച്ചുള്ള വിത്സൻെറ സങ്കല്പം അവസാനിക്കുന്നില്ല. അദ്ധ്യാപകന്മാരുടെയും വിദ്യാർത്ഥികളുടെയും ഇടയിലുള്ള പഴയ കന്മതിൽ നിലനില്ക്കുന്നിടത്തോളംകാലം, തങ്ങളിലുള്ള ഉത്തമവശങ്ങൾക്ക് ഉത്തേജനം നല്കുന്നതിനു പര്യാപ്തമായവിധം, അറിവും പരിചയവും സിദ്ധിച്ച ആളുകളുമായുള്ള നിത്യസമ്പർക്കത്തിൽനിന്നു ലഭിക്കുന്ന മെച്ചം വിദ്യാർത്ഥികൾക്ക് നഷ്ടപ്പെടും എന്നായിരുന്നു വിത്സൻെറ അഭിപ്രായം. ഈ ആദർശം കൈവരിക്കുന്നതിനുവേണ്ടി അദ്ദേഹം "മേലന്വേഷണസമ്പ്രദായം" ഏർപ്പെടുത്തി. ഓരോ വിദ്യാർത്ഥിക്കും സ്വയംവളർച്ചയ്ക്കു വേണ്ടത്ര സൗകര്യം

കിട്ടത്തക്കവിധം ക്ലാസ്സുകളുടെ വലിപ്പം കുറയ്ക്കുവാൻ അദ്ദേഹം തീരുമാനിച്ചു. അദ്ധ്യാപകന്മാർ, വിദ്യാത്ഥിക ളോടൊപ്പം ഒരേ സ്ഥലത്തു താമസിച്ചുകൊണ്ടു് അവരുടെ പഠനത്തിന്ന മേൽനോട്ടം വഹിക്കുകയും, വ്യക്തിപരമായ സമ്പക്കംവഴി അവരുമായി കുറേക്കൂടി അടുത്ത ഒരു ബന്ധം സ്ഥാപിക്കുകയും ചെയ്യണമെന്നുള്ള നിർദ്ദേശവും അദ്ദേഹ ത്തിൻെറ പരിഷ്കാരത്തിൽ ഉൾപ്പെട്ടിരുന്നു.

പുതുമയുള്ള ഒരു പരിപാടിയായിരുന്നു അതു്; സ്വാഭാവികമായും യഥാസ്ഥിതികന്മാർ അതിനെ എതിർത്തു. വിത്സൻെറ വ്യക്തിപരമായ സ്വാധീനത, അവരുടെ എതിർപ്പിനെതിരായുള്ള ഒരു രക്ഷാകവചമായിരുന്നു. അദ്ദേ ഹത്തിൻെറ ഉത്സാഹം, ലക്ഷ്യത്തിൻെറ കായ്യത്തിലുള്ള ദൃഢനിശ്ചയം, നിപുണമായ നേതൃത്വം— ഇവയെല്ലാം അദ്ദേഹവുമായി ഇടപെടുവാൻ ഇടവന്ന ഏവരിലും ഒരു മതിപ്പുളവാക്കി. വിത്സൻെറ സഹായാഭ്യത്ഥനയ്ക്കു്, സമ്പന്നരായ പൂവ്വവിദ്യാത്ഥികളിൽനിന്നു് ഉത്സാഹപൂവ്വ മായ സ്വീകരണമാണു ലഭിച്ചതു്. കുറെയേറെനാളായി വിത്സനെ വ്യാമോഹിപ്പിച്ചുകൊണ്ടിരുന്ന ആദശം, ചെറു പ്പക്കാരായ അദ്ധ്യാപകന്മാക്കം, വിദ്യാത്ഥികൾക്കും കുറെ യെങ്കിലും മനസ്സിലാക്കുവാൻ സാധിച്ചു. ആദശങ്ങളുടെ നേരെ യുവത്വം കൈക്കൊള്ളുന്ന സത്വരമായ പ്രതികരണ ത്തോടെ അവർ അതിനെ സവ്വാത്മനാ പിന്താങ്ങി.

അദ്ധ്യയനരീതിയിലുള്ള പരിഷ്കാരങ്ങൾ നടപ്പാക്കി ക്കഴിഞ്ഞ ഉടനെതന്നെ, വിത്സൺ, പ്രിൻസ്ടണിലെ സാമൂഹ്യജീവിതത്തിൽ വിപ്ലവകരമായ പരിവത്തനങ്ങൾ വരുത്തുവാൻ കഴിവുള്ള ഒരു ജനാധിപത്യപരിപാടിയിൽ മുഴുകി. "നടുമുററത്തെക്കുറിച്ചുള്ള വഴക്കു്" എന്ന പ്രസിദ്ധി അതു നേടുകയുണ്ടായി. വിദ്യാത്ഥികൾക്കും അദ്ധ്യാപക ന്മാക്കും താമസിക്കുവാൻ ഒരു നടുമുററത്തിൻെറ നാലുവശ

ങ്ങളിലുമായി സ്ഥിതിചെയ്യുന്ന രീതിയിൽ പുതിയ താമസസ്ഥലങ്ങൾ നിർമ്മിക്കുവാൻ വിത്സൺ അഭിപ്രായപ്പെട്ടു. അതു്, അവയിൽ ഒരുമിച്ചു താമസിക്കുകയും ഒരേസ്ഥലത്തുനിന്നു ഭക്ഷണംകഴിക്കുകയും ഉച്ചനീചത്വഭേദമെന്യേ കൂടിക്കഴിയുകയും ചെയ്യുന്ന അദ്ധ്യാപകന്മാരുടേയും വിദ്യാർത്ഥികളുടേയും ബന്ധത്തെ ആകുന്നത്ര പൂർണ്ണമാക്കുവാൻ ഉപകരിക്കും എന്നായിരുന്നു അദ്ദേഹത്തിന്റെ വാദം.

ഇതുവരെ സർവ്വകലാശാലയിലെ സാമൂഹ്യജീവിതം സ്വകാര്യവിനോദസ്ഥലങ്ങളേയാണു കേന്ദ്രീകരിച്ചിരുന്നതു്. അവിടെ ഉച്ചനീചത്വങ്ങൾ പരിഗണിക്കപ്പെട്ടിരുന്നു; കായികവിനോദങ്ങളോടു് താരതമ്യപ്പെടുത്തുമ്പോൾ പാണ്ഡിത്യത്തോടു് സ്ഥിരമായ താൽപര്യമില്ലായ്മയായിരുന്നു അവിടെ കണ്ടിരുന്ന സാധാരണനിയമം. വിത്സന്റെ നിർദ്ദേശങ്ങൾ അംഗീകരിക്കപ്പെടുകയാണെങ്കിൽ, ഈ ക്ലബ്ബുകൾ അപ്രത്യക്ഷങ്ങളായേ മതിയാകൂ. സമ്പത്തിനും കളികൾക്കും വിനോദങ്ങൾക്കും നല്കുന്ന അമിതപ്രാധാന്യം, അദ്ധ്യയനജീവിതത്തെപ്പററി വിത്സനുള്ള അഭിപ്രായങ്ങളോടു് യോജിക്കുന്നവയല്ല. "ഞാൻ ഒരു ക്ലബ്ബിന്റെ പ്രസിഡണ്ടായിരിക്കുകയില്ല" എന്നതായിരുന്നു അദ്ദേഹം നല്കിയ സംക്ഷിപ്തമായ മറുപടി.

വിത്സൺ നിർദ്ദേശിച്ച പരിഷ്കാരങ്ങളെക്കുറിച്ചുള്ള തർക്കം സർവ്വകലാശാലയുടെ മതിലുകൾക്കു പുറത്തേക്കും വ്യാപിച്ചു. പ്രിൻസ്ടണിലെ പൂർവ്വവിദ്യാർത്ഥികൾ, രാജ്യത്തിന്റെ പല ഭാഗങ്ങളിലുംവച്ചു് ആ നിർദ്ദേശങ്ങളെക്കുറിച്ചു് ചർച്ചചെയ്തു. അവരുടെ അഭിപ്രായത്തിൽ തങ്ങളുടെ അവകാശങ്ങളുടെമേലുള്ള ഒരാക്രമണമായിരുന്നു അതു്. "ഒരു മാന്യനെ ഒരു കള്ളനോടൊപ്പം ഭക്ഷണം കഴിക്കാൻ നിർബ്ബന്ധിക്കലാണതു്." എന്നാണു് അവരിൽ ഒരാൾ ഈ പരിശ്രമത്തെപ്പററി കഠിനമായ വെറുപ്പോടെ

അഭിപ്രായപ്പെട്ടതു്. വാശി വർദ്ധിച്ച വിത്സൺ തന്റെ പദ്ധതി ജനങ്ങളുടെ മുമ്പിൽ സമർപ്പിച്ചു. വിദ്യാഭ്യാസ രംഗത്തു് ജനാധിപത്യരീതി ആവിഷ്കരിക്കുവാൻ ശ്രമിക്കുന്ന ആൾ എന്ന അഭിനന്ദനം അദ്ദേഹം നേടി.

സർവ്വകലാശാലയുടെ ഭരണാധികാരികൾ വിത്സനെ, അദ്ദേഹത്തിന്റെ പദ്ധതിയിൽ, ആദ്യം അനുകൂലിച്ചിരുന്നു. പക്ഷേ പിന്നീടു് അവർ അദ്ദേഹത്തിന്റെ എതിർ ചേരിയിൽ ചേർന്നു. തല്ക്കാലത്തേക്കു്, താമസസ്ഥലത്തെക്കുറിച്ചുള്ള വിത്സന്റെ പദ്ധതി അതിനേക്കാൾ അടിയന്തിരസ്വഭാവമുള്ള മറ്റൊരു കാര്യത്തിനുവേണ്ടി വഴിയൊഴിഞ്ഞുനില്ക്കേണ്ടതായിവന്നു.

പ്രിൻസ്ടണിൽ ബിരുദാനന്തരപഠനത്തിനുള്ള ഒരു കലാലയം വേണമെന്നുള്ള ഒരാവശ്യം വളരെക്കാലമായിട്ടു് നിലവിലുണ്ടായിരുന്നു. അതിനുവേണ്ടി ഒരു പദ്ധതി തയ്യാറാക്കി ഡീൻവെസ്റ്റിനെ അതിന്റെ ചുമതല ഏല്പിച്ചു. ഈ ബിരുദാനന്തരകലാലയത്തിന്റെ സാമ്പത്തികാവശ്യങ്ങൾക്കു് സർവ്വകലാശാലയുടെ പുറത്തുനിന്നു ലഭിക്കുന്ന സംഭാവനയെ ആശ്രയിക്കേണ്ടിയിരുന്നു. ജനാധിപത്യരീതിയിലുള്ള ഒരു വിദ്യാഭ്യാസസ്ഥാപനം എന്നുള്ള വിത്സന്റെ സങ്കല്പത്തെ ഇടിച്ചുകാണിക്കുവാനുള്ള ഒരു സന്ദർഭമായിരുന്നു അതു്.

സമ്പന്നനായ ഒരു പൂർവ്വവിദ്യാർത്ഥി ബിരുദാനന്തര കലാലയം പണിയുന്നതിനു് 5 ലക്ഷം ഡാളർ ഡീൻ വെസ്റ്റിനു് സംഭാവന നല്കുവാൻ സന്നദ്ധനായി—കലാലയത്തിന്റെ ഘടനയും നിയന്ത്രണവും എല്ലാം ഡീനിന്റെ കീഴിലായിരിക്കണം എന്നൊരു നിബന്ധനയുമുണ്ടായിരുന്നു. സർവ്വകലാശാലയുടെ ഒരു വിഭാഗം പ്രസിഡണ്ടിന്റെ നിയന്ത്രണത്തിൽനിന്നു വിട്ടുപോവാനും, സ്വന്തം അഭിപ്രായ

ങ്ങൾ നടപ്പാക്കുവാൻ, സമ്പത്തിൻെറ പിൻബലത്തോടെ നിർബന്ധം പിടിച്ചേക്കാവുന്ന ഒരു എതിർസ്ഥാപനം വളൎന്നുവരുവാനും ഈ വ്യവസ്ഥ കാരണമായേക്കുമെന്നു തോന്നിയിട്ടു്, വിത്സൻ, ഈ സംഭാവന സ്വീകരിക്കുന്നതിനെ എതിൎത്തു. അതോടെ ആ സഹായവാഗ്ദാനം പിൻവലിക്കപ്പെട്ടു.

ഇത്രയും വലിയ ഒരു സംഭാവന വിത്സൻ നിരസിച്ചതു്, സൎവ്വകലാശാലയുടെ ഭരണസമിതിക്കു രസിച്ചില്ല. ആദൎശങ്ങളെല്ലാം നല്ലതുതന്നെ; പക്ഷേ പണമാണു് സ്ഥാപനങ്ങളെ നിൎമ്മിക്കുന്നതു്. കേവലമായ തത്വചിന്തയെ അപേക്ഷിച്ചു്, നിറഞ്ഞിരിക്കുന്ന പണപ്പെട്ടിക്കു് ആശ്വാസപ്രദമായ ഒരു വാസ്തവികത്വം ഉണ്ടു്; അങ്ങിനെ, ആ പ്രശ്നം തീരുമാനിക്കപ്പെടാതെ കിടന്നു.

പ്രിൻസ്ടൺ വാദപ്രതിവാദത്തിനുള്ള ഒരു തുറന്ന രംഗമായിത്തീൎന്നു. ഒരു ഭാഗത്തു്, ജനാധിപത്യരീതിയിലുള്ള ഒരു വിദ്യാഭ്യാസസമ്പ്രദായത്തിനുവേണ്ടിയുള്ള തൻെറ പദ്ധതി മുറുകെ പിടിച്ചുനില്ക്കുന്ന പ്രസിഡണ്ടു് വിത്സൺ; അദ്ദേഹത്തിൻെറകൂടെ ചെറുപ്പക്കാരായ അദ്ധ്യാപകന്മാരും. ചെറുപ്പക്കാർ എന്നും അദ്ദേഹത്തിൻെറ അഭിപ്രായങ്ങളിൽ അനിവാൎയ്യമാംവിധം ആകൃഷ്ടരായിരുന്നു. അദ്ദേഹത്തിൻെറ എതിർചേരിയിൽ, വിനോദകേന്ദ്രങ്ങളും, പണത്തിൻെറ പിൻബലവും സ്വാധീനശക്തിയും ഉള്ള പൂൎവ്വവിദ്യാൎത്ഥികളുടെ ഒരു ഭാഗവും. പണം അവിടെ ജയിച്ചു.

1910 മേയ്മാസത്തിലെ ഒരു പ്രഭാതത്തിൽ, ഒരു റിപ്പോർട്ടർ വിത്സൻെറ പഠനമുറിയിലേയ്ക്കു കടന്നുചെന്നു. തൻെറ മുമ്പിലിരിക്കുന്ന മനുഷ്യൻെറ വിദ്യാഭ്യാസാദൎശങ്ങളെ പരാജയപ്പെടുത്തുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ള ചില വസ്തുതകൾ അദ്ദേഹത്തിൻെറ കയ്യിൽ ഉണ്ടായിരുന്നു.

മസാച്ചുസെററ്സിൽ ആയിടെ മരിച്ച ഐസാക് വൈമാൻ 30 ലക്ഷം ഡോളർ തന്റെ മരണപത്രത്തിൽ നീക്കിവച്ചിട്ടുണ്ട്—പ്രിൻസ്ടൺ സർവ്വകലാശാലയ്ക്കല്ല; ഡീൻവെസ്റ്റിന്റെ നിയന്ത്രണത്തിലുള്ള ബിരുദാനന്തര കലാലയത്തിന്. ഒരു പൊട്ടിത്തെറിക്കൽ പ്രതീക്ഷിച്ചിരുന്നു ആ റിപ്പോർട്ടർ. പക്ഷെ അയാൾക്ക് നിരാശപ്പെടേണ്ടിവന്നു. പഠനമേശയ്ക്കു മുമ്പിലിരുന്ന മനുഷ്യൻ ഈ വാർത്ത യാതൊരു അഭിപ്രായപ്രകടനവുംകൂടാതെ കേട്ടു.

റിപ്പോർട്ടർ പോയിക്കഴിഞ്ഞപ്പോൾ തന്റെ ഭർത്താവ് ചിരിക്കുന്നതു് എല്ലൻ വിത്സൺ കേട്ടു. അദ്ദേഹം ഒററയ്ക്കേയുള്ളുവെന്നു അവർക്കറിയാമായിരുന്നു; മാത്രമല്ല ആ ചിരിയിൽ സാധാരണപതിവുള്ള ഉത്സാഹപ്രകർഷം ഉണ്ടായിരുന്നില്ലതാനും. എന്താണ് സംഭവിച്ചതെന്ന് വിത്സൺ അവർക്ക് വിവരിച്ചുകൊടുത്തു. "ജീവിച്ചിരിക്കുന്നവരോടു സമരം ചെയ്യുവാൻ കഴിയും; പക്ഷേ മരിച്ചവരെ എതിർക്കുവാൻ നമുക്കു കഴിയുകയില്ല. ഈ മത്സരം അവസാനിച്ചു."

തന്റെ നേതൃത്വത്തിനു നേരിട്ട ഈ വ്യക്തമായ പരാജയത്തിൽ അദ്ദേഹം വ്യസനിച്ചില്ല. താൻ വിശ്വസിക്കുകയും നേടിയെടുക്കുവാൻവേണ്ടി സമരം ചെയ്യുകയും ചെയ്ത ആദർശങ്ങളുടെ പരാജയമാണ് അദ്ദേഹത്തെ വിഷമിപ്പിച്ചതു്. ജനാധിപത്യാദർശങ്ങളെ വളർത്തിക്കൊണ്ടുവരുവാൻ ഇനി പ്രിൻസ്ടണു് സാധിച്ചേക്കുകയില്ല എന്നു തോന്നി. പക്ഷേ വിദ്യാഭ്യാസരംഗം മാത്രമായിരിക്കണമെന്നില്ലല്ലോ അദ്ദേഹത്തിന്റെ പ്രവർത്തനമണ്ഡലം.

നീണ്ട ഇരുപതുവർഷങ്ങളായിട്ട്, സർവ്വകലാശാലാഭിത്തികൾക്കു പുറത്തുള്ള ജീവിതത്തിൽ തിക്കും തിരക്കും കുറഞ്ഞിരിക്കുകയായിരുന്നു. ഇപ്പോൾ ഇതാ, ഒരിക്കൽ കൂടി, തിരക്കുപിടിച്ച ഒരു ലോകത്തിലെ ആരവങ്ങൾ

അദ്ദേഹം അവിടെ കേൾക്കുകയായി; അദ്ദേഹം അസ്വസ്ഥനായിത്തീൻ—അത്രയ്ക്കേറെ കാര്യങ്ങൾ ചെയ്തുതീക്കണമെന്നുണ്ട് അദ്ദേഹത്തിന്. പ്രിൻസ്ടണിലെ തകൎച്ചയ്ക്ക് വളരെക്കൊല്ലങ്ങൾക്കുമുമ്പ്, 1906-ലെ ശരൽക്കാലത്തൊരിക്കൽ ന്യൂയോക്കിലെ ലോട്ടസ് ക്ലബ്ബിലെ ഒരു അത്താഴവിരുന്നിൽ അദ്ദേഹം സംബന്ധിക്കുകയുണ്ടായി. അന്ന് അദ്ദേഹം ഒരു പ്രസംഗം ചെയ്തു. പതിവുപോലെ രാഷ്ട്രീയകാര്യങ്ങളും രാഷ്ട്രീയാദൎശങ്ങളുമാണ് അതിൽ പ്രതിപാദിച്ചിരുന്നതു്. പ്രസംഗാനന്തരം അദ്ദേഹം ഇരുന്നുകഴിഞ്ഞതോടെ "ഹാർപേഴ്സ് വീക്ക്ലി"യുടെ പത്രാധിപരായ കേണൽ ഹാർവി, 1908-ലെ പ്രസിഡന്റുതിരഞ്ഞെടുപ്പിൽ ഡെമോക്രാററിക്കക്ഷിയുടെ സ്ഥാനാൎത്ഥിയായി താൻ നിർദ്ദേശിക്കുന്ന വ്യക്തി വിത്സനായിരിക്കുമെന്നു പ്രഖ്യാപിച്ചു.

ഈ രണ്ട് ആളുകളും ആദ്യം കണ്ടുമുട്ടിയതു്, വിത്സൺ, "പ്രിൻസ്ടൺ രാഷ്ട്രസേവനത്തിനു" എന്നുള്ള പ്രസംഗം ചെയ്ത ആ അവിസ്മരണീയസന്ദൎഭത്തിലായിരുന്നു. വിത്സൻെറ ആദൎശങ്ങൾ ഹാർവിയെ ശക്തിയായി ആകർഷിച്ചു ഇതാ, പ്രസിഡണ്ടുപദത്തിന് അർഹതയുള്ള ഒരു വ്യക്തി, എന്ന് അദ്ദേഹത്തിനു തോന്നി പക്ഷേ ബ്രയൻ അപ്പോഴും ഡെമോക്രാററിക്കക്ഷിയിൽ ആധിപത്യം പുലൎത്തുന്നുണ്ടായിരുന്നു. 1908-ലെ മത്സരത്തിന് അദ്ദേഹമായിരുന്ന ഡെമോക്രാററിക്കക്ഷിയുടെ സ്ഥാനാൎത്ഥി. അത്തവണ വില്യം ഹോവാർഡ് ടാഫ്ററാണ് തിരഞ്ഞെടുക്കപ്പെട്ടതു്.

തന്നെ രാഷ്ട്രീയമണ്ഡലത്തിലേയ്ക്കു തള്ളിക്കയററുവാനുള്ള ഹാർവിയുടെ ശ്രമത്തിൽ വിത്സണ് അത്രയൊന്നും താൽപര്യം ഉണ്ടായിരുന്നില്ല എന്നു തോന്നുന്നു. അതു് അദ്ദേഹത്തിൻെറ പൊതുപ്രസംഗങ്ങളുടെ സ്വരത്തെ യാതൊരുവിധത്തിലും ബാധിച്ചില്ല. കക്ഷിനേതാക്കളുടെ

യാഥാസ്ഥിതികത്വത്തിന്—അല്ലെങ്കിൽ അഭിപ്രായശൂന്യതയ്ക്കു്—നിരക്കത്തക്കവിധം തൻെറ അഭിപ്രായങ്ങളിൽ ഭേദഗതിവരുത്തുവാൻ അദ്ദേഹം തയ്യാറായില്ല. ഒരു വലിയ സർവകലാശാലയെ ജനാധിപത്യത്തിൻെറ മാർഗ്ഗത്തിൽ കൊണ്ടുവരുന്നതിന് അദ്ദേഹം നടത്തിയ സമരം അദ്ദേഹത്തെ രാജ്യമൊട്ടാകെ പ്രസിദ്ധനാക്കിയിരുന്നു. പക്ഷേ രാഷ്ട്രീയമായ ഒരു സാദ്ധ്യതയെ അതു സൂചിപ്പിച്ചിരുന്നില്ല. ക്ലീവ്ലൻഡിനു ശേഷം വൈററ്ഹൗസിൽ ഡെമോക്രാററിക്കക്ഷിയിൽപെട്ട ആരും താമസിച്ചിട്ടില്ല.

പൊതുജനാഭിപ്രായം പഴയ കെട്ടുകററിയിൽനിന്നു അകന്നുപോവുകയാണെന്നു് ഹാർവിക്കു തോന്നി. ക്ലീവ്ലൻഡ് യുഗം, രാഷ്ട്രീയത്തിൽ സ്വതന്ത്രചിന്തയുടെ ഒരു പാരമ്പര്യം സൃഷ്ടിച്ചിരുന്നു. തിയൊഡോർ റൂസ്വെൽട്ട്, പുതിയ ദേശീയബോധമെന്നു് അദ്ദേഹംതന്നെ പേരിട്ട ആശയങ്ങളെ പ്രചരിപ്പിക്കുകയായിരുന്നു. ജനങ്ങൾ അതിൽ താൽപര്യം കാണിക്കാതിരുന്നുമില്ല. അതേ, പരിവർത്തനം അന്തരീക്ഷത്തിൽ തങ്ങിനിന്നിരുന്നു. ഈ നൂതനദശയെ, വിത്സനെപ്പോലെ സമർത്ഥമായി, വാചാലമായി, ആര്ക്കാണു് വ്യാഖ്യാനിക്കുവാൻ കഴിയുക?—ഹാർവി ചോദിച്ചു.

"ഹാർപേഴ്സ് വീക്ക്ലി"യുടെ ഉല്ക്കർഷേച്ഛുവായ പത്രാധിപർ സ്ഥിരനിശ്ചയത്തോടെ പ്രവർത്തനരംഗത്തിറങ്ങി. സ്വന്തം ഒരു പ്രസിഡൻറിനെ വാഴിക്കുവാൻ ആഗ്രഹിക്കുന്ന ഒരാൾക്കു് നഷ്ടപ്പെടുത്തുവാൻ തീരെ സമയമില്ലായിരുന്നു. ന്യൂജെർസിയിലെ, ഡെമോക്രാററിക്ക് നേതാവായ ജെയിംസ് സ്മിത്തു് ജൂനിയറെ അദ്ദേഹം ചെന്നു കണ്ടു. വിത്സനെ ഗവർണ്ണരായി തിരഞ്ഞെടുക്കുന്ന കാര്യത്തിൽ സ്മിത്തു് സഹായിക്കുമോ? "എന്തു വ്യവസ്ഥയിന്മേൽ?"—സ്മിത്തു് മുറുമുറുത്തു. പെട്ടെന്നൊരു മറുപടി പറയുവാൻ ഹാർവി മടിച്ചു. അദ്ദേഹത്തിൻെറ സ്ഥാനാർത്ഥി

രാഷ്ട്രീയക്കച്ചവടത്തിനു് തയ്യാറാകുന്ന തരത്തിൽപ്പെട്ട ഒരാളല്ല.

ഹാർവി വിത്സനുമായി സംസാരിച്ചു: അടുത്ത തിരഞ്ഞെടുപ്പിൽ ഗവർണ്ണർസ്ഥാനത്തിനു മത്സരിക്കുവാൻ അദ്ദേഹത്തിനു സമ്മതമാണോ? തനിക്കു അക്കാര്യത്തിൽ താൽപര്യമുണ്ടെന്നായിരുന്നു വിത്സന്റെ മറുപടി. പക്ഷേ സംഭവങ്ങൾ അവയുടെ സ്വന്തംനിലയിൽ വന്നുചേരുവാൻ വേണ്ടി കാത്തിരിക്കുന്നതുകൊണ്ടുമാത്രം അദ്ദേഹം തൃപ്തനാണെന്നു തോന്നി. സ്മിത്തിനോടും ഹാർവിയോടും ഒപ്പമിരുന്നു കാര്യങ്ങൾ ചർച്ചചെയ്യുവാൻ അദ്ദേഹം സമ്മതിച്ചു. പക്ഷേ സമ്മേളനസമയമായപ്പോൾ ഹാർവി മനസ്സിലാക്കി, വിത്സൺ പള്ളിയിലേക്കു പോയിരിക്കയാണെന്നു്. ഹാർവി പിറകേ ചെന്നു്, വിജയഭാവത്തോടെ തന്റെ സ്ഥാനാർത്ഥിയെ കൂട്ടിക്കൊണ്ടുവന്നു. വിത്സൺ സ്ഥാനാർത്ഥിത്വം സ്വീകരിക്കുമോ? സ്വീകരിക്കാമെന്നു വിത്സൺ സമ്മതിച്ചു—യാതൊരു വ്യവസ്ഥയ്ക്കും വിധേയമാക്കാതെ അതു് അദ്ദേഹത്തിനു നല്കിയാൽ.

ഒരു രാഷ്ട്രീയനേതാവു് എന്ന നിലയിൽ സ്മിത്തിനു് ഇതൊരു പുതിയ അനുഭവമായിരുന്നു—അദ്ദേഹം അതു സാരമാക്കിയില്ല. താൻ ഏർപ്പെടുത്തുവാൻ ഉദ്ദേശിക്കുന്ന ഉജ്ജ്വലമായ പ്രദർശനത്തിൽ, നല്ലൊരു കാഴ്ചപ്പണ്ടമായി വിത്സൺ വർത്തിക്കുമെന്നു് അദ്ദേഹം കരുതി. ഈ കാളേജു പ്രസിഡൻറിൽനിന്നു യാതൊരു കുഴപ്പങ്ങളും അദ്ദേഹം പ്രതീക്ഷിച്ചില്ല. തന്റെ മനോഹരമായ ഭവനവും കലാലയത്തിലെ ജീവിതസമ്പ്രദായവും പുസ്തകങ്ങൾ നിറഞ്ഞ വായനമുറിയും ഭംഗിയുള്ള പൂന്തോട്ടവും ഉപേക്ഷിച്ചു്, രാഷ്ട്രീയമത്സരങ്ങളുടെ രംഗങ്ങളായ വൃത്തികെട്ട യോഗസ്ഥലങ്ങളേയും, അവിടെ തിക്കിത്തിരക്കുകയും ഒച്ചകൂട്ടുകയും വിയപ്പിൽ കുളിക്കുകയുംചെയ്യുന്ന ജനങ്ങളേയും തിരഞ്ഞെ

ടുക്കുന്നുവെങ്കിൽ അതു് അദ്ദേഹത്തിൻെറ സ്വന്തം കാര്യ മാണല്ലോ.

സെപ്റ്റംബർ 15–ാംതിയതി ഗവർണ്ണർസ്ഥാനത്തേയ്ക്കുള്ള ഡെമോക്രാററിക്കകക്ഷിയുടെ സ്ഥാനാർത്ഥിയായി വിത്സൻെറ നാമം നിർദ്ദേശിക്കപ്പെട്ടു. ഒരോ അംഗുലത്തിലും പാണ്ഡിത്യവും പരിവർത്തനോൽസുകതയും പ്രകടമാക്കിക്കൊണ്ടു് അദ്ദേഹം കക്ഷിസമ്മേളനത്തെ അഭിമുഖീകരിച്ചു. ബഹളംവച്ചുസംസാരിച്ചുകൊണ്ടിരുന്ന പ്രതിനിധികളോടു് അദ്ദേഹം പറഞ്ഞു: "ഞാൻ ഈ സ്ഥാനാർത്ഥിത്വം ആവശ്യപ്പെട്ടില്ല; ഞാൻ യാതൊരു സത്യവും ചെയ്തിട്ടില്ല; യാതൊന്നും വാഗ്ദാനം ചെയ്തിട്ടുമില്ല എൻെറ പ്രതീക്ഷയ്ക്കുനുസൃതമായി, ഞാൻ തിരഞ്ഞെടുക്കപ്പെടുകയാണെങ്കിൽ ഏകാഗ്രതയോടെ നിങ്ങളെ സേവിക്കുന്ന കാര്യത്തിൽ, എനിക്കു തികച്ചും സ്വാതന്ത്ര്യമുണ്ടു്. ഇതെല്ലാം ഇങ്ങിനെ പറയുവാൻ കഴിയുന്നതു്, ഒരു പുതിയ കാലഘട്ടത്തെത്തന്നെ കുറിക്കുന്നു."

നേതാവായ സ്മിത്തിനു് പരിഭ്രമമുണ്ടായില്ല. പിന്നീടു് ഈ സ്ഥാനാർത്ഥി, തിരഞ്ഞെടുപ്പുമത്സരത്തെ നേരിട്ട സമ്പ്രദായം കണ്ടു് അദ്ദേഹം അതിശയിച്ചു. ഒക്ടോബർമാസത്തിൽ വിത്സൺ, പ്രിൻസ്ടണിൽനിന്നു രാജിവച്ചു, പ്രസംഗപരിപാടികളിൽ മുഴുകി അദ്ദേഹത്തിൻെറ വാചാലതയും അദ്ദേഹം ഉയർത്തിപ്പിടിച്ച ആദർശങ്ങളും, അദ്ദേഹത്തിൻെറ പ്രശസ്തിയെ, ന്യൂജെർസിയുടെ അതിരുകൾക്കപ്പുറം വളരെദൂരംവരെ എത്തിച്ചു. നവമ്പറിൽ അദ്ദേഹം നാല്പത്തൊമ്പതിനായിരം വോട്ടുകളുടെ ഭൂരിപക്ഷത്തോടെ തിരഞ്ഞെടുക്കപ്പെട്ടു.

തൻെറ ഉൽഘാടനപ്രസംഗത്തിൽ അദ്ദേഹം ഇപ്രകാരം പറഞ്ഞു: "മുപ്പതുവയസ്സു തികഞ്ഞിട്ടില്ലാത്ത ഒരാളുടെ ജീവിതകാലത്തിനുള്ളിൽ, മുഴുവൻ ലോകവും, മാറി

മറിഞ്ഞിരിക്കുന്നു. വ്യാപാരരംഗത്തും, തന്മൂലംതന്നെ സാമൂഹികരംഗത്തും രാഷ്ട്രീയരംഗത്തും എല്ലാം ആ മാററമുണ്ട്."
അദ്ദേഹം പുതിയ യുഗത്തിനുവേണ്ടി നിലകൊണ്ടു. പഴകിപ്പൊളിഞ്ഞ പാതകളിലൂടെ ഞെരുങ്ങിഞെരുങ്ങിക്കൊണ്ടുള്ള യാത്രയ്ക്ക് അദ്ദേഹം തയ്യാറല്ലായിരുന്നു; പകരം തൻെറ ഭരണത്തെ രാഷ്ട്രീയപുരോഗതിയുടെ പ്രതീകമാക്കിത്തീർക്കുവാൻ അദ്ദേഹം യത്നിക്കും.

ഊർജ്ജസ്വലവും കർമ്മോദ്യുക്തവുമായ ഒരു വ്യക്തിത്വത്തിൻെറ ഉടമസ്ഥനായ ആ മുൻ കോളേജുപ്രസിഡൻറ്, നേതൃത്വത്തിന്നാവശ്യമുള്ള വ്യക്തമായ കഴിവുകളും പ്രകടിപ്പിച്ചിരുന്നു. ഈ മനുഷ്യനെ താൻ ശരിക്കു മനസ്സിലാക്കിയില്ലെന്നു നേതാവായ സ്മിത്ത്, സ്വയം പൊള്ളലേററപ്പോഴാണ് പഠിപ്പിച്ചതു്. ഉടൻതന്നെ, നേരത്തെ ഉണ്ടായിരുന്ന ധാരണയ്ക്കെതിരായി സ്മിത്ത്, താൻ സെനററുതെരഞ്ഞെടുപ്പിനു ഒരു സ്ഥാനാർത്ഥിയായി നില്ക്കുന്നുണ്ടെന്നു പ്രഖ്യാപിച്ചു. വിത്സൺ അതിൽ പ്രതിഷേധിച്ചു. സ്മിത്ത് നിർബന്ധം പിടിച്ചപ്പോൾ ഗവർണ്ണർ വസ്തുതകൾ ജനങ്ങളുടെ മുമ്പിൽ നിരത്തി. സ്മിത്ത് തോൽവിയടഞ്ഞു. ക്രുദ്ധരായ രാഷ്ട്രീയപ്രവർത്തകരിൽനിന്നു ഒരു മുറവിളിയുയർന്നു— "കൃതഘ്നൻ!" പക്ഷേ ന്യൂജെഴ്സിയിലെ പൊതുജനങ്ങൾ തങ്ങളുടെ ഭരണത്തലവൻെറ പ്രവർത്തനങ്ങളിൽ കൂടുതൽ താൽപര്യമുള്ളവരായിത്തീർന്നു.

ഒരു പ്രദർശനവസ്തുവായിരിക്കും എന്നു പ്രതീക്ഷിക്കപ്പെട്ടിരുന്ന ആ സ്ഥാനാർത്ഥി താമസമെന്യേ പ്രവർത്തനങ്ങൾ ആരംഭിച്ചു. തൻെറ സംസ്ഥാനത്തിലുണ്ടായിരുന്ന വമ്പിച്ച അഴിമതികളെ നിയന്ത്രിക്കുവാനുള്ള ഒരു പരിപാടി അദ്ദേഹം ആവിഷ്കരിച്ചു. വൈജ്ഞാനികമണ്ഡലത്തിലെന്നതുപോലെ തത്ത്വചിന്തകളിൽ കിടന്നു കളിക്കുന്നതുകൊണ്ടു മാത്രം തൃപ്തിപ്പെടുന്ന ഒരാളായിരുന്നില്ല അദ്ദേഹം. തൻെറ

ആശയങ്ങൾ വാസ്തവരൂപം കൈക്കൊള്ളുന്നതുവരെ അദ്ദേഹം വിശ്രമിക്കുകയില്ല. വിത്സൻെറ ദൃഷ്ടിയിൽ, ഗവർണ്ണർ നാമമാത്രനായ ഒരു ഭരണത്തലവനല്ല; തൻെറ കക്ഷിയുടെ മാത്രമല്ല, സംസ്ഥാനത്തിൻെറക്കൂടി നേതാവാണ് അദ്ദേഹം. പ്രശ്നങ്ങൾ തൻെറ അടുത്തേയ്ക്കു കൊണ്ടുവരുന്നതും കാത്ത്, മേശയുടെമുമ്പിൽ ശാന്തനായിരിക്കുവാൻ അദ്ദേഹം തയ്യാറായില്ല.

അതിനുപകരം അദ്ദേഹം നിയമസഭയിലേയ്ക്കു ചെന്നു; തൻെറ മനസ്സിൽ ഉള്ള പരിപാടികൾ ആ സഭയുടെ മുമ്പിൽ വിവരിച്ചു; സ്ഥാനമേററതിനുശേഷം ഏതാനുംമാസങ്ങൾക്കുള്ളിൽത്തന്നെ അദ്ദേഹത്തിൻെറ പരിപാടികളിൽ, ഭൂരിഭാഗവും പ്രവർത്തനരൂപത്തിൽ വന്നുകഴിഞ്ഞു. നേട്ടങ്ങളുടെ അത്ഭുതകരമായ ഒരു പട്ടികയായിരുന്നു അത്. ഒരു ഡയറക്ട് പ്രൈമറിനിയമം (തിരഞ്ഞെടുപ്പുപരിഷ്കരണനിയമം), ഒരു കറപ്റ്ററ് പ്രാക്ടീസ് നിയമം (അഴിമതിനിരോധനനിയമം), ഒരു എംപ്ലോയേഴ്സ് ലയബിലിററി ആക്ട് (തൊഴിലുടമകളുടെ ബാദ്ധ്യതകളെക്കുറിച്ചുള്ള നിയമം), ഒരു പബ്ളിക് യൂററിലിററി കമ്മീഷൻ (പൊതുജനങ്ങൾ ആകെ ഉപയോഗിക്കുന്ന സ്ഥാപനങ്ങളുടെ നടത്തിപ്പിൻെറ മേൽനോട്ടം വഹിക്കുവാനുള്ള നിയമം), മുനിസിപ്പൽഭരണപരിഷ്കരണം — ഇവയ്ക്കുപുറമെ, കമ്പനികളുടെ ചൂഷണത്തിൽനിന്നു പൊതുജനങ്ങളെ രക്ഷിക്കുവാനുദ്ദേശിച്ചുകൊണ്ടുള്ള നിയമങ്ങളും— "സപ്തസഹോദരികൾ" എന്ന പേരിലാണ് ഈ നിയമങ്ങൾ പൊതുവേ അറിയപ്പെട്ടിരുന്നത്. ഗവർണ്ണർ വിത്സൺ കാര്യങ്ങൾ ചെയ്തുതീർക്കുന്ന വേഗതകണ്ടു്, ന്യൂജെർസി ശ്വാസമടക്കി നിന്നുപോയതിൽ അത്ഭുതപ്പെടുവാനില്ല.

ഈ പ്രവർത്തനങ്ങളെല്ലാം വീക്ഷിച്ചുകൊണ്ടിരുന്ന കേണൽ ഹൗവ്സ്, പ്രസിഡണ്ടുപദത്തിന് ഏററവും

അർഹനായ ഒരു സ്ഥാനാൎത്ഥിയെയാണ് താൻ കണ്ടെത്തിയിട്ടുള്ളതെന്ന് തീച്ചയായി. പക്ഷേ സ്ഥിതിയുടെ അനുഭവത്തിൽ അന്തർല്ലീനമായിരുന്ന പാഠം അദ്ദേഹം പഠിക്കുകയുണ്ടായില്ല. മററുള്ളവക്ക് വിത്സനെ നിയന്ത്രിക്കുവാനാവില്ല. ആദ്യമായും അവസാനമായും അദ്ദേഹം പുതിയ ജനാധിപത്യത്തിന്റെ പ്രതിനിധിയായിരുന്നു.

1911 ഡിസംബർ അവസാനത്തോടുകൂടി അനിവാര്യമായ ആ പിളപ്പ് സംഭവിച്ചു. താൻ വാൾസ്ട്രീററിന്റെ പ്രാതിനിദ്ധ്യം വഹിക്കുന്നിടത്തോളം കാലം തനിക്കു വിത്സനെ പ്രതിനിധാനം ചെയ്യുവാൻ കഴിയുകയില്ലെന്ന് ഹാർവി, വേദനയോടെ മനസ്സിലാക്കി. ഹാർവിയുടെ സഹായം നിരാകരിക്കപ്പെട്ട അതിനു ഒരുമാസം മുമ്പ്, വിത്സൺ ശാന്തനായ ഒരു നാച്ച മനുഷ്യനെ കണ്ടുമുട്ടുകയുണ്ടായി. ടെക്സാസിലെ ആ മനുഷ്യന് രാഷ്ട്രീയമായ മോഹങ്ങളൊന്നും ഉണ്ടായിരുന്നില്ല. പക്ഷേ ന്യൂജെർസിയിലെ ഗവർണ്ണറുടെ ആദർശങ്ങളിൽ അദ്ദേഹവും ഉറച്ചു വിശ്വസിച്ചിരുന്നു. അതുകൊണ്ട് പുരോഗമനപരങ്ങളായ ആ ആദർശങ്ങൾക്കു കൂടുതൽ വിശാലമായ ഒരു പ്രവൎത്തനമണ്ഡലം ലഭിക്കുവാൻ സാദ്ധ്യതയുള്ള ഒരു സ്ഥാനത്തേയ്ക്കു അദ്ദേഹത്തെ ഉയൎത്താൻ തന്നെക്കൊണ്ടു ആവതെല്ലാം ചെയ്യാൻ അദ്ദേഹം ഉറച്ചു.

ഈ പുതിയ സുഹൃത്ത്, കേണൽഹൗസ്, തന്റെ വമ്പിച്ച പരിപാടി നടപ്പിലാക്കുവാനുള്ള പ്രവൎത്തനങ്ങൾ ഉടനെ ആരംഭിച്ചു. അതിന്റെ ഫലമായി, 1912-ൽ ബാൾട്ടിമോറിൽ കൂടിയ ഡെമോക്രാററിക് കക്ഷിയുടെ സമ്മേളനം, ജൂലായ് 2-ാനു- 46-ാമത്തെ വോട്ടെടുപ്പിൽ, വുഡ്രോവിത്സനെ, അമേരിക്കൻപ്രസിഡന്റുസ്ഥാനത്തേയ്ക്കുള്ള തങ്ങളുടെ സ്ഥാനാൎത്ഥിയായി തിരഞ്ഞെടുത്തു. ഇതു സാദ്ധ്യമായതു്, അധികവും സാഹിത്യകാരന്മാർ ഉൾ

കൊള്ളുന്ന ഒരു അസാധാരണസംഘടനയുടെ സഹായത്തോടെയാണ്. ഉറച്ച രാഷ്ട്രീയാഭിപ്രായങ്ങൾ ഉള്ളവരായിരുന്നെങ്കിലും, പ്രായോഗികരാഷ്ട്രീയത്തിൽ അപരിചിതരായിരുന്ന അവർ അന്നത്തെ പ്രമുഖ സ്ഥാനാർത്ഥിയായിരുന്ന ചാംപ് ക്ലാർക്കിന് സുശക്തമായ പിന്തുണ നൽകിയിരുന്നവരെ എതിരിടുവാൻ തീരെ പോരാത്തവരാണെന്ന് തോന്നിയിരുന്നു.





## അദ്ധ്യായം 5

# പ്രസിഡണ്ടപദത്തിൽ

പ്രസിഡണ്ടപദത്തിനുള്ള വിത്സൻെറ തിരഞ്ഞെടുപ്പുശ്രമങ്ങൾ മിക്കവാറും, ഏതാനും ഉത്സാഹശാലികളുടെ കൈയിലായിരുന്നു. അവരെല്ലാം രാഷ്ട്രീയരംഗത്തു് പ്രായോഗികപരിജ്ഞാനം ഇല്ലാത്തവരായിരുന്നു എന്നതാണ് രസം. അവർ, കുരിശുയുദ്ധത്തിലെ ഒരു സേനാവിഭാഗത്തെപ്പോലെ, തങ്ങളുടെ സ്ഥാനാർത്ഥിയുടെ പേരു പരത്തുവാനും, അദ്ദേഹത്തിൻെറ നേട്ടങ്ങൾ വിവരിച്ചുകൊടുക്കുവാനുംവേണ്ടി പടിഞ്ഞാറൻപ്രദേശങ്ങളിലേയ്ക്കു പുറപ്പെട്ടു. അവിടെ അദ്ദേഹം ഒട്ടുംതന്നെ അറിയപ്പെട്ടിരുന്നില്ല എന്നു പറയാം. "അപരിചിതമായ ഒരടയാളം പേറുന്ന പുതിയ ഒരു രാഷ്ട്രീയക്കൊടിയുമായി യുദ്ധത്തിനു പുറപ്പെട്ട ഈ വീരയോദ്ധാക്കളിൽ ഒരാളുടെ, വാൾട്ടർ ഹൈനസ്പേജിൻെറ അഭിപ്രായത്തിൽ, മിസിസിപ്പിക്കു പടിഞ്ഞാറുള്ള പ്രദേശങ്ങൾ "ശൂന്യാകാശത്തു സ്വതന്ത്രമായി സഞ്ചരിക്കുന്ന നിസ്സംഗനായ ഒരു ബുദ്ധിജീവി"യെന്ന നിലയിലാണ് വിത്സനെ നോക്കിയിരുന്നതു്. റൂസെവെൽട്ടിൻെറ കാലത്തിനുശേഷം വോട്ടർമാർക്കു താൽപര്യം രാഷ്ട്രീയ പ്രശ്നങ്ങളിലല്ല; വർണ്ണശബളമായ വ്യക്തിത്വങ്ങളിലാണ് എന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. തന്മൂലം വിത്സൻെറ മാനുഷികവശത്തെയാണ്, ആ മനുഷ്യനെത്തന്നെയാണ്, ഈ സാഹസികരായ യോദ്ധാക്കൾക്കു് അമേരിക്കൻജനതയുടെ മുമ്പിൽ സമർപ്പിക്കേണ്ടിയിരുന്നതു്.

ബാൾട്ടിമോർസമ്മേളനത്തിൽ പങ്കെടുത്ത പ്രതിനിധികളിൽ അധികംപേരും ചാംപ് ക്ലാർക്കിനെ സഹായിക്കാ

മെന്നു് വാഗ്ദാനം ചെയ്തിരുന്നു. ഉറച്ച പിൻബലത്തോടു കൂടിയ അദ്ദേഹം പഴയ വിഭാഗത്തിൽപ്പെട്ട ഒരാളായിരുന്നു. ഒരു സ്ഥിരം സ്ഥാനാർത്ഥിയെന്ന പേർ നേടിക്കഴിഞ്ഞിരുന്ന ബ്രയിനു് അത്തവണ സ്ഥാനാർത്ഥിത്വം കിട്ടുവാനുള്ള സാദ്ധ്യത വളരെ വിദൂരമായിരുന്നെങ്കിലും, പതിവുപോലെ ധാരാളം പിൻഗാമികളെ കിട്ടുമായിരുന്നു കാര്യങ്ങൾ ഏതാണ്ടു് വ്യക്തമാകുന്നതുവരെ അദ്ദേഹം എങ്ങുംതൊടാതെ നിന്നതേയുള്ളു. തന്റെ ചുരുങ്ങിയകാലത്തെ രാഷ്ട്രീയജീവിതത്തിനിടയ്ക്കു്, രാഷ്ട്രീയനേതാക്കന്മാൎക്കു് കീഴ്‌വഴങ്ങിക്കൊടുക്കുന്ന ആളല്ല താനെന്നു് വിത്സൺ തെളിയിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹംതന്നെയായിരുന്നു അദ്ദേഹത്തിന്റെ ഉപദേഷ്ടാവു്; താൻ വിശ്വസിച്ചിരുന്ന ആദർശങ്ങൾക്കുവേണ്ടി അദ്ദേഹം പോരാടി. ഭരണാധികാരിയും സംഘടനാനേതാവുംതമ്മിൽ ഉണ്ടായിരിക്കണമെന്നു വിശ്വസിച്ചുപോന്നിരുന്ന പരമ്പരാഗതമായ രമ്യതയെ അദ്ദേഹം വിഗണിച്ചു. അദ്ദേഹത്തിന്റെ വ്യക്തിത്വവും, സ്വാതന്ത്ര്യബോധവും, രാഷ്ട്രതന്ത്രത്തിലെ നൂതനപ്രവണതകളിൽ താൽപര്യമുണ്ടായിരുന്നവരുടെ ശ്രദ്ധയാകർഷിച്ചു. രംഗത്തു് മൂന്നു സ്ഥാനാർത്ഥികൾ ഉണ്ടായിരുന്നതിനാൽ, ഉയിത്തെഴുന്നേല്ക്കുന്ന റൂസെവെൽട്ടു്ആദർശങ്ങളോടു് സ്വയം ബന്ധപ്പെടാൻ മടിയുള്ള ഉൽപതിഷ്ണുക്കളായ റിപ്പബ്ലിക്കൻവോട്ടർമാരുടെ സഹായം അദ്ദേഹത്തിനു കിട്ടാൻ കൂടുതൽ സാദ്ധ്യതയുണ്ടായിരുന്നു.

ഇതെല്ലാം അനിശ്ചിതങ്ങളായ കാര്യങ്ങളായിരുന്നു. ക്ലാക്കിനുവേണ്ടിയും വളരെയേറെ പറയുവാനുണ്ടു്. ബ്രയൻ എങ്ങോട്ടു തിരിയും?—ഇല്ല, ആ സുപ്രസിദ്ധവാഗ്മി നിശ്ശബ്ദത പാലിച്ചു ബഹളവും ഒച്ചക്കൂട്ടലും തുടൎന്നു. ഡെമോക്രാററിക് കക്ഷിയിലെ പുതിയതും പഴയതുമായ തലമുറകൾ മത്സരം ഉപേക്ഷിക്കുവാൻ തയ്യാറായിരുന്നില്ല. തനിക്കു

സ്ഥാനാർത്ഥിത്വം കിട്ടുകയില്ലെന്നു വ്യക്തമായതോടെ ബ്രയൻ തന്റെ ശക്തികൾ വിത്സനുവേണ്ടി ഉപയോഗിക്കുവാൻ തീരുമാനിച്ചു. നാടകീയമായവിധത്തിൽ, ഇല്ലിനോയിൽനിന്നുള്ള പ്രതിനിധികൾ തങ്ങളുടെ വോട്ടുകൾ പുരോഗമനവാദിയായ സ്ഥാനാർത്ഥിക്കു നൽകി. വിത്സൺ സ്ഥാനാർത്ഥിയായി തിരഞ്ഞെടുക്കപ്പെടുക എന്നതായിരുന്നു അതിന്റെ പരിണതഫലം.

ആ പ്രതിനിധിസംഘത്തിന്റെ നേതാവിനോട് ഈ മാററത്തിന്റെ കാരണം ആരാഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു:

"എന്റെ മകൻ എന്നോട് അങ്ങിനെ ചെയ്യുവാൻ ആവശ്യപ്പെട്ടു."

"പക്ഷേ ആ അഭ്യർത്ഥനയ്ക്കു ഇത്ര പ്രാധാന്യം കൊടുക്കണമോ?"

"അതു"—അദ്ദേഹം സാവധാനം തുടർന്നു: "അമേരിക്കയിലെ യുവതലമുറയുടെ ചിന്താഗതിയെയാണ് എന്റെമകൻ പ്രതിനിധാനംചെയ്യുന്നതു് എന്നു് എനിക്കു തോന്നുന്നു. ആദർശവാദം—അതാണതു്. അതിനെ എതിർക്കുവാൻ എനിക്കു ശക്തിയില്ല."

വിത്സനെ സംബന്ധിച്ചിടത്തോളം പാണ്ഡിത്യത്തിന്റെ വേദിയിൽ അർപ്പിക്കപ്പെട്ടിരുന്ന തിരക്കു കുറഞ്ഞ ദിനങ്ങൾ കഴിഞ്ഞുപോയി. ന്യൂജെർസിയിലെ ഗവർണ്ണർ എന്ന നിലയിൽ പുതിയ പുതിയ പ്രശ്നങ്ങൾ അദ്ദേഹത്തിന്റെ സമയം കവർന്നെടുത്തിരുന്നു. പൊതുപ്രശ്നങ്ങളോടുള്ള അദ്ദേഹത്തിന്റെ മനോഭാവവും പുതിയ രാഷ്ട്രീയാദർശങ്ങളോടു് അദ്ദേഹം കാണിച്ചിരുന്ന പ്രസിദ്ധമായ സഹിഷ്ണുതയുംമൂലം കത്തുകളുടെ ഒരു മഹാപ്രവാഹംതന്നെ അദ്ദേഹത്തിന്റെ സമീപത്തേക്കു് ഉണ്ടാകാറുണ്ടു്. അവ, ഭയപ്പെ

ടുത്തുന്ന വിധത്തിൽ മുമ്പിൽ കുമ്പാരംകൂടിക്കിടക്കും. ഇത്ര വമ്പിച്ച എഴുത്തുകുത്തുകൾ എങ്ങിനെ അദ്ദേഹം നിർവ്വഹിച്ചുകൊണ്ടുപോകുന്നു എന്നന്വേഷിച്ചപ്പോൾ അദ്ദേഹം ചിരിച്ചുകൊണ്ടു പറഞ്ഞു: മുള്ളുകൊണ്ടു് സൂപ്പുകഴിക്കുന്ന ഐറിഷ്കാരനെപ്പോലെയാണു് ഞാൻ. ആരോ അദ്ദേഹത്തിനു് ഒരു സ്പൂൺ വച്ചുനീട്ടി. അദ്ദേഹം അതു തട്ടിമാററിക്കൊണ്ടു പറഞ്ഞു: "വേണ്ട, ഇതുമതി. ഞാൻ ഇതുകൊണ്ടു് കാര്യം സാധിക്കാൻ തുടങ്ങിയിരിക്കുന്നു."

അമേരിക്കയുടെ പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ടപ്പോൾ വുഡ്രോവിത്സനു് 56 വയസ്സു പ്രായമുണ്ടായിരുന്നു. കഴിഞ്ഞ ഇരുപതുകൊല്ലത്തിനിടയ്ക്കു്, ആ ഉയന്ന സ്ഥാനത്തേക്കു് തിരഞ്ഞെടുക്കപ്പെടുന്ന ആദ്യത്തെ ഡെമോക്രാററാണു് അദ്ദേഹം. തിരഞ്ഞെടുപ്പിൽ അദ്ദേഹം ജയിച്ചതോടുകൂടിത്തന്നെ, അദ്ദേഹത്തിൻെറ കക്ഷിക്കു നിയമസഭയുടെ രണ്ടു മണ്ഡലങ്ങളിലും ഭൂരിപക്ഷം ലഭിച്ചു. എന്നിരുന്നാലും ഒട്ടും ഔദ്ധത്യത്തോടെയല്ല, അദ്ദേഹം തൻെറ പുതിയ ചുമതലകൾ ഏറെറടുത്തതു്. തൻെറ ഉൽഘാടനപ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു: "ഇതു വിജയോന്മാദത്തിൻെറ ദിവസമല്ല; ആത്മാപ്പണത്തിൻെറ ദിവസമാണു്." സ്വന്തം ഭരണകാലത്തു് നടപ്പാക്കുവാൻ കഴിയുമെന്നു് അദ്ദേഹത്തിനുതോന്നിയ വിപുലമായ നിയമനിർമ്മാണപരിപാടിയുടെ ഒരു ഏകദേശരൂപം അദ്ദേഹം നല്കി. ഒരിക്കലും നല്ലൊരു ആരോഗ്യനില പുലത്തിപ്പോന്നിട്ടില്ലാത്ത അദ്ദേഹത്തെപ്പോലുള്ള ഒരാൾക്കു് [ഒരു വസ്തിക്കുഴലും തലവേദനയ്ക്കു കഴിക്കാനുള്ള ഒരു കുപ്പി ഗുളികകളുമായിട്ടാണു് അദ്ദേഹം * വൈററ്ഹൗസിലേക്കു ചെന്നതെന്നാണു് ജനസംസാരം] സാധാരണയിൽകവിഞ്ഞു് കഠിനമായി തോന്നുന്ന ഒരു ജോലിയായിരുന്നു അദ്ദേഹം സ്വയം

* വൈററ്ഹൗസ്: അമേരിക്കൻ പ്രസിഡണ്ടിൻെറ ഔദ്യോഗികവസതി.

ഏറെറടുത്തതു്. ആകപ്പാടെ തടിച്ചുകൊഴുത്ത തൻെറ മുൻഗാമിയേക്കാരം പലതുകൊണ്ടും രസകരമായൊരു വ്യതിയാനമായിരുന്നു അദ്ദേഹം.

ഉൽഘാടനച്ചടങ്ങുകരം അവസാനിച്ചപ്പോരം പ്രസിഡണ്ടപദം ഒഴിയുന്ന പ്രസന്നനായ വില്യം ഹോവാർഡ് ടാഫ്ററ്, വിത്സൺദമ്പതികളെ വൈററ്ഹൗസിലേക്കു് സ്വാഗതംചെയ്തു. "താമസിക്കുവാൻ സുഖപ്രദമായ ഒരു സ്ഥലമാണിതു്;" അദ്ദേഹം അവക്ക് ഉറപ്പുകൊടുത്തു. അതോടൊപ്പം കാലുഷ്യത്തിൻെറ കലപ്പില്ലാത്ത ചിരിയോടെ അദ്ദേഹം തുടന്നു: "അമേരിക്കൻജനതയുടെ ഏകകണ്ഠമായ സമ്മതത്തോടെയാണു് ഞാൻ ഇതു വിട്ടൊഴിയുന്നതു്."

ഔദ്യോഗികമായി പ്രസിഡണ്ടപദം ഏറെറടുക്കുന്നതുവരെ വിത്സൺ, മന്ത്രിസഭയിലേക്കു താൻ ആരെയെല്ലാമാണു് തിരഞ്ഞെടുക്കുക എന്നതിനെപ്പററി യാതൊരു സൂചനയും നല്കുകയുണ്ടായില്ല. കിംവദന്തികളും വത്തമാനപത്രങ്ങളും ഈ സന്ദഭം തങ്ങളുടെ സ്വന്തം പട്ടികകരംക്കു് പ്രചാരണം നല്കുവാൻ ഉപയോഗപ്പെടുത്തി. ഔദ്യോഗിക നിയമനങ്ങരം പുറത്തുവന്നപ്പോരം, മുമ്പൊരിക്കൽ അദ്ദേഹം ഗ്രോവർക്ലീവ്ലൻറിനെ പ്രശംസിക്കുവാൻ കാരണമായിത്തീന്ന അതേ തത്വങ്ങളാണു് പ്രസിഡണ്ടു് സ്വീകരിച്ചിട്ടുള്ളതെന്നു് വ്യക്തമായി. വിത്സൺ അന്നു പറയുകയുണ്ടായി: "അകമ്മണ്യതയിലോ ധാമ്മികാധഃപതനത്തിലോപെട്ടുഴലുന്ന സന്ദഭങ്ങളിൽ, രാഷ്ട്രത്തിനു് ആവശ്യം, പുതുരക്തം പകന്നുകിട്ടലാണു്, കക്ഷിനേതൃത്വത്താൽ പങ്കിലമാക്കപ്പെടാത്ത വ്യക്തികളുടെ നിസ്സ്വാത്ഥതയാണു്, എന്നു് ക്ലീവ്ലൻറു് വിശ്വസിച്ചിരുന്നു." ഒരാളൊഴിച്ചു്, പുതിയ മന്ത്രിസഭയിലെ അംഗങ്ങരം നാളതുവരെ പൊതുജനങ്ങരംക്കു് അപരിചിതരായിരുന്നു.

സ്റ്റേററ്സിക്രട്ടറി.........വില്യം ജെന്നിങ്സ്ബ്രയൻ.
ട്രഷറിസിക്രട്ടറി..........വില്യം ജി. മാക് അഡോ.
യുദ്ധകാൎയ്യസിക്രട്ടറി........ലിൻഡ്ലെ എം ഗാരിസൺ.
അറേറാർണി ജനറൽ......ജെ.സി.മക്റെയിനോൾഡ്സ്.
പോസ്റ്റ്മാസ്റ്റർ ജനറൽ...ആൽബട്ട് എസ്.ബർലസൺ.
നാവികവകുപ്പുസിക്രട്ടറി...ജോസഫസ് ഡാനിയൽസ്.
ആഭ്യന്തരകാൎയ്യസിക്രട്ടറി...ഫ്രാങ്ക്ളിൻ കെ. ലേൻ.
കാൎഷികവകുപ്പുസിക്രട്ടറി...ഡി. എഫ്. ഹൌസ്ടൺ.
വാണിജ്യവകുപ്പുസിക്രട്ടറി....വില്യം സി. റെഡ്ഫീൽഡ്.
തൊഴിൽവകുപ്പുസിക്രട്ടറി...ഡബ്ളിയു. ബി. വിത്സൺ.

മന്ത്രിസഭാനിയമനത്തോടുകൂടെ, ഉൽഘാടനദിനത്തിൻെറ പിറേറന്നു്, പ്രസിഡണ്ടു് ഒരു പ്രസ്താവന പുറപ്പെടുവിച്ചു: "താൻ ആവശ്യപ്പെടുമ്പോഴല്ലാതെ, ഉദ്യോഗാൎത്ഥികളെ നേരിട്ടുകാണുവാൻ വിസമ്മതിക്കേണ്ടതു തൻെറ കടമയായി താൻ കരുതുന്നു എന്നു പ്രഖ്യാപിക്കേണ്ടിവന്നതിൽ പ്രസിഡണ്ടിന്നു് വ്യസനമുണ്ടു്." ഓരോ പ്രസിഡണ്ടിൻെറമേലും വന്നുവീണിരുന്ന കനത്തഭാരം അങ്ങനെ അവസാനം എടുത്തുമാററുവാൻ തീരുമാനിക്കപ്പെട്ടു. ഭരണക്രുടമാകുന്ന കപ്പലിന്നു് യാത്രതുടങ്ങുവാൻവേണ്ടി അദ്ദേഹം അതിൻെറ മുകൾത്തട്ടുകൾ വൃത്തിയാക്കുകയായിരുന്നു.

ഈ പുതിയ നിയമത്തിൻെറ യുക്തി നിരാക്ഷേപമായിരുന്നു. തൻെറ കീഴിലുള്ള ആയിരമായിരം ഉദ്യോഗങ്ങളിലേക്കുള്ള അപേക്ഷകന്മാരെപ്പററി, പരിപൂൎണ്ണതയോടു് ഏതെങ്കിലുംവിധത്തിൽ അടുപ്പമുള്ള വ്യക്തിപരമായ ഒരഭിപ്രായം രൂപവൽക്കരിക്കുക എന്നതു്, ഭരണാധികാരിക്കു് അസാദ്ധ്യമായ ഒരു പ്രവൃത്തിയാണു്. നിയമനങ്ങൾ നടത്തുവാൻവേണ്ടി, തൻെറ സമയത്തിൻെറ ന്യായരഹിത

മായ ഒരുപങ്കു ചെലവഴിക്കുവാൻ പഴയ സമ്പ്രദായം അദ്ദേഹത്തെ നിർബ്ബന്ധിച്ചിരുന്നു. അതേ സന്ദർഭത്തിൽ കൂടുതൽ ഗൗരവമുള്ള ഭരണകാര്യങ്ങൾ പിന്നണിയിലേക്കു തള്ളപ്പെടുകയും ചെയ്യും. ഇതെല്ലാം മാറിയേ മതിയാകൂ. മാററം, അതായിത്തീൻ വിത്സൺഭരണത്തിൻെറ അടിസ്ഥാനപ്രമാണം—മാററവും വളൎച്ചയും.

ഉൽഘാടനപ്രസംഗത്തിൽ ചെയ്ത വാഗ്ദാനങ്ങൾ, ഏതോ ഉജ്ജ്വലമായ ഒരു ഭാവനാസ്വൎഗ്ഗത്തെപ്പററി വിവരിക്കുന്ന പ്രൗഢപദങ്ങളെന്ന നിലയിൽ പറയപ്പെട്ടവയായിരുന്നില്ല. അദ്ദേഹം വാഗ്ദാനംചെയ്ത കാൎയ്യങ്ങൾ നടപ്പിലാക്കണം—വൈകിക്കുവാൻ സമയമില്ല. * കോൺഗ്രസ്സിൽ ഡെമോക്രാററിൿകക്ഷിക്കുള്ള ഭൂരിപക്ഷത്തിൻെറ വില വിത്സന്ന് വളരെ നല്ലവണ്ണം അറിയാമായിരുന്നു. രണ്ടുകൊല്ലം കഴിയുമ്പോൾ സ്ഥിതിഗതികൾ മാറിയേക്കാം. അദ്ദേഹം ഉടനടി പ്രവൎത്തിക്കുവാൻ തയ്യാറായി.

ഏപ്രിൽ ആദ്യം അദ്ദേഹം ദേശീയനിയമസഭയുടെ ഒരു പ്രത്യേകസമ്മേളനം വിളിച്ചുകൂട്ടി. × സെനററും നിയമസഭയും ഏപ്രിൽ 8-ാംനു- ഒരുമിച്ചു സമ്മേളിച്ചു. നാടകീയമായ ഒരത്ഭുതകാൎയ്യം അവരെ കാത്തിരിക്കുന്നുണ്ടായിരുന്നു. വുഡ്രോ വിത്സൺ ആ സംയുക്തസമ്മേളനത്തിനെ അഭിമുഖീകരിച്ചു പ്രസംഗിക്കുവാൻ ചെന്നു. വാഷിങ്ടണും ജോൺ ആഡംസും പിന്തുടൎന്നിരുന്ന ഒരു സമ്പ്രദായമായിരുന്നു അതു്. പക്ഷേ ആഡംസിനുശേഷം കഴിഞ്ഞ 112 കൊല്ലമായിട്ടു്, ഗവണ്മെൻറിൻെറ നിയമനിൎമ്മാണവിഭാഗത്തിലേക്കുള്ള പ്രസിഡണ്ടിൻെറ സന്ദേശങ്ങൾ എഴുതി അയയ്ക്കുകയാണു് ചെയ്തിരുന്നതു്. ആ സന്ദേശങ്ങൾ, ഒരു ഗുമസ്തൻ, ഒഴിഞ്ഞ നിയമസഭാഹാ

* അമേരിക്കൻ നിയമസഭ.

× അമേരിക്കൻ നിയമസഭയുടെ ഉപരിമണ്ഡലം.

ളിൽ വന്നു വായിച്ചുതീർക്കുകയും പിന്നീടു് 'കോൺഗ്രഷണൽ റെക്കോർഡിൽ' (Congressional Record) പ്രസിദ്ധീകരിക്കുകയുമായിരുന്നു പതിവു്. നൂററാണ്ടോളം പഴക്കമെത്തിയ ഈ രീതിക്കു പകരം, അമേരിക്കയിലെ സംഘടിതഭരണകൂടത്തിന്റെ ആരംഭത്തോളം പഴക്കമുള്ള ഒരു രീതി സ്വീകരിച്ചതു്, പുതിയ ഭരണാധികാരിക്കു തികച്ചും യോജിച്ച ഒരു പ്രവൃത്തിയായിരുന്നു.

വിത്സന്റെ നൂതനരീതികൾക്കു് അദ്ദേഹം പ്രതീക്ഷിച്ച ഫലം ലഭിച്ചു. നിയമസഭയിൽ അദ്ദേഹത്തിന്റെ സാന്നിദ്ധ്യം അദ്ദേഹത്തിന്റെ സന്ദേശത്തിൽ അംഗങ്ങളുടെ ശ്രദ്ധ കേന്ദ്രീകരിക്കുവാൻ ഇടയാക്കുകയും, അതിനെ കൂടുതൽ ശക്തിയോടെ പൊതുജനശ്രദ്ധയിൽ പെടുത്തുകയും ചെയ്തു. അദ്ദേഹം ആവിഷ്കരിച്ചിരുന്ന പരിഷ്കരണപരിപാടികളിൽ പ്രധാനമായതു് താരിപ്പുകളെ സംബന്ധിച്ചതായിരുന്നു. ആ പ്രമേയത്തെപ്പററി ചർച്ച ചെയ്യുവാൻവേണ്ടി അദ്ദേഹം തന്റെ സന്ദേശത്തെ വിനിയോഗിച്ചു. ഇറക്കുമതികളിൽ ചുമത്തുന്ന തീരുവയുടെ നിരക്കുകൾ അങ്ങേയററം അപ്രീതിജനകങ്ങളായിരുന്നു ഒട്ടും താമസംകൂടാതെ അവയിൽ മാററം വരുത്തണമെന്നു് അദ്ദേഹം വാദിച്ചു. താരിപ്പുനിരക്കുകൾ കുറയ്ക്കുകയും ആദായനികുതി ഏർപ്പെടുത്തുകയും ചെയ്താൽ ആവശ്യമായ നികുതിവരവു് അതുകൊണ്ടുണ്ടാകും.

ഊർജ്ജസ്വലനും പുതുമയേറിയ മാർഗ്ഗങ്ങൾ സ്വീകരിക്കുന്നതിനു കഴിവുള്ളവനുമായ പ്രസിഡണ്ടു്, താരിപ്പുകളെ സംബന്ധിച്ചുള്ള തന്റെ സന്ദേശത്തോടുകൂടി വിശ്രമംകൊള്ളുന്നതിൽ തൃപ്തനായിരുന്നില്ല. ആവശ്യമായ ഭേദഗതികളോടുകൂടിയ ഒരു താരിപ്പുനിയമം പാസ്സാക്കുന്നതിനെ തടയുവാൻ വാഷിങ്ടണിൽ ഒരു "താരിപ്പുസംഘം" രഹസ്യമായി പ്രവർത്തിക്കുന്നുണ്ടെന്നു പ്രഖ്യാപിച്ചുകൊണ്ടു്

മേയ് മാസത്തിൽ അദ്ദേഹം ഒരു പൊതുപ്രസ്താവന ചെയ്തു. രാജ്യം മുഴുവൻ ഇളകി. പ്രവർത്തനങ്ങൾ നിറുത്തുകയാണു് നല്ലതെന്നു് "താരിപ്പുസംഘക്കാർ" മനസ്സിലാക്കി. തൽഫലമായി, ഒക്ടോബർ 3-ാംനു- അണ്ടർവുഡ്-സിമൺസ് താരിപ്പുനിയമത്തിൽ വിത്സനു് ഒപ്പുവയ്ക്കുവാൻ കഴിഞ്ഞു. അദ്ദേഹം ആവിഷ്കരിച്ച തത്ത്വങ്ങൾക്കു മിക്കവാറും അനുസൃതമായ ഒന്നായിരുന്നു അതു്.

ജൂണിൽ, ഭരണത്തലവൻ വീണ്ടും നിയമസഭയിൽ പ്രത്യക്ഷനായി. പണമിടപാടുകളെ സംബന്ധിച്ചുള്ള പുതിയ നിയമനിർമ്മാണമായിരുന്നു ഇത്തവണ അദ്ദേഹത്തിന്റെ പ്രസംഗവിഷയം. നിലവിലുണ്ടായിരുന്ന സ്വകാര്യബാങ്കിങ് സ്ഥാപനങ്ങളെ അദ്ദേഹം എതിർത്തു. ആശങ്കാജനകമാണു് അവയുടെ നിലയെന്നും, ജനങ്ങളെ പൊതുവേ സംരക്ഷിക്കുന്നതിനു് അവ അസമർത്ഥങ്ങളാണെന്നും, സ്വേച്ഛാധിപത്യത്തിൽ ഒട്ടും കുറവല്ലാത്ത അധികാരശക്തി അവ ആർജ്ജിക്കുന്നുണ്ടെന്നും ആയിരുന്നു അദ്ദേഹത്തിന്റെ ആക്ഷേപങ്ങൾ.

രാഷ്ട്രത്തിന്റെമേൽ വന്നുവീഴുന്ന അസാധാരണങ്ങളായ സാമ്പത്തികാവശ്യങ്ങൾ നിറവേററുന്നതിനും, അടിയന്തിരാവസ്ഥകളെ സമർത്ഥമായി കൈകാര്യം ചെയ്യുന്നതിനും പര്യാപ്തമായ ഒരു പദ്ധതി അദ്ദേഹം നിർദ്ദേശിച്ചു. കടം നൽകുവാനുള്ള നിബന്ധനകൾക്കു കൂടുതൽ അയവു നൽകുന്നവയായിരുന്നു ആ നിർദ്ദേശങ്ങൾ. വിത്സന്റെ പദ്ധതി, രാജ്യത്തിന്റെ ആസ്തികൾ, സ്വകാര്യബാങ്കുകളിൽ കേന്ദ്രീകരിച്ചുപോകുന്നതിനെ തടയുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതായിരുന്നു. അതിന്റെ ഏററവും മുഖ്യമായ അംശം, സ്ഥാപനങ്ങളുടെ നിയന്ത്രണം ഗവണ്മെൻറിൽ നിക്ഷിപ്തമായിരിക്കും എന്നതാണു്. ആ പദ്ധതി വിപ്ലവകരമായ ഒന്നായി തോന്നിയിരുന്നു—വാസ്തവത്തിൽ അതു് അങ്ങി

നെതന്നെ ആയിരുന്നതാനും. എന്നാലും ആ പദ്ധതി ശരിക്കും പഠിച്ചുകഴിഞ്ഞപ്പോൾ നിയമസഭയിലെ സംശയാലുക്കൾക്കും ബോദ്ധ്യംവന്നു, അത്തരം ഒരു ബാങ്കിങ് സമ്പ്രദായം അതിന്റെ ലക്ഷ്യം കൈവരിക്കുവാൻ പര്യാപ്തമായിരിക്കുമെന്നു്.

സെനററിൽ, കട്ടത്ത ഒരു സമരംതന്നെ നടന്നു. തങ്ങളുടെ ശക്തിക്കു് ഉടവുതട്ടുന്ന മാററങ്ങളൊന്നും വന്നുകാണുവാൻ ആഗ്രഹിക്കാത്ത, വലിയ ബാങ്കുടമകൾ രാജ്യത്തിന്റെ പല ഭാഗങ്ങളിൽനിന്നും വാഷിങ്ടണിൽ വന്നെത്തി. അവരുടെ സ്വാധീനശക്തി സമരം നീട്ടിക്കൊണ്ടുപോയി. അവസാനം ഡിസംബർ 23–ാംനു- മാത്രമേ. താൻ നിർദ്ദേശിച്ച തത്വങ്ങൾ ഉൾക്കൊള്ളിച്ചു നിർമ്മിച്ച, ഗ്ലാസ്–ഓവൻ ഫെഡറൽ റിസർവ്വ് ബാങ്കിങ് നിയമത്തിൽ ഒപ്പുവയ്ക്കുവാൻ വിത്സനു് കഴിഞ്ഞുള്ളു. ഫെഡറൽ റിസർവ്വ് ആക്ട് എഴുതിയുണ്ടാക്കിയതു വിത്സനല്ല. എങ്കിലും സെനററർ ഗ്ലാസ്സിന്റെ അഭിപ്രായത്തിൽ "അദ്ദേഹമായിരുന്നു, അന്നു ജീവിച്ചിരുന്നവരിൽ ആരേയുംകാൾ ഫെഡറൽ റിസർവ്വ് സമ്പ്രദായത്തിനു് ഉത്തരവാദി. അദ്ദേഹത്തിന്റെ അനന്തമായ ക്ഷമ, വ്യക്തമായ ദീർഘദൃഷ്ടി, അജയ്യമായ ധൈര്യം, മനുഷ്യവംശത്തെ സേവിക്കുവാനുള്ള ഉല്ക്കടാവേശം. ഇവയെല്ലാം കൂടിച്ചേന്നാണു്, പ്രതിബന്ധങ്ങളെയെല്ലാം ജയിച്ചതു്; വിഷമതകളെയെല്ലാം തരണംചെയ്തതു്; അങ്ങിനെ അവസാനം, ഫെഡറൽ റിസർവ്വ് ബാങ്കിങ്ങ് സമ്പ്രദായത്തെ, ഈ രാജ്യത്തെ ഫെഡറൽ നിയമപുസ്തകത്തിൽ ചേർത്തുവച്ചതു്."

ന്യൂജെർസിയിലെന്നപോലെ, വാഷിങ്ടണിലും, കാര്യങ്ങൾ നേടുവാൻ വിത്സനു് കഴിഞ്ഞിരുന്നു. പക്ഷേ ആഭ്യന്തരകാര്യങ്ങൾ മനസ്സിലാക്കുന്നതിനു് തന്റെ മുഴുവൻ സമയവും ചെലവഴിക്കുന്നതിനു് അദ്ദേഹത്തിനു് തര

മില്ലായിരുന്നു. തെക്കേഅമേരിക്കയും, അമേരിക്കയിലെ മദ്ധ്യപ്രദേശങ്ങളും, അമേരിക്കൻ ഐക്യനാടുകളെ, ആക്രമണത്തിൻെറയും കൈയടക്കിവയ്ക്കലിൻെറയും ഭയം നിഴലിക്കുന്ന സംശയദൃഷ്ടികളോടെയാണു് നോക്കിയിരുന്നതു്. അസാധാരണമാംവിധം കുഴഞ്ഞുമറിഞ്ഞ ഒരു കുടുംബകലഹത്തിൽപ്പെട്ടുഴലുകയായിരുന്നു മെക്സിക്കോ; അതിൻെറ പ്രത്യാഘാതങ്ങൾ, അതിൽത്തിക്കപ്പുറത്തേയ്ക്കും അലയടിച്ചിരുന്നു. യൂറോപ്പിലെ രാഷ്ട്രങ്ങൾ പല കാരണങ്ങൾകൊണ്ടും സൗഹാർദ്ദപരമായ ഒരു മനോഭാവത്തോടെയല്ല കഴിഞ്ഞുപോന്നിരുന്നതു്.

അമേരിക്കൻ വിദേശനയത്തിൻെറ ഒരു പുനരാവിഷ്കരണം, തീർച്ചയായും സ്വന്തംനാട്ടിൽനിന്നുതന്നെയാണു് തുടങ്ങേണ്ടതു്. മെക്സിക്കോ, മദ്ധ്യഅമേരിക്ക, തെക്കേ അമേരിക്ക എന്നിവിടങ്ങളിലെ ജനങ്ങളും അമേരിക്കയുമായുള്ള ബന്ധം ആദ്യം നേരേയാക്കേണ്ടതുണ്ടു്.

പനാമാ കനാൽനിയമത്തിൽ, അമേരിക്കൻകപ്പലുകളെ, നികുതിയിൽനിന്നു ഒഴിവാക്കിക്കൊണ്ടുള്ള വകുപ്പു് ഹേ-പോൺസ്റ്റോട്ടു്-സന്ധിയുടെ ഒരു ലംഘനമാണെന്നും, തന്മൂലം ആ നിയമം പ്രാബല്യത്തിലിരിക്കുന്നിടത്തോളം കാലം ബ്രിട്ടനു് ശത്രുത തോന്നാൻ ന്യായമായ കാരണമുണ്ടെന്നും വിത്സൺ വിശ്വസിച്ചു. അദ്ദേഹം ഇക്കാര്യം നിയമസഭയുടെ സംയുക്തസമ്മേളനത്തിൽ പതിവുപോലെ നേരിട്ടു സമർപ്പിച്ചു. നിലവിലുള്ള നിയമത്തിലെ അനീതി ചൂണ്ടിക്കാണിച്ചുകൊണ്ടു്, ആ നിയമം റദ്ദാക്കണമെന്നു് അദ്ദേഹം വാദിച്ചു. പൊതുജനാഭിപ്രായത്തിൻെറ ശക്തിയായ പിന്തുണയുണ്ടായിരുന്നതുകൊണ്ടു് അദ്ദേഹത്തിൻെറ അഭ്യർത്ഥന നിയമസഭ ഉടൻതന്നെ സ്വീകരിക്കുകയുംചെയ്തു.

തെക്കേഅമേരിക്കയെ സംബന്ധിച്ചിടത്തോളമുള്ള വിത്സൻെറ നയം പരസ്പരവിശ്വാസത്തിൻേറതും സൗഹാർദ്ദത്തിൻേറതുമായിരുന്നു. രണ്ടു പടിഞ്ഞാറൻ ഭൂഖണ്ഡങ്ങളും അന്യോന്യം കൈകടത്താതിരിക്കുക; പരസ്പരം സഹകരിക്കുക— ഇതായിരുന്നു, വിത്സൺ തൻെറ ആദർശങ്ങൾ പടുത്തുയർത്തുവാൻ സ്വീകരിച്ച അടിത്തറ. ലാററിനമേരിക്കൻ റിപ്പബ്ളിക്കുകൾക്കു അമേരിക്കയുടെ നിസ്സ്വാർത്ഥമനോഭാവത്തിൽ വിശ്വസിക്കുവാൻ കഴിഞ്ഞിരുന്നില്ല. അമേരിക്ക "ആക്രമണംകൊണ്ടു് ഒരടിസ്ഥലംപോലും തങ്ങളുടെ രാജ്യത്തോടു കൂട്ടിച്ചേർക്കുവാൻ ഇനിയൊരിക്കലും ശ്രമിക്കയില്ലെന്നു" അവരെ ബോദ്ധ്യപ്പെടുത്തുവാൻ വിത്സൺ ശ്രമിച്ചു.

അലബാമയിൽ, മോബയിൽ എന്ന സ്ഥലത്തു ചെയ്ത ഒരു പ്രസംഗത്തിൽ അദ്ദേഹം ഇങ്ങനെ പറഞ്ഞു: "അന്യോന്യതാൽപര്യം രാഷ്ട്രങ്ങളെ യോജിപ്പിക്കണമെന്നില്ല; ചിലപ്പോൾ അതു് അവയെ അകററുകയാണു് ചെയ്യുക സമത്വത്തിൻെറ അടിസ്ഥാനത്തിലല്ലാതെ മറെറാരു വ്യവസ്ഥയിലും നിങ്ങൾക്കു സുഹൃത്തുക്കളായിരിക്കുവാൻ സാദ്ധ്യമല്ല."—രണ്ടുകൊല്ലത്തിനുശേഷം ഒരിക്കൽ അദ്ദേഹം പ്രഖ്യാപിച്ചു. "ആദ്യംമുതലേ നമ്മൾ, കടലിൻെറ ഈ ഭാഗത്തുള്ള സ്വാതന്ത്ര്യപ്രേമികളുമായി യോജിച്ചു നിന്നിട്ടുണ്ടു്; സ്വതന്ത്രരാഷ്ട്രങ്ങളുടേയും സ്വതന്ത്രവ്യക്തികളുടേയും ഉപയോഗത്തിനുവേണ്ടി അമേരിക്കയെ മുഴുവൻ നമ്മൾ എന്നും ഉഴിഞ്ഞുവച്ചിട്ടുമുണ്ടു്."

ചിലപ്പോൾ ദൗർബല്യത്തിനു് കാരണമായി പരിണമിച്ചിട്ടുണ്ടെങ്കിലും വിത്സൻെറ മഹത്വത്തിൻെറ രഹസ്യം, അദ്ദേഹം വിശാലമായ തത്വസംഹിതകളുടെ അടിസ്ഥാനത്തിലാണു് ചിന്തിച്ചിരുന്നതു് എന്നതാണു്. വിശദങ്ങളായ പ്രായോഗികപരിപാടികൾ സന്ദർഭത്തിനനുസരിച്ചു്

സ്വയം സ്ഥാനം കണ്ടെത്തുകൊള്ളും എന്നായിരുന്നു അദ്ദേഹത്തിൻെറ വിശ്വാസം. ചെറിയതോതിൽ അദ്ദേഹത്തിനു് ഒന്നും ചെയ്യുവാൻ കഴിയുകയില്ല. തന്നെ നേരിടുന്ന ഓരോ സ്ഥിതിവിശേഷത്തിലും, കൂടുതൽ വ്യാപ്തിയുള്ള പ്രശ്നങ്ങൾ ഉൾക്കൊണ്ടിട്ടുള്ളതായി അദ്ദേഹം കണ്ടെത്തും. അവയായിരിക്കും അദ്ദേഹത്തിൻെറ ശ്രദ്ധയെ ഗ്രസിക്കുക.

തെക്കേഅമേരിക്കയും അമേരിക്കൻ ഐക്യനാടുകളും തമ്മിലുള്ള ബന്ധത്തിൻെറ കാര്യവും ഇത്തരത്തിൽത്തന്നെയായിരുന്നു. സമാധാനവും സന്മനോഭാവവും പരസ്പരവിശ്വാസവും ഉണ്ടായിരിക്കണം എന്ന കാര്യത്തിൽ എല്ലാവരും യോജിച്ചു. ഭാവിയിലേയ്ക്കു കുറേക്കൂടി ചുഴിഞ്ഞുനോക്കിയ വിത്സൺ "രാഷ്ട്രീയസ്വാതന്ത്ര്യത്തെയും ദേശീയഭദ്രതയെയും"കുറിച്ചു് അന്യോന്യം ഉറപ്പുനല്കുന്ന, ശാശ്വതമായ ഒരു സമാധാനത്തെപ്പററിയുള്ള ഒരു സുന്ദരസ്വപ്നത്തിൽ മുഴുകി. സ്പാനിഷ് വിജേതാക്കളും ഇംഗ്ലീഷു് ഉപനിവേശകരും തങ്ങളുടെ വിശ്രുതമായ സാഹസയാത്ര ആരംഭിച്ചതിനുശേഷം ഒരിക്കലും ഉണ്ടായിട്ടില്ലാത്തവിധം, അമേരിക്കയുടെ വടക്കും തെക്കും ഭൂഖണ്ഡങ്ങളെ ചേർത്തിണക്കിനിർത്തുന്ന ഒരു രാഷ്ട്രസംഘടനയായിരുന്നു ചുരുക്കത്തിൽ അദ്ദേഹത്തിൻെറ സങ്കല്പത്തിലുണ്ടായിരുന്നതു്. അത്തരം ഒരു അഖില അമേരിക്കൻസംഘടനയ്ക്കുവേണ്ടിയാണു് വിത്സൺ ശ്രമിച്ചിരുന്നതു്. അദ്ദേഹത്തിൻെറ ആശയങ്ങൾക്കനുസൃതമായ ഒരു സന്ധിയെഴുതിയുണ്ടാക്കുക പോലുംചെയ്തു. പക്ഷേ ഭരണകൂടങ്ങൾ അത്രയും വിപ്ലവകരമായ മാററങ്ങൾക്കു തയാറായിരുന്നില്ല. തന്മൂലം ആ പദ്ധതി ഉപേക്ഷിക്കപ്പെട്ടു.

ഇതിനിടയ്ക്കു്, മെക്സിക്കോ, അവരുടെ ദേശീയവിനോദമെന്നു പറയാവുന്ന ആഭ്യന്തരകലഹങ്ങളിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു. ഇളകിമറിഞ്ഞ ആ റിപ്പ

ബ്ളിക്, എന്നും വ്യത്ഥങ്ങളായ വിപ്ലവങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നസ്വഭാവം വളർത്തിക്കൊണ്ടുവരുന്നതായി തോന്നി. ഈ ബഹളത്തിൻെറ ഇടയിലേയ്ക്കു് അമേരിക്ക പാഞ്ഞു ചെല്ലണമെന്നും അവിടത്തെ സ്ഥിതിഗതികളുടെ നിയന്ത്രണം കൈക്കലാക്കി സ്വന്തം ആധിപത്യം സ്ഥാപിക്കണമെന്നും വിശ്വസിച്ചിരുന്ന കുറച്ചുപേർ, ഏകാധിപത്യത്തിൻെറയും യുദ്ധത്തിൻെറയും പാരമ്പയ്യത്തിൽ വളൎന്നു വന്നവരായി, അമേരിക്കയിൽ ഉണ്ടായിരുന്നു.

അയൽരാജ്യത്തു നടക്കുന്നതു് എന്താണെന്നു് മനസ്സിലാക്കുവാൻ അമേരിക്കക്കാൎക്കു് വിഷമമായിരുന്നു. അതിൎത്തികളിലൂടെ അരിച്ചുകടന്നിരുന്ന വാൎത്തകൾ ഒന്നിനൊന്നു യോജിച്ചവയായിരുന്നില്ല. വിശ്വസനീയങ്ങളും, അതേ സമയം വിജ്ഞാനപ്രദങ്ങളുമായ വിവരങ്ങളായിരുന്നു പ്രസിഡണ്ടിനു് ആവശ്യം. ധിഷണാപരമായ ഒരു കൂട്ടുകെട്ടിൽ എന്നും അദ്ദേഹത്തോടൊപ്പം നിന്നിരുന്ന ഭായ്യ, മെക്സിക്കൻ കായ്യങ്ങളെപ്പററിയും മെക്സിക്കൻ ചരിത്രത്തെപ്പററിയും സമഗ്രമായ ഒരു പഠനം നടത്തുവാൻ ആരംഭിച്ചു. നിലവിലുള്ള സ്ഥിതിഗതികളോടു് എന്തെങ്കിലുംതരത്തിൽ ബന്ധപ്പെട്ടതായി തനിക്കു കണ്ടെത്തുവാൻ കഴിഞ്ഞതെല്ലാം വായിച്ചു, വിവരങ്ങൾ സംഭരിച്ചു്, അവയെ സമത്ഥമായ രീതിയിൽ സംഗ്രഹിച്ചും വ്യക്തമാക്കിയും അവർ ഭത്താവിനു സമപ്പിച്ചതുമൂലം, അദ്ദേഹത്തിനു് വിഷമകരമായ ഗവേഷണജോലിയിൽ ചെലവഴിക്കേണ്ടിവരുമായിരുന്ന അനേകം മണിക്കൂർ ലാഭിക്കുവാൻ സാധിച്ചു.

ഭൂമി ചെറിയ കഷണങ്ങളായി വിഭജിക്കപ്പെട്ടു്, ജനങ്ങളുടെ കൈവശം ഇരുന്നിരുന്ന കാലത്താണു്, മെക്സിക്കോ ഏററവും ഐശ്വയ്യപൂണ്ണമായിരുന്നതെന്നു്, തൻെറ പഠനത്തിനിടയ്ക്കു്, മിസ്സിസ് വിത്സൺ മനസ്സിലാക്കി. ഈ ചെറിയ ഭൂവിഭാഗങ്ങൾ കൂടിച്ചേൎന്നു്, വടക്കൻമെക്സിക്കോ

മുഴുവൻ, അരഡസൻ ആളുകളുടെ കൈയിൽ ആയിത്തീരത്തക്കവിധം, കുത്തകാധികാരങ്ങൾ വളൎന്നുവന്നതോടേയാണു് കുഴപ്പങ്ങൾ ആരംഭിച്ചതു്. ഈ പുതിയ കേന്ദ്രീകൃതമായ ഭൂവുടമസമ്പ്രദായംമൂലം, ജനങ്ങളിൽ ഭൂരിപക്ഷത്തിൻെറയും ഇടയിൽ അതൃപ്തിയും അസ്വാസ്ഥ്യവും വളൎന്നുവന്നു. സാധാരണജനങ്ങളുടെ ശബ്ദം അവരെ ഭരിക്കുന്ന ചെറിയൊരു ന്യൂനപക്ഷത്തിൻെറ ശബ്ദത്തെക്കാൾ ശ്രദ്ധിക്കപ്പെടുന്ന ഒരു കാലം ഓരോ രാജ്യത്തിനുമുണ്ടാകുമെന്നു വിശ്വസിക്കുവാൻ, എന്നും അധഃസ്ഥിതരോടു് ചേൎന്നു നില്ക്കുന്ന അദ്ദേഹത്തിൻെറ സഹാനുഭൂതി, വിത്സനെ പ്രേരിപ്പിച്ചു. ജനങ്ങളാണു് മൊത്തത്തിൽ ഒരു രാഷ്ട്രമായിത്തീരുന്നതു്; ദേശീയങ്ങളായ ആശകളേയും ആശയങ്ങളേയും മിക്കപ്പോഴും തെററായി വ്യാഖ്യാനിക്കാറുള്ള ഭരണകൂടങ്ങളല്ല. വമ്പിച്ച സാൎവ്വദേശീയപ്രശ്നങ്ങൾ കൈകാൎയ്യം ചെയ്യേണ്ടിവന്ന പില്ക്കാലത്തു് അദ്ദേഹത്തിൻെറ ആശയങ്ങൾ കുറേക്കൂടി വ്യക്തമായി പ്രകാശിപ്പിക്കപ്പെട്ടിട്ടുണ്ടു്.

തൻെറ തത്വങ്ങൾക്കനുസൃതമായി, മെക്സിക്കോവിൻെറ കാൎയ്യത്തിൽ വിത്സൺ, സ്വേച്ഛാധികാരിയായ ഹ്യൂവെർട്ടയെ അംഗീകരിക്കുവാൻ വിസമ്മതിച്ചു. മെക്സിക്കൻജനതയുടെമേൽ സ്വേച്ഛാധികാരം അടിച്ചേല്പിച്ച ഒരാളായിട്ടാണു് അദ്ദേഹം ഹ്യൂവെർട്ടയെ കണക്കാക്കിയതു്. 'ഒന്നിനും ഇടപെടാതിരിക്കുക' എന്ന തൻെറ നയത്തെ, "ശ്രദ്ധാപൂൎവ്വമായ കാത്തിരിക്കൽ" എന്നാണു് വിത്സൺ വിളിച്ചതു്. ആ തെക്കൻറിപ്പബ്ലിക്കിൻെറ നിയന്ത്രണം കൈവശപ്പെടുത്തുവാനുള്ള ഏതൊരു ശ്രമത്തിനും അദ്ദേഹം അനുവാദം നല്കുമായിരുന്നില്ല. തൻെറ നിലപാടു് പഴയ ചിന്താഗതിക്കാൎക്കു് എത്രമാത്രം ദുൎഗ്രഹമായിരിക്കുമെന്നു് അദ്ദേഹത്തിനറിയാം. എങ്കിലും തൻെറ മനോഭാവം ഉയൎത്തിവിട്ട പ്രതിഷേധങ്ങളിൽ തൻെറ ക്ഷമയും സഹി

ഷ്ണുതയും ഉലഞ്ഞുപോകാഞ്ഞതുകൊണ്ടു്, കാത്തിരിക്കുന്നതിൽ തൃപ്തിപ്പെട്ടുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. മെക്സിക്കൻജനതയ്ക്കു് സ്വയംഭരണത്തിനുള്ള ഒരു സന്ദർഭം ലഭിക്കണമെന്നു് അദ്ദേഹത്തിനു് നിർബ്ബന്ധമായിരുന്നു.

1915 ജനുവരി 8-ാംനു- ഇന്തിയാനാപോലിസിൽ നടത്തിയ ജാക്സൺദിനപ്രസംഗത്തിൽ അദ്ദേഹം പ്രഖ്യാപിച്ചു:—

"എനിക്കു് വളരെയേറെ താൽപര്യമുള്ള—സാഹസികമായ താൽപര്യമെന്നുതന്നെ പറയട്ടെ—ഒരു കാര്യമുണ്ടു്. മനുഷ്യസ്വാതന്ത്ര്യം. മെക്സിക്കോവിന്റെനേരേയുള്ള നമ്മുടെ മനോഭാവത്തെപ്പററി ഒരുവാക്കു് പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഓരോ ജനവിഭാഗത്തിനും തങ്ങളുടെ ഭരണസമ്പ്രദായം എന്തായിരിക്കണമെന്നു തീരുമാനിക്കുവാനുള്ള അവകാശം ഉണ്ടു് എന്നതു് ഒരടിസ്ഥാനപ്രമാണമായി ഞാൻ സ്വീകരിക്കുന്നു. ഈയിടെ നടന്ന വിപ്ലവംവരെ, ഡയസ്ഭരണത്തിന്റെ അവസാനംവരെ, മെക്സിക്കോവിലെ 80 ശതമാനം ജനങ്ങൾക്കും തങ്ങളുടെ ഭരണകർത്താക്കൾ ആരായിരിക്കണമെന്നോ, തങ്ങളുടെ ഭരണക്രമം എങ്ങിനെയുള്ളതായിരിക്കണമെന്നോ നിർണ്ണയിക്കുന്നതിൽ ഒന്നെത്തിനോക്കുവാൻ പോലും കഴിഞ്ഞിരുന്നില്ല. ഞാൻ ആ 80 ശതമാനത്തിനുവേണ്ടി വാദിക്കുകയാണു്. അവർ അവരുടെ കാര്യം എങ്ങിനെ നടത്തുന്നുവെന്നതു് എന്നെ ബാധിക്കുന്ന ഒന്നല്ല; നിങ്ങളേയും അതു് ബാധിക്കുന്നില്ല. അവരുടേതാണു് രാജ്യം. അവർക്കു നേടാൻ കഴിയുമെങ്കിൽ—വേഗം അതു നേടുവാൻ ദൈവം അവരെ തുണയ്ക്കട്ടെ—ആ സ്വാതന്ത്ര്യവും അവരുടേതായിരിക്കും. പ്രസിഡണ്ടു് എന്ന നിലയ്ക്കുള്ള

എൻെറ സ്വാധീനശക്തി നിലനില്ക്കുന്നിടത്തോളം കാലം, ആരും അവരുടെ കാര്യത്തിൽ ഇടപെടുക യില്ല. "നമുക്കു് ചവുട്ടിയരച്ചുകളയാവുന്ന ഈ രാജ്യത്തിനും, നമ്മെപ്പോലെതന്നെ, സ്വന്തം കാര്യം തീരുമാനിക്കുവാൻ സ്വാതന്ത്ര്യം ഉണ്ടായിരിക്കും" എന്നു പ്രഖ്യാപിക്കുവാൻ കഴിയുന്ന ശക്തമായ ഒരു രാജ്യത്തിലാണു് ഞാൻ പിറന്നതെന്നതിൽ എനിക്കു് അഭിമാനമുണ്ടു്. ഞാൻ ശക്തനാണെങ്കിൽ, ദുർബ്ബലനെ ഉപദ്രവിക്കുന്നതിൽ ഞാൻ ലജ്ജിക്കണം."

മെക്സിക്കൻകുഴപ്പം തന്നെ വിഷമിപ്പിച്ചുകൊണ്ടിരിക്കെത്തന്നെ, ഒട്ടും സമയം കളയാതെ, തൻെറ ഉൽഘാടന പ്രസംഗത്തിൽ ആവിഷ്കരിച്ച പരിപാടികൾ നടപ്പാക്കുന്നതിനും പ്രസിഡൻറു് തുനിഞ്ഞു. താരിപ്പുനിരക്കിൻെറയും, ബാങ്കിങ്ങ്നിയമത്തിൻെറയും പരിഷ്കാരങ്ങൾ നടപ്പാക്കിക്കഴിഞ്ഞിരുന്നു. തൊഴിലാളികളുടെ അടിയന്തിരപ്രശ്നങ്ങൾ, കമ്പനികളുടെ വധിച്ചുവരുന്ന ഉപദ്രവങ്ങൾ എന്നിവ ബാക്കി കിടക്കുകയാണു്. റൂസെവെൽട്ടു് വമ്പിച്ച വാണിജ്യക്കൂട്ടുകെട്ടുകളെ എതിക്കുകയുണ്ടായി. വിത്സണാകട്ടെ, അവയുടെമേൽ ഗവമ്മെൻറിൻെറ നിയന്ത്രണം ചെലുത്തുന്നതിനു്, വ്യക്തമായ ചില അടിസ്ഥാനപ്രമാണങ്ങൾ സ്ഥാപിക്കണമെന്നു് ആഗ്രഹിച്ചു. അദ്ദേഹത്തിൻെറ ശ്രമഫലമായിരുന്നു ക്ലേട്ടൺ ആൻറിട്രസ്റ്റു് ആക്ടു്. കമ്പനികളെ നിയന്ത്രിക്കുവാനുള്ള പ്രായോഗികമാൎഗ്ഗം ആവിഷ്കരിക്കുകയും, തൊഴിലാളികളുടെ രക്ഷയ്ക്കത്യാവശ്യമായ വ്യവസ്ഥകൾ ഉൾക്കൊള്ളിക്കുകയും ചെയ്തിരുന്ന ഒന്നായിരുന്നു ആ നിയമം. പണിമുടക്കങ്ങളും ബഹിഷ്കരണങ്ങളും ഇനിമുതൽ നിയമലംഘനങ്ങളായി കരുതപ്പെടുകയില്ലെന്നുവന്നു. നിരോധനങ്ങൾ നിയമവിരുദ്ധമായി ഗണിക്കുകയും ചെയ്യും. കമ്പനികളുടെമേൽ ചുമത്തിയി

ങ്ങന്ന നിയന്ത്രണങ്ങളിൽനിന്നും ഔദ്യോഗികപരിശോധന കളിൽനിന്നും തൊളിലാളിസംഘടനകൾ ഒഴിവാക്കപ്പെട്ടു. അതിവ്യാപകമായ ഫലങ്ങൾ ഉളവാക്കുന്ന ഈ നിയമ ത്തോടൊപ്പം, ഫെഡറൽകമ്മീഷൻ ആക്ടും പാസ്സാക്കി.

പില്ക്കാലത്തു്, ഒരു റെയിൽവേപണിമുടക്കത്തിന്റെ ഭീഷണി പരന്നപ്പോൾ ആഡംസൺനിയമം എന്ന പേരിൽ മററൊരു തൊഴിലാളിനിയമംകൂടി നിലവിൽ വന്നു. 8 മണിക്കൂർ ജോലിസമയം ക്ലിപ്തപ്പെടുത്തുന്ന ഒന്നായിരുന്നു അതു്. ഒരു കച്ചവടക്കപ്പൽസമൂഹത്തിന്റെ ഉടമസ്ഥത ഗവമ്മെൻറു് ഏററെടുക്കുവാൻ വ്യവസ്ഥചെ യ്തുകൊണ്ടു്, സോഷ്യലിസത്തെ സംബന്ധിച്ച് ഒരു പരീ ക്ഷണം നടത്തുവാനും ഭരണകൂടം തുനിയുകയുണ്ടായി— നിർഭാഗ്യകരങ്ങളായ ഫലങ്ങളാണു് അതിൽനിന്നുളവായതു്.

ഗൗരവപൂർണ്ണങ്ങളും, പലപ്പോഴും ഉൽക്കണ്ഠാവഹങ്ങ ളുമായ ഈ പ്രവർത്തനങ്ങളുടെ ഭാരം ലഘൂകരിക്കത്തക്ക വിധം ഇടയ്ക്കിടയ്ക്കു് വിനോദത്തിന്റെ മിന്നലാട്ടങ്ങളും ഉണ്ടാകാറുണ്ടു്. ജീവിതത്തെ സഹനീയമാക്കിത്തീർക്കുവാൻ ആവശ്യമായ ചിരിയുടെ രസം അതിൽ ചേർക്കുന്നതിനു്, വിത്സന്റെ സ്കോട്ടിഷ്-ഐറിഷ് പാരമ്പര്യത്തിനു് എപ്പോഴും കഴിവുണ്ടായിരുന്നുതാനും. കത്തുകൾ എഴുതുക, പ്രസംഗങ്ങൾ നടത്തുക, നിയമനിർമ്മാണങ്ങൾ ആസൂത്ര ണംചെയ്യുകയും അവതരിപ്പിക്കുകയും ചെയ്യുക എന്നു തുട ങ്ങിയ അനേകം വിധത്തിലുള്ള ഔദ്യോഗികകൃത്യങ്ങളിൽ അദ്ദേഹം മുഴുകിയിരിക്കേ, വാഷിങ്ടൺനഗരം, ഏതോ വിചിത്രമായ ഒരു പ്രദർശനവസ്തുവെന്നകണക്കു്, അദ്ദേ ഹത്തെ വീക്ഷിച്ചുകൊണ്ടിരിക്കുകയും അദ്ദേഹത്തിന്റെ ദൈനംദിനപ്രവർത്തനങ്ങളെപ്പററിയുള്ള കഥകൾ ശേഖരി ക്കുകയും പതിവായിരുന്നു. രാജ്യത്തിലെ തലസ്ഥാനനഗ രിയുടെ ഈ പ്രിയപ്പെട്ട വിനോദത്തെപ്പററി അറിവുണ്ടായി

രുന്ന പ്രസിഡണ്ട്, ഒരിക്കൽ പ്രസ്സ്ക്ലബ്ബിൽവച്ചു ചെയ്ത പ്രസംഗത്തിൽ, അതിനെപ്പററി പരാമശിക്കുകയുണ്ടായി. എന്തുകൊണ്ടാണ് താൻ, പൊതുജനങ്ങൾക്കു ഇത്രയധികം താൽപര്യമുള്ള ഒരു വസ്തുവായിത്തീന്നതെന്ന് തനിക്കു മനസ്സിലാക്കുവാൻ കഴിയുന്നില്ല എന്ന് അദ്ദേഹം അവരോടു പറഞ്ഞു. പ്രസിഡണ്ട് ഒരു വ്യക്തിയല്ല; ഒരു സ്ഥാപനമാണ്. തൻെറ ജോലി തീന്നുകഴിഞ്ഞാൽ, പിന്നെ താൻ വ്യക്ത്യാവിഷ്ടനായിരിക്കാനാണ് ഇഷ്ടപ്പെടുക. പക്ഷേ പൊതുജനങ്ങൾ അതു് അനുവദിച്ചില്ല.

തൻെറ വിചിത്രങ്ങളായ അനേകം ചിത്രങ്ങൾ താൻ കണ്ടിട്ടുണ്ടെന്നും തന്നെപ്പററി പുതുമനിറഞ്ഞ അനേകം കഥകൾ താൻ കേട്ടിട്ടുണ്ടെന്നും, സന്തുഷ്ടരായിത്തീന്ന തൻെറ കേഴ്വിക്കാരോട് ഉല്ലാസപൂവം അദ്ദേഹം തുടന്നു പറഞ്ഞു.

"'ഇതിൻെറ പിറകിൽ ഉള്ളതു ഞാൻതന്നെയാണ് കേട്ടോ' എന്നു പറയുന്നമാതിരി ഇടയ്ക്കിടയ്ക്കു പൊതുജനങ്ങളെ നോക്കി കണ്ണു ചിമ്മാതിരിക്കുവാൻ എനിക്കുവയ്യ...ഞാൻ അമേരിക്കയുടെ പ്രസിഡണ്ടാണെന്ന വാസ്തവം ഒരു കാരണംകൊണ്ടല്ലെങ്കിൽ മറെറാരു കാരണംകൊണ്ട് മറന്നുപോകുവാൻ കഴിയുന്ന അനുഗൃഹീതസന്ദഭങ്ങളും ഇടയ്ക്കിടയ്ക്കു ഉണ്ടാകാറുണ്ട്. അങ്ങിനെ മറക്കാൻകഴിയുന്ന ഒരു മാഗ്ഗം നല്ലൊരു കുററാന്വേഷണകഥയിൽ മുഴുകുക എന്നതാണ്. ഒരു സാങ്കല്പികകുററവാളിയെ പിന്തുടരുക. ...അവനെ ലോകംമുഴുവൻ ഇട്ടോടിക്കുക. മററു ഭൂഖണ്ഡങ്ങളിലാണെങ്കിൽ കൂടുതൽ നന്ന്. കാരണം അമേരിക്കയിലെ ഒരോ സ്ഥലവും എന്നെ ഓമ്മകൾകൊണ്ടു വിഷമിപ്പിക്കുന്ന വയായിത്തീന്നിട്ടുണ്ട്. സ്മരണകളെ ഇളക്കിവിടുന്ന തപാലാപ്പീസുകളും മററ

നേകം വസ്തുക്കളും അമേരിക്കൻപ്രദേശങ്ങൾക്കു ചിന്തയുടെ വിളർത്ത ഒരാവരണം നൽകി അസുഖകരമായ ഒരു പ്രതീതി ഉളവാക്കിയിട്ടുണ്ട്....

പ്രസിഡണ്ടുപദം ഒഴിഞ്ഞു കുറച്ചുദിവസം കഴിയുമ്പോൾ, ഞാൻ വാഷിങ്ടണിലേയ്ക്കു മടങ്ങിവരുന്നതാണ്—അതു വീണ്ടും ഒന്നു കാണുവാൻ. അതുവരെ ഞാൻ ഇവിടുത്തെ, നാഷണൽ മ്യൂസിയം, സ്മാരകസ്തംഭം, സ്മിത്ത്സോണിയൻ ഇൻസ്റ്റിറ്റ്യൂഷൻ, കോൺഗ്രസ് ലൈബ്രറി എന്നിവയുടെ കൂട്ടത്തിൽ പെടുന്ന ഒരു പ്രദർശനവസ്തുവാണ്; ഇവിടെ വരുന്ന എന്തിനേയും പ്രസിഡണ്ടിനെ കാണിച്ചുകൊടുക്കുകയും വേണം. അത്തരം സന്ദർഭങ്ങളിൽ സ്വീകരിക്കേണ്ട മുഖഭാവം എനിക്കറിയാമായിരുന്നെങ്കിൽ,—ഉള്ളിൽ നടക്കുന്നതു എന്തെന്നു പുറമെ അറിയിക്കാത്ത മററു മുഖഭാവങ്ങൾ സ്വീകരിക്കുവാൻ എനിക്കു സാധിക്കുമെന്നു വ്യക്തമായിക്കഴിഞ്ഞിട്ടുണ്ട്—അത്തരം ഒരു ഭാവം എങ്ങിനെയുള്ളതായിരിക്കുമെന്നു എനിക്കു ചൂണ്ടിക്കാണിച്ചുതന്നാൽ, ഒരു മുഖക്കണ്ണാടിയുടെ മുമ്പിൽ ഇരുന്നു്, സ്മാരകസ്തംഭത്തെപ്പോലെയാകുവാൻ കഴിയുകയില്ലേ എന്നു് ഒന്നു പരീക്ഷിച്ചുനോക്കാമായിരുന്നു. ഒരു ദേശീയകാഴ്ചപ്പണ്ടമായിക്കഴിഞ്ഞിരിക്കേ, അമേരിക്കയിലെ സമസ്തജനങ്ങളുമായി കൈകുലുക്കുന്നതിനേക്കാൾ എളുപ്പമായിരിക്കും അതു്."

രസകരങ്ങളായ അനേകം കഥകളിലെ നായകനായിരുന്ന വിത്സൺ, തന്റെ നിഷ്കപടവും ഹൃദയാവർജ്ജകവുമായ രീതിയിൽ പെരുമാറുന്നതാണ് നാം ഇവിടെ കണ്ടതു്. തന്റെ അംഗരക്ഷകന്മാരിൽ ഒരാളുമൊന്നിച്ച്, പ്രസിഡണ്ടു കുതിരസവാരിക്കുപോയ ഒരു കഥയുണ്ട്.

അദ്ദേഹം അല്പം പിറകിലായിപ്പോയി. വീണ്ടും അംഗരക്ഷകനൊപ്പമെത്തിക്കഴിഞ്ഞപ്പോൾ അദ്ദേഹം ഗൗരവത്തോടെ പറഞ്ഞുവത്രെ:

"ആ ചെറിയ കുട്ടി എൻെറ നേരെ കൊഞ്ഞനം കാട്ടി."

"പ്രസിഡണ്ട്! ഞാൻ അവനോടതിനെപ്പററി ചോദിക്കണമോ?"

"വേണ്ട, വേണ്ട," വിത്സൺ പറഞ്ഞു.

"ഞാൻ അങ്ങോട്ടും കൊഞ്ഞനംകുത്തി."

അദ്ദേഹത്തിൻെറ ഒരു കുടുംബസുഹൃത്ത് പറഞ്ഞ കഥയാണിത്: ഒരിക്കൽ വിത്സൻെറ മകൾ മാർഗരററ് ന്യൂയോക്കിൽനിന്നു വാഷിങ്ടണിലേയ്ക്കു പുറപ്പെട്ടപ്പോൾ താൻ തീവണ്ടിയുടെ രണ്ടാമത്തെ പകുതിയിലായിരിക്കും യാത്രചെയ്യുന്നതെന്ന് അച്ഛന് ഒരു കമ്പി അടിക്കാൻ ആ സുഹൃത്തിനെ ഏല്പിച്ചു. ഇത്തരം സന്ദർഭങ്ങളിൽ ചിലപ്പോൾ സംഭവിക്കുന്ന വിചിത്രമായ ഒരനുഭവം ആ കമ്പി സന്ദേശത്തേയും ബാധിച്ചു. അതു അങ്ങേയററം തെററായിട്ടാണ് വിത്സൻെറ കയ്യിൽ കിട്ടിയതു്. പിറേറദിവസം രാവിലെ കാപ്പികുടിച്ചുകൊണ്ടിരിക്കേ വിത്സൺ പറഞ്ഞു: "മാർഗരററ് നിന്നെക്കുറിച്ചു ഏററവും ഭയങ്കരമായ ഒരു സന്ദേശം ഇന്നലെ എനിക്കു ലഭിച്ചു. നീ രണ്ടു പകുതികളായി വാഷിങ്ടണിൽ വന്നെത്തുമെന്നായിരുന്നു അതു്."

വിത്സൺ തൻെറ കുടുംബത്തെ സ്വീകരിക്കുവാനെത്തുന്നതു്, ചെറിയ യാത്രയ്ക്കു പുറപ്പെടുന്ന കുടുംബാംഗങ്ങളെ യാത്രഅയയ്ക്കുവാൻ ചെല്ലുന്നതു്, സ്വകാര്യജീവിതംനയിക്കുന്ന ഒരു മനുഷ്യൻ നൽകുന്നത്ര ശ്രദ്ധ സ്വകുടുംബാംഗങ്ങൾക്കു നൽകുന്നതു്—ഇവയെല്ലാം ചിലരുടെ ഇട

യിൽ വിമൎശനവിഷയമായിത്തീൎന്നു. അവൎക്ക് രാഷ്ട്രത്തിന്റെ തലവനെ, യാതൊരു വിധത്തിലുമുള്ള മനുഷ്യബന്ധങ്ങളും ഇല്ലാതെ കമ്പികൾകൊണ്ടു പ്രവൎത്തിക്കുന്ന ഒരു യന്ത്രമായി, ശരീരമോ അവയവങ്ങളോ വികാരമോ ഇല്ലാത്ത ഒരു ജീവിയായി, കാണുവാനാണു് ഇഷ്ടം. ബോസ്റ്റണിലെ ഒരു സ്ത്രീ പരാതിപ്പെട്ടു: "തന്റെ ഭാൎയ്യയേയും മക്കളേയും യാത്രയാക്കുവാൻ പ്രസിഡണ്ടു് എപ്പോഴും സ്റ്റേഷനിലേക്കു പോകുന്നു. അങ്ങേയററം ലജ്ജാകരം!"

അദ്ദേഹത്തിന്റെ വിനോദഭാവനയ്ക്കു് ഉദാഹരണമായി കണക്കാക്കാവുന്ന ഒരു പദ്യശകല * ത്തിന്റെ ആശയം ഏതാണ്ടിങ്ങനെയാണു്:—

സൗന്ദൎയ്യത്തിൽ ഞാനൊരു താരമല്ല;
എത്രയോപേർ എന്നേക്കാൾ സൗന്ദൎയ്യമുള്ളവരായുണ്ടു്;
എന്റെ മുഖം!, അതു ഞാൻ കണക്കാക്കുന്നില്ല;
കാരണം, ഞാൻ അതിന്റെ പിന്നിലാണല്ലോ.
അതുകൊണ്ടുള്ള വിഷമത,
എന്റെമുമ്പിൽ വരുന്ന ജനങ്ങൾക്കാണു്.

അദ്ദേഹംതന്നെ രചിച്ചതാണിതെന്നാണു് സംസാരം. പല സന്ദൎഭങ്ങളിലും ഫലപ്രദമായ രീതിയിൽ അദ്ദേഹം ഇതു് ഉദ്ധരിച്ചിട്ടുമുണ്ടു്.

ഒരു യന്ത്രമായിത്തീരാൻ വിത്സൻ വിസമ്മതിച്ചു. അദ്ദേഹത്തിന്റെ ജീവിതത്തിലെ ഏററവും സന്തോഷകരമായ സമയം, കുടുംബത്തോടൊപ്പം കഴിച്ചുകൂട്ടിയിട്ടുള്ള

---

* As a beauty I am not a star;
There are others more handsome by far;
But my face, I don't mind it,
For I am behind it;
It's the people in front get the jar!

മണിക്കൂറുകളാണു്. വൈററ്ഹൗസിനെ ഒരു രാഷ്ട്രീയ വാദപ്രതിവാദവേദിയാക്കി മാററുന്നതുകൊണ്ടു് ലഭിച്ചേക്കാവുന്ന സംശയകരമായ മേന്മയ്ക്കുപകരമായി, ഒഴിവുസമയത്തു് തനിക്കവകാശപ്പെട്ട സ്വകാര്യജീവിതം ഉപേക്ഷിക്കുവാൻ അദ്ദേഹം തയ്യാറായില്ല. "മനുഷ്യപ്പററില്ലാത്തവൻ! അഹങ്കാരി!" എന്നെല്ലാം രാഷ്ട്രീയപ്രവർത്തകന്മാർ മുറുമുറുത്തു. അവരെ സാമൂഹ്യജീവിതത്തിലെ മര്യാദയനുസരിച്ചു് സൽക്കരിക്കുവാൻ പ്രസിഡണ്ടു് മുതിരുന്നില്ല എന്നവർ പരാതിപ്പെട്ടു. ഇത്തരം വിമർശനങ്ങൾക്കൊന്നും അദ്ദേഹം മറുപടി പറഞ്ഞില്ല. രാഷ്ട്രീയപ്രവർത്തകന്മാരെ ഒഴിഞ്ഞുമാറണമെന്നു് അദ്ദേഹത്തിനു് വിചാരമില്ലായിരുന്നു. പക്ഷേ, തന്റെ ഔദ്യോഗികജീവിതത്തിന്റെ ഒരു അവിഭക്തഘടകമായിത്തീർന്നിട്ടുള്ള കഠിനാദ്ധ്വാനംമൂലം ഏതെങ്കിലും തരത്തിലുള്ള വിശ്രമവും വിനോദവും അത്യാവശ്യമായിത്തീർന്നിരിക്കുകയാണു്.

തന്റെ ഭക്ഷണത്തിനു് ചെലവാക്കുന്ന സമയം വിത്സനു് ഈ ആവശ്യം നിർവ്വഹിക്കുവാൻ പര്യാപ്തമായിത്തീർന്നു. രാഷ്ട്രീയകാര്യങ്ങളും, സ്വന്തം ജോലിയെപ്പററിയുള്ള സംസാരങ്ങളും ആ സമയത്തു് അകററിനിർത്തുന്നു. സംഭാഷണം അതിന്റെ സ്വന്തംവഴിക്കു തിരിഞ്ഞുപോകും—സാഹിത്യത്തിലേക്കോ, സംഗീതത്തിലേക്കോ, കലയിലേക്കോ, അല്ലെങ്കിൽ അതുപോലെ അദ്ദേഹത്തിനു് താൽപര്യമുള്ള മറേറതെങ്കിലും കാര്യത്തിലേക്കോ അതു കടക്കും.

വിനോദരസം തുളുമ്പിനില്ക്കുന്ന മുഖവുമായി ഒരു ദിവസം അദ്ദേഹം മദ്ധ്യാഹ്നഭക്ഷണത്തിനെത്തി. "ഏററവും രസികനായ ഒരു പാശ്ചാത്യനോടു് ഞാൻ ഇപ്പോൾ സംസാരിച്ചതേയുള്ളു." അദ്ദേഹം പറഞ്ഞു. അദ്ദേഹം അയാളെ വിവരിക്കുവാൻ തുടങ്ങി. അയാളുടെ പെരുമാ

ററത്തിൽ പ്രത്യക്ഷപ്പെട്ട തികഞ്ഞ സ്വാഭാവികതയ്ക്കാണ് അദ്ദേഹം പ്രാധാന്യം നൽകിയത്. വിത്സൺ ഏററവും അധികം വിലമതിച്ചിരുന്ന ഒരു ഗുണമാണത്. പക്ഷേ അദ്ദേഹത്തിന്, അത് അധികം കണ്ടുമുട്ടുവാൻ കഴിഞ്ഞിരുന്നില്ല. കാരണം, അദ്ദേഹത്തെ സന്ദർശിക്കുവാൻ വരുന്നവർ, സാധാരണയായി, സാങ്കല്പികമായ ഒരു പ്രതിബന്ധത്തിൻെറ പിറകിൽ തങ്ങളെത്തന്നെ മറച്ചുകൊണ്ടാണ് വരാറ്. അവരുടെ ആത്മപ്രകാശനത്തെ അത് സമർത്ഥമായി തടഞ്ഞിരുന്നതാനം. എന്തായാലും ആർക്കാണ് അമേരിക്കൻ ഐക്യനാടുകളിലെ പ്രസിഡണ്ടിനോട് സ്വതന്ത്രമായി സംസാരിക്കുവാൻ കഴിയുക?

പക്ഷേ ഈ പാശ്ചാത്യയുവാവ് വ്യത്യസ്തനായിരുന്നു. തന്നോട് സംസാരിക്കുന്ന വ്യക്തിയിൽ മൂർത്തീകരിച്ചുനിന്നിരുന്ന സ്ഥാനഗൗരവത്താൽ അയാൾ അടിച്ചമർത്തപ്പെട്ടില്ല. എന്നുമാത്രമല്ല, അതിൽനിന്നു വളരെ വ്യത്യസ്തമായി പെട്ടെന്നു മുന്നോട്ടാഞ്ഞു് വിത്സൻെറ ടൈ പിടിച്ചു വലിച്ചുകൊണ്ട് അയാൾ അതിനെ പുകഴ്ത്താൻ തുടങ്ങുകയും ചെയ്തു. അതുകഴിഞ്ഞു് അയാൾ സ്വന്തം ടൈയും പുറത്തേക്കു വലിച്ചെടുത്തു എന്നിട്ട് ആ രണ്ടാളുകളും ഗൗരവത്തോടെതന്നെ, സ്വന്തം കഴുത്തുപട്ടകളുടെ ഗുണങ്ങൾ ചർച്ചചെയ്തു. ഇതാ, ഇത്തരം സംഭവങ്ങളാണ് വിത്സനെ സന്തുഷ്ടനാക്കിയിരുന്നതു്.

എന്നാൽ, ഒരു സാധാരണവ്യക്തിയുടെ ഉല്ലാസകരമായ രീതികൾ, ഒരു പ്രസിഡണ്ടിന് യോജിച്ചതല്ലെന്ന് കൂടുതൽ കൂടുതൽ അദ്ദേഹത്തിന് മനസ്സിലായിത്തുടങ്ങി. ഹൃദയംഗമങ്ങളായ സ്നേഹബന്ധങ്ങൾ, രഹസ്യങ്ങളുടെ പരസ്പരവിനിമയം, ചുമതലകളിൽനിന്നും സാമൂഹ്യാചാരങ്ങളിൽനിന്നുമുള്ള സ്വാതന്ത്ര്യം—ഇവയൊന്നും അദ്ദേഹത്തിനുള്ളതല്ല. വിത്സൻെറ, ഒരിക്കലും മുഷിയാത്ത ആ സുഹൃത്ത്,

കേണൽ ഹൗസ് കൂടെക്കൂടെ വൈററ്ഹൗസിൽ വരുമായിരുന്നു. അദ്ദേഹം തൻെറ ഡയറിയിൽ, ഒരു ദിവസം വൈകുന്നേരം താനും തൻെറ ആതിഥേയനും തമ്മിലുണ്ടായ ഒരു സംഭാഷണം കുറിച്ചിട്ടുണ്ട്: വിശ്രമിക്കണമെന്ന് അദ്ദേഹം പ്രസിഡണ്ടിനോട് പറഞ്ഞു. ജനങ്ങൾ തന്നെ കൊല്ലുവാൻ ശ്രമിക്കുകയാണെന്നു തോന്നുന്നു എന്ന് വിത്സൺ പറഞ്ഞതായി അദ്ദേഹം ഓർമ്മിക്കുന്നു. മാത്രമല്ല തൻെറ സ്ഥാനത്തിൻെറ ഏകാന്തതയെപ്പററി വിത്സൺ, വേദനിപ്പിക്കുന്ന രീതിയിൽ പറയുകയുമുണ്ടായത്രേ.

ഏകാന്തതയെപ്പററിയുള്ള ചിന്ത അദ്ദേഹത്തെ വിഷമിപ്പിച്ചിരുന്നു. ഒരുദിവസം ഉച്ചയ്ക്കുള്ള ഭക്ഷണസമയത്ത്, അദ്ദേഹം ലിങ്കൻെറ ജന്മസ്ഥലത്തു ചെയ്യുവാൻവേണ്ടി താൻ അപ്പോൾമാത്രം എഴുതിത്തീർത്തിരുന്ന ഒരു പ്രസംഗം കീശയിൽനിന്നു വലിച്ചു പുറത്തേയ്ക്കെടുത്തു. തൻെറ വീട്ടുകാരെ അദ്ദേഹം അതു വായിച്ചുകേൾപ്പിച്ചു.

"തൻേറയും മററുള്ളവരുടേയും, രാഷ്ട്രത്തിൻേറയും വ്യക്തികളുടേയും വിധിയെ നിയന്ത്രിക്കുവാൻ കഴിയുന്നതരത്തിലുള്ള നേതൃത്വം നല്കുവാൻ ശ്രമിക്കുന്ന ഏവരുടേയും മനസ്സാക്ഷിക്കു പരിപാവനമെങ്കിലും, ഭീതിജനകമായ ഒരു ഏകാന്തത അനുഭവപ്പെടാറുണ്ട്. ആ ഏകാന്തതയിൽ മററാർക്കും കടന്നുചെല്ലുവാൻ സാധിക്കുകയില്ല. ആത്മാവ്, ഏകനായി നടത്തുന്ന സത്യാന്വേഷണത്തിൽ, ഒരു പക്ഷേ മററാർക്കും സഹായിക്കുവാനും സാധിക്കുകയില്ല."

അദ്ദേഹം തൻെറ പ്രസംഗം വായിച്ചുതീർന്നപ്പോൾ അവിടെ നീണ്ടുനിന്ന ഒരു നിശ്ശബ്ദതയുളവായി. അതിൻെറ അവസാനത്തിൽ, അദ്ദേഹത്തിൻെറ മകൾ മാർഗരററ് അദ്ദേഹത്തോടു ചോദിച്ചു, എങ്ങിനെയാണ് അദ്ദേഹ

ത്തിനു് ലിങ്കനെ ഇത്ര നല്ലവണ്ണം മനസ്സിലാക്കുവാൻ കഴിഞ്ഞതെന്നു്. "ഞാൻ അദ്ദേഹത്തെ മനസ്സിലാക്കിയിട്ടുണ്ടെങ്കിൽ അതൊരുപക്ഷേ, ഒരു നേതാവിന്റെ ജീവിതത്തിൽ അവശ്യം അനുഭവപ്പെടുന്ന വമ്പിച്ച ഏകാന്തത എനിക്കു മനസ്സിലാക്കുവാൻ കഴിഞ്ഞതുകൊണ്ടാകാം."

ഈ കാലത്തിനിടയ്ക്കു, വിത്സനു് ഒരു പുതിയ ഏകാന്തതയും അനുഭവിക്കേണ്ടിവന്നു—എല്ലാം തകർത്തുകളയുവാൻ ശക്തിയുള്ള ഒരു ദുഃഖമായിരുന്നു അതു്. 1914 ആഗസ്റ്റുമാസത്തിൽ അദ്ദേഹത്തിന്റെ ഭാര്യ മരിച്ചു. മരണം അടുത്തുവന്നതോടെ അവരുടെ ചിന്ത ഭർത്താവിനെപ്പറ്റിമാത്രമായിത്തീർന്നു. കുടുംബവൈദ്യനോടു് അവർ പറഞ്ഞ അവസാനവാക്കുകൾ ഇവയായിരുന്നു: "ഞാൻ പൊയ്ക്കഴിയുമ്പോൾ, വുഡ്രോവിന്റെ ചുമതല നിങ്ങൾ ഏറ്റെടുത്തോളാമെന്നു വാഗ്ദാനം ചെയ്യൂ." റോമിലെ ആ ചെറിയ പള്ളിയിൽ എല്ലൻ ആക്സണെ കണ്ടുമുട്ടിയ കാലംമുതൽ—അതു ഒരു മുഴുവൻ ജീവിതകാലത്തിനും മുമ്പാണെന്നു തോന്നിപ്പോകുന്നു—അവരെ ആരാധിച്ചുപോന്ന വിത്സനെ അവരുടെ വേർപാടിന്റെ ദുഃഖം തകർത്തുകളഞ്ഞു. ഇത്രയും സന്തോഷപ്രദങ്ങളായ വിവാഹങ്ങൾ ദുർല്ലഭമാണു; അവരെപ്പോലെ ആത്മീയൈക്യം സാധിച്ച ആളുകളും വേറെയില്ല. മാസക്കണക്കിനു് പ്രസിഡൻറു് ദുഃഖത്തിൽ മുഴുകിയിരുന്നു. അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളും, സുഹൃജ്ജനങ്ങളും വാസ്തവത്തിൽ ഭയപ്പെട്ടുപോയി. ഒഴിഞ്ഞുമാറിയിരിക്കാതെ, വീണ്ടും ജനങ്ങളുമായി സമ്പർക്കംപുലർത്താൻ അവർ അദ്ദേഹത്തോടഭ്യർത്ഥിച്ചു. ഒടുവിൽ അദ്ദേഹത്തിന്റെ ഗാർഹികജീവിതത്തിൽ ഒരു പുതിയ അദ്ധ്യായം ആരംഭിക്കുവാൻപോകുന്നു എന്നറിഞ്ഞതോടെ അദ്ദേഹത്തിന്റെ അഭ്യുദയകാംക്ഷികൾക്കു സന്തോഷമായി. 1915 ഡിസംബറിൽ അദ്ദേഹം

മിസ്സിസ് എഡിത്ത്ബോളിങ്ഗാർട്ടിനെ വിവാഹംചെയ്തു. തന്റെപോലെതന്നെ, അവരുടെ സ്വദേശവും വെർജീനിയയായിരുന്നു. ആദ്യകാലത്തു് അമേരിക്ക കെട്ടിപ്പടുക്കുന്നതിൽ ഉജ്ജ്വലമായ പങ്കു വഹിച്ചിട്ടുള്ള പോകോൺടാസ് വംശപരമ്പരയിൽപ്പെട്ട ഒരു വനിതയായിരുന്നു അവർ.

1912-ലെ ഡെമോക്രാററിക് സമ്മേളനം മുതല്ക്കു്, പ്രസിഡൻറുസ്ഥാനത്തിനു് ന്യായമായി അനുവദിക്കാവുന്ന കാലാവധിയെക്കുറിച്ചു് ഒരു തക്കം നടക്കുന്നുണ്ടായിരുന്നു. പലരും ആറുകൊല്ലംവേണമെന്നു വാദിച്ചു; അങ്ങിനെ തിരഞ്ഞെടുക്കപ്പെടുന്ന പ്രസിഡണ്ടിനെ വീണ്ടും തിരഞ്ഞെടുപ്പിനു മത്സരിക്കുവാൻ അനുവദിക്കരുതെന്നും. വിത്സൺ തന്നെ അഭിപ്രായപ്പെടുകയുണ്ടായി:

"ജനങ്ങളുടെ യഥാത്ഥ വക്താവല്ലാത്ത ഒരാൾക്കു്, ജനങ്ങളുടെമേൽ വച്ചുകെട്ടപ്പെട്ടവനും അവക്കു് നേതൃത്വം നല്കാത്തവനും ആയ ഒരു പ്രസിഡണ്ടിനു് 4 കൊല്ലം ആവശ്യത്തിൽ കവിഞ്ഞ ഒരു കാലാവധിയാണു്. വമ്പിച്ച പരിഷ്കരണപരിപാടികൾ നടപ്പിൽവരുത്തിക്കൊണ്ടിരിക്കുകയോ, നടപ്പിൽ വരുത്തുവാൻ ശ്രമിച്ചുകൊണ്ടിരിക്കുകയോ ചെയ്തിട്ടു്, അതു മുഴമിക്കാൻ സമയം പോരാതെ വരുന്ന ഒരു പ്രസിഡണ്ടിനു്, ആ കാലാവധി തീരെ അപയ്യാപ്തവുമാണു്."

തന്റെ നാലുകൊല്ലത്തിനിടയ്ക്കു് അദ്ദേഹം വളരെയേറെ ചെയ്തുതീത്തു. പക്ഷെ കൂടുതൽ കായ്യങ്ങൾ, വളരെ കൂടുതൽ കായ്യങ്ങൾ ചെയ്തുതീക്കുവാനുണ്ടായിരുന്നു. കേണൽ ഹൗസ് അമ്പാസഡർ പേയ്ജിനു് എഴുതുകയുണ്ടായി:

"ലിങ്കണുശേഷം ഉണ്ടായിട്ടുള്ള ഏതു പ്രസിഡണ്ടിനു സഹിക്കേണ്ടിവന്നതിനേക്കാളും കൂടുതലാണു്

അദ്ദേഹത്തിന്റെ ഭാരം. ഈ രാജ്യം സൃഷ്ടിച്ചിട്ടുള്ള പ്രസിഡണ്ടുമാരിൽ ഏററവും മഹാനല്ലെങ്കിൽ പോകട്ടെ, ഏററവും മഹാന്മാരിൽ ഒരാളെന്നനിലയി ലെങ്കിലും അദ്ദേഹം ചരിത്രത്തിൽ ജീവിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു."

1916-ലെ ഡെമോക്രാററിക് സമ്മേളനം കേണൽ ഹൗസിന്റെ അഭിപ്രായത്തോട് യോജിച്ചു. സെൻറ് ലൂയിയിൽ കൂടിയ ആ സമ്മേളനം, ജൂൺ പതിനാറാം തീയതി, സർവസമ്മതമായി, വിത്സനെത്തന്നെ വീണ്ടും തങ്ങളുടെ പ്രസിഡണ്ടുസ്ഥാനാർത്ഥിയായി സ്വീകരിച്ചു.

★



# അദ്ധ്യായം 6

## രണ്ടു് അഗ്നികൾക്കിടയ്ക്കു്.

1914-ലെ വേനൽക്കാലം പതിവുള്ള ഉഷ്ണകാല മാന്ദ്യവുമായി വന്നുചേർന്നു. മുടക്കുകാലത്തു്, സ്റ്റേററു നിയമസഭകളും കേന്ദ്രനിയമസഭയും വിശ്രമംകൊള്ളുകയായിരിക്കും. രാഷ്ട്രീയപ്രവർത്തകന്മാർപോലും, കുഴപ്പങ്ങൾ സൃഷ്ടിക്കാതെ അടങ്ങിയിരിക്കും. കാര്യമായൊന്നും സംഭവിക്കുന്നുണ്ടാവില്ല. ഗൃദ്ധ്രദൃഷ്ടികളായ പത്രറിപ്പോർട്ടർമാരുടെ വലയിൽ വീഴുന്ന കൊലപാതകങ്ങളും അപവാദങ്ങളുമെല്ലാം വായിച്ചു സമയംകളയുവാൻ പത്രവായനക്കാർ നിർബ്ബന്ധിതരായിത്തീരുന്നു. അങ്ങിനെ, ജൂൺ 28-ാംനു- പത്രങ്ങളിൽ ഒരു കൊലപാതകത്തിൻെറ കഥയുണ്ടായിരുന്നു വായിക്കുവാൻ. ചില പുതുമകൾ എല്ലാം ഉള്ള ഒന്നായിരുന്നു ആ സംഭവം. ആസ്ത്രീയായിലെ ഒരു പ്രഭുവായിരുന്ന ഫെർഡിനാൻഡും അദ്ദേഹത്തിൻെറ ഭാര്യയും സെർബിയായിൽവച്ചു വധിക്കപ്പെട്ടു.

ഫെർഡിനാൻഡ്‌പ്രഭുവിനെപ്പററി ആരാണു് കേട്ടിട്ടുള്ളതു്? തീർച്ചയായും, അമേരിക്കയെ സംബന്ധിച്ചിടത്തോളമെങ്കിലും, ഭവ്യതയോടെ ഉച്ചരിക്കപ്പെടേണ്ട ഒരു പേരായിരുന്നില്ല അദ്ദേഹത്തിൻേറതു്. അതുകൊണ്ടു് ഒരു മാസത്തിനുശേഷം, ആസ്ത്രീയ, ഫെർഡിനാൻഡിൻെറ വധത്തിനു് പ്രതികാരമെന്നോണം സെർബിയയുടെ നേരെ യുദ്ധപ്രഖ്യാപനം നടത്തിയപ്പോൾ അതു് ആശ്ചര്യകരമായി തോന്നി. അതിനെത്തുടർന്നു്, വിസ്മയനീയവും പരിഭ്രാന്തികരവും ആയ രീതിയിലാണു് കാര്യ

ങ്ങൾ സംഭവിച്ചുകൊണ്ടിരുന്നതു്. അതുവരെ ശാന്തമായിരുന്ന ലോകം, അതോടെ കോപാരുണമായിത്തീൻ.

ജൂലായ് 30-ാം തീയതി റഷ്യൻഗവണ്മെൻറ് തങ്ങളുടെ സൈന്യങ്ങളെ സജ്ജമാക്കിനിൎത്തി. ആഗസ്റ്റ് ഒന്നാം തീയതി ജൎമ്മനി റഷ്യയുടെനേരെ യുദ്ധപ്രഖ്യാപനംനടത്തി; രണ്ടുദിവസംകഴിഞ്ഞു് ഫ്രാൻസിൻെറ നേരേയും; അടുത്ത ദിവസം ബ്രിട്ടൻ ജൎമ്മനിക്കെതിരായി യുദ്ധം പ്രഖ്യാപിച്ചു. അജ്ഞാതനായ ഒരാളുടെ മരണത്തെച്ചൊല്ലി യൂറോപ്പിനു മുഴുവൻ ഭ്രാന്തിളകി. ബൽജിയം ആക്രമിക്കപ്പെട്ടു. ലോകം ഭയംകൊണ്ടു ഞെട്ടി പിറകോട്ടുമാറി. രാഷ്ട്രങ്ങൾ സമാധാനത്തിനുവേണ്ടി നിലവിളിക്കുകയായിരുന്നു; ഇപ്പോൾ യുദ്ധമല്ലാതെ മറെറാന്നുമില്ലതാനും. യൂറോപ്പുമുഴുവൻ, ഇങ്ങിനെയൊരു സംഭവത്തേയും പ്രതീക്ഷിച്ചുകൊണ്ടു്,—അതെങ്ങിനെയുള്ളതായാലും വിരോധമില്ല,—തയ്യാറെടുത്തുനിന്നിരുന്ന സൈനികത്താവളങ്ങളുടെ ഒരു സമൂഹമായി മാറി പെട്ടെന്നു്.

യൂറോപ്പിൻെറ ഭൂരിഭാഗത്തേയും കുഴപ്പത്തിലേയ്ക്കു വലിച്ചിഴച്ച, മിന്നൽവേഗതയിലുള്ള ഈ സംഭവഗതികളുടെ പിറകിലുള്ള കാരണങ്ങൾ, എല്ലാ സ്ഥലത്തുനിന്നും വന്നു കുമിഞ്ഞിരുന്ന അന്യോന്യവിരുദ്ധങ്ങളായ വാൎത്തകൾ മൂലം, ശരിക്കു വ്യക്തമായിരുന്നില്ല. ഇന്നു പ്രക്ഷോഭകരവും പ്രത്യക്ഷത്തിൽ വിശ്വസനീയവും ആയിത്തോന്നുന്ന വാൎത്തകൾ, നാളത്തേക്കു", സംഭവങ്ങളുടേയും വിശദീകരണങ്ങളുടേയും പുതിയ വേലിയേററത്തിൽ, കുത്തിയൊലിച്ചു് വിസ്മൃതിയിലേക്കു് ഒഴുകിപ്പോകും. സംഭവങ്ങൾ ശരിയായി മനസ്സിലാക്കുവാൻ, അവയുടെ കാരണങ്ങൾ അറിയുവാൻ, സാദ്ധ്യതയുണ്ടായിരുന്നില്ല. കാൎയ്യങ്ങൾ ശരിയായി വിവേചിച്ചറിയുവാൻ ആവശ്യമായ, ശാന്തമായ നിഷ്പക്ഷത, വൎഗ്ഗീയപക്ഷപാതങ്ങളിലും വെറുപ്പിലും മൂടിപ്പോയിരുന്നു.

വെറുപ്പു്, വിറളിപിടിച്ച പ്രവർത്തനങ്ങൾ, എല്ലാ പ്രശ്നങ്ങളേയും അവ്യക്തമാക്കിക്കളയുന്ന പ്രചരണങ്ങൾ—യുദ്ധം ഇവയെല്ലാം വളർത്തുന്നു. യുദ്ധത്തിന്റെ പിറകേ, സത്യം ഒരിക്കലും പ്രത്യക്ഷപ്പെടാറില്ല.

ഒരു ആസ്ത്രിയൻപ്രഭുവിന്റെ മരണത്തിനു പ്രതികാരം ചെയ്യുവാനുള്ള വാഞ്ഛയല്ല, ഈ സംഭവഗതികൾക്കു കാരണമായതു് എന്നു തീർച്ചയായിരുന്നു. മറിച്ചു്, അതു്, അധികാരത്തിന്റെ സമതുലിതനില പാലിക്കുവാനുള്ള പഴയ മത്സരത്തിന്റെ ഒരു പുനരാവിർഭാവമായിട്ടാണു് തോന്നിയതു്. പഴയ സമ്പ്രദായം അതിന്റെ സ്വാഭാവികമായ അന്ത്യത്തിൽ എത്തിച്ചേർന്നിരിക്കുന്നു.

ഇംഗ്ലണ്ടു്, ഫ്രാൻസ്, റഷ്യ, കുറേക്കഴിഞ്ഞു് ഇററലിയും—ഇവരെല്ലാം ഒരുഭാഗത്തു്. ജർമ്മനിയും ആസ്ത്രിയ-ഹങ്കറിയും മറുഭാഗത്തു്. ഇളകിമറിഞ്ഞ ബാൾക്കൻസ് ആടിയും തക്കിച്ചും കളത്തിന്നരികിലും രഹസ്യമായ നയതന്ത്രപ്രവർത്തനങ്ങളുടെ വലയിൽ അവർ വളരെയേറെ കുരുങ്ങിക്കിടക്കുകയായിരുന്നു. ആകെ അട്ടിമറിക്കാതെ അതിൽ ഒരു കണ്ണിപോലും തൊടുവാൻ കഴിയുമായിരുന്നില്ല.

അമേരിക്കയിൽ, ഈ സംഭവഗതികളിൽ അനുഭവപ്പെട്ട അതിശയം, ബൽജിയത്തിന്റെ രക്തസാക്ഷിത്വത്തോടുകൂടി കോപമായി മാറി. എങ്കിലും—അമേരിക്കയ്ക്കു് ഇതിലൊന്നും പങ്കില്ലായിരുന്നു. റിപ്പബ്ലിക്കിന്റെ സ്ഥാപകന്മാരുടെ കാലംമുതൽ, അമേരിക്ക യൂറോപ്പിന്റെ കുഴപ്പങ്ങളിൽ സ്പർശിക്കപ്പെടാതെ, അകന്നുമാറി ജീവിക്കുകയായിരുന്നു. വിദേശസംഘർഷങ്ങളുടെ ചുഴിയിൽപെട്ടുപോകുവാൻ ഇടയില്ലാത്തവിധം, അകന്നായിരുന്നു, ഭൂമിശാസ്ത്രപരമായിത്തന്നെ അമേരിക്കയുടെ കിടപ്പു്.

ആഗസ്റ്റ് 18-ാംനു- പ്രസിഡണ്ട് വിത്സൺ, അമേരിക്കൻജനതയ്ക്കു് മുന്നറിയിപ്പായി, ഒരു പ്രസ്താവന പുറപ്പെടുവിച്ചു:—

"മനുഷ്യന്റെ ആത്മശക്തി പരീക്ഷിക്കപ്പെടുന്ന ഈ കാലഘട്ടത്തിൽ, അമേരിക്ക നിഷ്പക്ഷത പാലിക്കേണ്ടതാണ്. നമ്മൾ പ്രവൃത്തിയിലെന്നപോലെ ചിന്തയിലും നിഷ്പക്ഷത പാലിക്കണം. ഈ വഴക്കിൽപ്പെട്ട ഒരു കക്ഷിക്കു്, നാം മറുകക്ഷിയോടു് പ്രത്യേകത കാണിക്കുന്നു എന്നു തോന്നാൻ ഇടവരാത്തവിധത്തിൽ നമ്മുടെ കൊള്ളക്കൊടുക്കകളും മനഃസ്ഥിതിയും നാം നിയന്ത്രിക്കണം."

അമേരിക്കയിൽ, ലോകമഹായുദ്ധത്തെപ്പററിയുള്ള വാർത്ത അമ്പരപ്പിക്കുന്ന ഒരത്ഭുതസംഭവമായിത്തോന്നാതിരുന്ന ചുരുക്കംചിലരിൽ ഒരാളായിരുന്നു പ്രസിഡണ്ട് വിത്സൺ. യൂറോപ്പിലെ യുദ്ധച്ചേരികളിൽനിന്നു പുറപ്പെട്ടിരുന്ന മുരളിച്ച, വളരെ മുമ്പുതന്നെ അദ്ദേഹത്തിന്റെ ശ്രവണപുടങ്ങളിൽ എത്തിയിരുന്നു. "ലോകത്തിൽ, മാദ്ധ്യസ്ഥ്യം പറയാവുന്ന രാഷ്ട്രം" എന്ന നിലയ്ക്കാണു് വിത്സൺ അമേരിക്കയെ ദർശിച്ചതു്. തന്റെ സങ്കല്പത്തിന്റെ സാധുത്വം ഒന്നു പരീക്ഷിച്ചുനോക്കുവാൻ അദ്ദേഹത്തിനു് ഉൽക്കണ്ഠയുണ്ടായിരുന്നു. എല്ലാം ശാന്തമാണു് എന്നു തോന്നിച്ചിരുന്ന 1914-ലെ വസന്തകാലത്തുതന്നെ, വിത്സൺ, കേണൽ ഹൌസിനെ ഔദ്യോഗികനിലയിലല്ല, സ്വന്തം സുഹൃത്തും പ്രതിനിധിയുമെന്ന നിലയിൽ, യൂറോപ്പിലേക്കയയ്ക്കുകയുണ്ടായി — അവിടത്തെ അസ്വസ്ഥങ്ങളായ രാഷ്ട്രങ്ങളോടു് ആയുധസജ്ജീകരണങ്ങൾ കുറയ്ക്കേണ്ടതിന്റെ ആവശ്യകതയെപ്പററി ഉൽബോധിപ്പിക്കുവാൻ വേണ്ടി. തന്റെ പ്രതിനിധിയിൽനിന്നു പ്രസിഡണ്ടിനു് കിട്ടിയ റിപ്പോർട്ടു് തീരെ പ്രോത്സാഹജനകമായിരുന്നില്ല.

യൂറോപ്പിലെ ഓരോ രാഷ്ട്രവും മററുള്ള രാഷ്ട്രങ്ങളെക്കുറിച്ചുള്ള ഭയംനിമിത്തം പരിഭ്രാന്തരായിരിക്കയാണെന്നും, അവിടെ യുദ്ധവാസന, കട്ടത്ത ഭ്രാന്തോടെ പാഞ്ഞുനടക്കുകയാണെന്നും ഹൌസ് പ്രസിഡണ്ടിനെ അറിയിച്ചു.

അദ്ദേഹം ഇംഗ്ലണ്ടിൽ കണ്ടു സംസാരിച്ച സർ എഡ്വേർഡ്ഗ്രേ (പിന്നീടു് അദ്ദേഹം ലോർഡ്ഗ്രേ ആയിത്തീർന്നു) യുടേതു്, ആ കാന്താരത്തിൽ കേട്ട മിക്കവാറും ഏകാന്തമായ ഒരു സ്വരമായിരുന്നു. ഗ്രേ, എല്ലാത്തിനുമുപരിയായി സമാധാനം കാംക്ഷിച്ചു. ജർമ്മൻകാരുമായി കാര്യങ്ങൾ സംസാരിക്കുവാൻ തനിക്കു കഴിഞ്ഞാൽ, അവർ ഒരു കൂട്ടിക്കാഴ്ചയ്ക്കു സമ്മതിക്കുകമാത്രം ചെയ്താൽ, എല്ലാം നേരേയാകുമെന്നു് അദ്ദേഹം പറയുകയുണ്ടായി. വിത്സനെപ്പോലെ, ആ രാജ്യതന്ത്രജ്ഞനും മദ്ധ്യസ്ഥതയുടെ മാർഗ്ഗത്തിൽ വിശ്വസിച്ചു. അതിന്റെ പ്രായോഗികത പരീക്ഷിച്ചുനോക്കുവാൻ അദ്ദേഹം ഉത്സുകനായിരുന്നു താനും. എങ്കിലും കാര്യങ്ങൾ ഹൌസ് പറയുന്നത്ര ആസന്നമോ ഭീകരമോ ആയി അദ്ദേഹത്തിനു തോന്നിയില്ല. എതിർചേരികളിലെ പ്രധാനികളായ രണ്ടു രാഷ്ട്രങ്ങളും തമ്മിൽ ഒരു കൂട്ടിക്കാഴ്ചയ്ക്കുള്ള സൗകര്യമുണ്ടാക്കണമെന്ന ആഗ്രഹത്തോടുകൂടി കേണൽ, ബർലിനിലേയ്ക്കു പുറപ്പെട്ടു.

കൈസരുമായി ഒരു നീണ്ട അഭിമുഖസംഭാഷണം നടത്തി അദ്ദേഹം. ഇംഗ്ലണ്ടിനോടു ഏററവും സൗഹാർദ്ദപരമായ ഒരു മനോഭാവമാണു് തനിക്കുള്ളതെന്നും, താൻ സമാധാനം കാംക്ഷിക്കുന്നുവെന്നും, എന്നാൽ ജർമ്മനി എല്ലാഭാഗത്തുനിന്നും ഭീഷണിപ്പെടുത്തപ്പെട്ടിരിക്കുകയാണെന്നും കൈസർ അറിയിച്ചു. അത്തരം ഒരു ഭയപ്പാടിന്റെ പശ്ചാത്തലത്തിൽ, ഒരോ ദിവസം കഴിയുന്തോറും കൂടുതൽ കൂടുതൽ ശക്തിയായി, അന്യായമായി വളർന്നുവരുന്ന അതി

മോഹത്തിന്റെ പശ്ചാത്തലത്തിൽ, സമാധാനത്തെപ്പറ്റി സംസാരിക്കുന്നതു് വെറുതെയാണു്; ഒരു തീപ്പൊരിയും കാത്തുകിടന്നിരുന്ന വമ്പിച്ച ഒരു വെടിമരുന്നുശാലയായിരുന്നു യൂറോപ്പു്; പ്രഭുവിന്റെ വധം ആ ആവശ്യം നിറവേററിയെന്നുമാത്രം.

ഭരണകൂടത്തിന്റെ നിഷ്പക്ഷതാനയം എത്രമാത്രം കർശനമായി പരിപാലിച്ചാലും ശരി, മാരകമായ ആ ആഗസ്റ്റ് ഒന്നാംതീയതിക്കുശേഷം യൂറോപ്പിൽ നടക്കുന്ന സംഭവങ്ങളെ വിഗണിക്കുക സാദ്ധ്യമായിരുന്നില്ല. ഡിസമ്പർ ആയപ്പോഴേക്കും, പ്രത്യക്ഷമായ ആപത്തുകളായി വളന്നേക്കുമെന്നു് ഭയപ്പെടേണ്ട പ്രതിബന്ധങ്ങളാൽ അമേരിക്കയുടെ വിദേശവ്യാപാരത്തിനു് ഹാനിതട്ടിക്കഴിഞ്ഞു. പക്ഷേ വിചിത്രമെന്നുപറയട്ടെ, ആദ്യത്തെ ഏററുമുട്ടൽ ബ്രിട്ടനുമായിട്ടാണുണ്ടായതു്. അമേരിക്കൻകപ്പലുകൾ പരിശോധനയ്ക്കുവേണ്ടി തടഞ്ഞുനിർത്തപ്പെട്ടു; അവയിൽനിന്നു ജർമ്മനിക്കുള്ള സാധനങ്ങൾ എടുത്തുമാററി; ഒരു ഉപരോധവലയം സൃഷ്ടിക്കപ്പെട്ടു.

ഉടൻതന്നെ, ലണ്ടൻപ്രഖ്യാപനം ചൂണ്ടിക്കാണിച്ചുകൊണ്ടു്, ഒരു നിഷ്പക്ഷരാഷ്ട്രത്തിന്റെ കച്ചവടക്കപ്പലുകളെ തടസ്സപ്പെടുത്തുന്നതിൽ പ്രതിഷേധിച്ചു്, വിത്സൺ, ഗ്രേററു്ബ്രിട്ടനു് ഒരു കുറിപ്പയച്ചു. സാർവ്വദേശീയനിയമത്തിന്റെ അടിസ്ഥാനത്തിൽ ഈ പ്രശ്നത്തെപ്പററി തർക്കിക്കുവാനുള്ള ശ്രമമൊന്നും ഉണ്ടായില്ല. ഒരുപുതിയ ഘടകം, അന്തർവാഹിനികൾ, കടലിലെ സാഹചര്യങ്ങൾക്കു മാററം വരുത്തിയിരിക്കുന്നു; അതനുസരിച്ചു ബ്രിട്ടന്റെ പ്രതികാര നടപടികളിലും മാററം വരുത്തേണ്ടിയിരിക്കുന്നു, എന്നാണു് ബ്രിട്ടൻ വാദിച്ചതു്. ഫെബ്രുവരിയിൽ, ജർമ്മനി, ബ്രിട്ടീഷുദ്വീപുകൾക്കു ചുററും ഒരു യുദ്ധമേഖല പ്രഖ്യാപിച്ചു. അതോടെ ഒരു നിഷ്പക്ഷരാഷ്ട്രത്തിന്റെ മാർഗ്ഗം വളരെയേറെ വിഷമംപിടിച്ചതായിത്തീർന്നു.

പ്രസിഡണ്ടിനു്, കോളുകൊണ്ട കടലിലൂടെയാണു്, രാഷ്ട്രക്കപ്പലിനെ നയിക്കേണ്ടിയിരുന്നതു്. ദിവസം ചെല്ലുന്തോറും അദ്ദേഹത്തിന്റെ ജോലി കൂടുതൽ കൂടുതൽ വിഷമമേറിയതായിത്തീർന്നു. കാരണം, അമേരിക്കക്കാർ പൊതുവേ, ലോകത്തെ ഛിന്നഭിന്നമാക്കുമെന്നു ഭീഷണിപ്പെടുത്തിയിരുന്ന യൂറോപ്പിലെ ആ ഭയങ്കരസംഘട്ടത്തിൽ ഏതെങ്കിലും ഒരുഭാഗത്തേക്കു ചായ്‌വു പ്രകടിപ്പിച്ചിരുന്നു. ബൽജിയത്തോടുചെയ്ത തെററുകൾക്കു പ്രതികാരം ചെയ്യുവാൻ അമേരിക്ക ഉടനെ യുദ്ധരംഗത്തിറങ്ങേണ്ടതാണെന്നു വിശ്വസിക്കുന്ന യുദ്ധക്കൊതിയന്മാരുടെ ഒരു വിഭാഗം അവിടെയുണ്ടായിരുന്നു. വിദേശങ്ങളിൽ നടക്കുന്ന സംഭവങ്ങളിൽ ഈ രാജ്യത്തിനു് യാതൊരു താല്പൎയ്യവുമില്ലെന്നു മറെറാരു വിഭാഗം വാദിച്ചു. യൂറോപ്പു് സ്വയം നാശത്തിന്റെ മാൎഗ്ഗത്തിലൂടെയാണു് സഞ്ചരിക്കുന്നതെങ്കിൽ, ആസന്നമായ ആപത്തിനെ, യൂറോപ്പിലെ രാഷ്ട്രങ്ങൾതന്നെ പരിഹരിക്കട്ടെ. എണ്ണത്തിൽ ഏററവും കൂടുതൽവരുന്ന മൂന്നാമതൊരു വിഭാഗമാകട്ടെ, ഈ മുഴുവൻ കാൎയ്യത്തിലും യാതൊരു താല്പൎയ്യവും പ്രകടിപ്പിക്കാത്തവരായിരുന്നു.

ഭൂരിപക്ഷം ജനങ്ങളും യുദ്ധത്തിൽ ഇടപെടുന്നതിനെ എതിൎക്കുന്നവരാണെന്നും, നിഷ്പക്ഷതയുടെ സുരക്ഷിതമായ തുറമുഖത്തുതന്നെ പററിക്കിടക്കുന്നതിലാണു് അവൎക്കു താല്പൎയ്യമെന്നും വിത്സണു് അറിയാമായിരുന്നു.

"അമ്പരപ്പിക്കുന്ന സംഭവങ്ങൾ എന്നെ അടിപ്പെടുത്തുമ്പോഴെല്ലാം, ഞാൻ എന്നും എന്നെ സ്വയം ഓൎമ്മിപ്പിക്കുവാൻ ശ്രമിക്കാറുള്ളതു്, ഞാൻ എന്നും ഓൎക്കുവാൻ ശ്രമിക്കാറുള്ളതു്, എന്റെ രാജ്യത്തിലെ ജനങ്ങൾ അവയെപ്പററി എന്തു ചിന്തിക്കുന്നു എന്നാണു്...നമ്മുടെ മുഴുവൻ ചുമതലയും—ഇക്കാലത്തു് പ്രത്യേകിച്ചും—'അമേരിക്ക ആദ്യം' എന്ന മുദ്രാവാ

കൃത്തിൽ ഒതുക്കിനിർത്താമെന്നു് ഞാൻ പറയുമ്പോഠം, ഒരു സ്വാതന്ത്ര്യമതിയെന്ന നിലയിലല്ല ഞാൻ സംസാരിക്കുന്നതു്."

ഇപ്രകാരമായിരുന്നു അസോസിയേററ്പ്രസ്സിനു നൽകിയ ഒരു സന്ദേശത്തിൽ വിത്സൺ പ്രസ്താവിച്ചതു്.

ഇംഗ്ലണ്ടുമായുള്ള വാക്സമരത്തിനുശേഷം വിത്സൺ, അന്തർവാഹിനിക്കപ്പലുകളുടെ പ്രവൃത്തനങ്ങളിൽ പ്രതിഷേധിച്ചുകൊണ്ടു് ജമ്മനിക്കു ഒരു കുറിപ്പയച്ചു. ഈ പുതിയ യുദ്ധരീതിമൂലം, അമേരിക്കയ്ക്കും അമേരിക്കൻകപ്പലുകഠക്കും നേരിടുന്ന എല്ലാവിധ നാശങ്ങഠക്കും അമേരിക്ക ജമ്മൻഗവണ്മെൻറിനെക്കൊണ്ടു് കണക്കുപറയിക്കുമെന്നു് വിത്സൺ പ്രഖ്യാപിച്ചു. പക്ഷേ അന്തർവാഹിനിക്കപ്പലുകഠ, ഉപേക്ഷിക്കുവാൻ വയ്യാത്തവിധം ഉപയോഗപ്രദങ്ങളായിട്ടാണു് ജമ്മനിക്കു് അനുഭവപ്പെട്ടതു്. നിഷ്പക്ഷരാഷ്ട്രങ്ങഠക്കു അതിനോടു എതിർപ്പുണ്ടെങ്കിൽ, അവ വഴിമാറി നിന്നുകൊള്ളട്ടെ. സമുദ്രത്തിന്നടിയിലെ ചെകുത്താൻ തൻെറ നാശങ്ങഠ തുടൎന്നുകൊണ്ടിരുന്നു. 1915 മേയ് 7-ാംനു- ബ്രിട്ടീഷുകൊടിയും പറത്തിക്കൊണ്ടു പോയിരുന്ന ലൂസിററനിയ എന്ന യാത്രക്കപ്പൽ ജമ്മൻ അന്തർവാഹിനിക്കപ്പലിൽനിന്നുള്ള ടോർപ്പിഡോപ്രയോഗമേററു് മുങ്ങിയതോടെ കാര്യങ്ങഠ ഭയാനകമായ ഒരു ഉച്ചാവസ്ഥ പ്രാപിച്ചു. 1100 പേർ അതിൽ മൃതിയടഞ്ഞു. ആ നാശത്തിൻെറ വലിപ്പം, നിരപരാധികളായ ആളുകളെ, 104 അമേരിക്കക്കാരും ഉഠപ്പടെ, മനപ്പൂർവ്വം മൃഗീയമായി കൊന്നൊടുക്കിയതു്, വ്യാപകമായ രീതിയിൽ കോപം ആളിക്കത്തിക്കുവാൻ ഇടയാക്കി.

മൂന്നുദിവസത്തിനുശേഷം, ആയിടെമാത്രം അമേരിക്കൻപൗരന്മാരായിത്തീൎന്ന ഏതാനും ആളുകളോടുചെയ്ത

ഒരു പ്രസംഗത്തിൽ പ്രസിഡണ്ടു് പ്രസ്താവിക്കുകയുണ്ടായി: "യുദ്ധംചെയ്യുവാൻ വിസമ്മതിക്കത്തക്കവിധം മനുഷ്യൻ ആത്മാഭിമാനിയായിത്തീരുക എന്നൊരു അവസ്ഥയുണ്ടു്. തങ്ങൾ ശരിയാണു പ്രവൃത്തിക്കുന്നതു് എന്നു ബലപ്രയോഗംകൊണ്ടു് മററുള്ളവരെ ബോധ്യപ്പെടുത്തേണ്ടതില്ലാത്തവിധം ഒരു രാഷ്ട്രത്തിൻെറ പ്രവൎത്തനങ്ങൾ ന്യായയുക്തമായിത്തീരുക എന്നൊരു അവസ്ഥയും സാദ്ധ്യമാണു്." അദ്ദേഹത്തിൻെറ പ്രസംഗം ധാരാളംപേർ വായിച്ചു. പലരും തങ്ങൾക്കു മനസ്സിലാക്കുവാനോ, അനുകൂലിക്കുവാനോ സാധിക്കാത്ത ഒരു നയത്തെ പരിഹാസപൂൎവ്വം സൂചിപ്പിക്കുന്നതിനുവേണ്ടി, "യുദ്ധംചെയ്യുവാൻ വിസമ്മതിക്കത്തക്കവിധം ആത്മാഭിമാനിയായിത്തീരുക" എന്ന വാക്കുകൾ ഉപയോഗിക്കുകയുണ്ടായി. വിത്സൻെറ അറിയായ ആത്മാൎത്ഥതയെ അംഗീകരിച്ചു മററുചിലർ, അദ്ദേഹം, ഭരണകൂടത്തിൻെറ നിഷ്പക്ഷനയത്തെ പരിപാലിക്കുന്നതോടൊപ്പംതന്നെ, ജൎമ്മനിയുടെ വിവേചനാരഹിതമായ യുദ്ധരീതിമൂലം അമേരിക്കയ്ക്കുണ്ടാകുന്ന നാശനഷ്ടങ്ങൾക്കു പ്രതികാരം ചെയ്യുമെന്നും വിശ്വസിച്ചു. അററ്ലാൻറിക്‌തീരംമുതൽ ശാന്തസമുദ്രതീരംവരെ, അമേരിക്കൻ ഐക്യനാടുകൾ, അടങ്ങുവാനുള്ള ലക്ഷണമൊന്നും പ്രകടിപ്പിക്കാത്ത, വമ്പിച്ചൊരു വാദകോലാഹലത്തിൽ മുഴുകി.

ഈ ബഹളത്തിന്നിടയിൽ വിത്സൻ ഒററയ്ക്കു ഉറച്ചു നിന്നു. താൻ ചെയ്യുന്നതു ശരിയാണെന്നു് അദ്ദേഹം വിശ്വസിച്ചു. താൻ ഭൂരിപക്ഷം ജനങ്ങളുടേയും അഭിപ്രായത്തെ പ്രതിനിധാനം ചെയ്യുന്നുണ്ടെന്നും അദ്ദേഹത്തിനു് തീൎച്ചയായിരുന്നു. പക്ഷേ തനിക്കു സ്ഫുടികസ്ഫുടമായിത്തോന്നുന്ന കാൎയ്യങ്ങൾ, വിശദീകരിച്ചുകൊടുക്കുക വിഷമമായിരുന്നു. ഒരു പ്രസിഡണ്ടിനു് സ്നേഹിതന്മാർ ഉണ്ടായില്ലെന്നുവരാം. ലിങ്കൻെറ കാൎയ്യത്തിൽ അദ്ദേഹം വിവരിച്ചു

ഏകാന്തത, അദ്ദേഹത്തേയും ഞെരുക്കിക്കൊണ്ടിരുന്നു. അദ്ദേഹത്തിൻെറ കുടുംബാംഗങ്ങൾ അതു കൂടുതൽ കൂടുതൽ മനസ്സിലാക്കിക്കൊണ്ടിരുന്നു. പകുതി തമാശയായും പകുതി കാര്യമായും അദ്ദേഹം ഇങ്ങിനെ പറയുകയുണ്ടായി:

"ഞാൻ ഹാൽരാജകുമാരനെപ്പോലെയാണു്. ഹെൻറി അഞ്ചാമനായിക്കഴിഞ്ഞപ്പോൾ, ഫാൾസ്റ്റാഫിനേയും കോമാളികളായ മററു കൂട്ടുകാരേയും അപ്പോഴും ഇഷ്ടപ്പെട്ടിരുന്നെങ്കിലും അദ്ദേഹത്തിനു് അവരുടെ നേരംപോക്കുകളിൽ പങ്കുചേരുവാൻ കഴിഞ്ഞില്ല. അദ്ദേഹം ഗൗരവംനിറഞ്ഞ ഒരു പുതിയ ജോലി ഏറെറടുത്തിരിക്കയായിരുന്നു; അതു ചെയ്തുതീക്കണമെന്നു് അദ്ദേഹം തീരുമാനിച്ചിരുന്നതാണും."

അമേരിക്കയുടെ നിഷ്പക്ഷനയം അവസാനംവരെ തുടന്നുപോകണമെന്നു്, എത്രമാത്രം ആഗ്രഹമുണ്ടായിരുന്നെങ്കിലും, അലസമായി വഴങ്ങിക്കൊടുക്കുന്ന ഒരു പ്രകൃതം വുഡ്രോവിത്സൻെറ സ്വഭാവത്തിൽ ഉണ്ടായിരുന്നില്ല. ലൂസിററാനിയ മുക്കിയതിനെക്കുറിച്ചു് അദ്ദേഹം ജമ്മനിക്കയച്ച കുറിപ്പിൻെറ സ്വരം വളരെയേറെ രൂക്ഷമായിരുന്നു; തന്മൂലം എന്നും സമാധാനവാദിയായിരുന്ന ബ്രയൻ, യുദ്ധം അനിവാര്യമാക്കിത്തീക്കുന്ന ഒരു മനോഭാവത്തെ വച്ചുപൊറുപ്പിക്കുന്നതിനേക്കാൾ, സ്റ്റേററുസിക്രട്ടറിപദം രാജിവയ്ക്കുകയാണു് നല്ലതെന്നുപോലും തീരുമാനിക്കുകയുണ്ടായി.

1915-ൽ കേണൽഹൌസ് വീണ്ടും യൂറോപ്പിലേയ്ക്കു പോയി. അവിടെ നടക്കുന്നതു എന്താണെന്നു് അടുത്തു കണ്ടറിയുന്നതിനും, യുദ്ധത്തിൽ ഏപ്പെട്ടിരിക്കുന്ന രാഷ്ട്രങ്ങളുടെ നേരേ അമേരിക്കയ്ക്കുള്ള മനോഭാവമെന്തെന്നു് തന്നെക്കൊണ്ടാവുംവിധം വ്യാഖ്യാനിച്ചുകൊടുക്കുന്നതിനും വേണ്ടിയായിരുന്നു ആ യാത്ര. അമേരിക്കൻ ഗവമ്മെൻറു്

അതിൻെറ നിഷ്പക്ഷതാനയത്തിൽനിന്ന് അണുമാത്രം വ്യതിചലിക്കുകയാണെങ്കിൽ, അമേരിക്കയിൽ ഒരു വിപ്ലവം ആരംഭിക്കുന്നതിനുവേണ്ടി, അവിടെയുള്ള 5 ലക്ഷത്തോളം വരുന്ന ജമ്മൻ-അമേരിക്കക്കാർ, ഐറിഷ്കാരോട് ഒത്തു ചേരും എന്നൊരു ഭീഷണി അദ്ദേഹത്തിന്, ജമ്മനിയിൽ വച്ചു കേരംക്കുവാൻ കഴിഞ്ഞു. ഇംഗ്ലണ്ടിൽവച്ച്, ലോകമഹായുദ്ധത്തിൻെറ ഫലങ്ങളെക്കുറിച്ച് ഹൌസ്, ലോർഡ് ഗ്രേയുമായി ചർച്ചകരം നടത്തി. ഈ കൊലവിളിയിൽനിന്നെല്ലാം എന്തൊരു നേട്ടമാണ് ഉണ്ടാകുവാൻ സാദ്ധ്യതയുള്ളതു്. ഇനി ഒരിക്കൽ ഭഞ്ജിക്കുവാൻകഴിയാത്ത ഒരു സമാധാനനില—ഗ്രേപ്രഭു മറുപടി പറഞ്ഞു. അവർ പ്രസിഡണ്ട് വിത്സൻെറ അഭിപ്രായങ്ങളെക്കുറിച്ചും, സംസാരിക്കുകയുണ്ടായി. നടന്നുകൊണ്ടിരിക്കുന്ന യുദ്ധത്തേക്കാരം, വിത്സൻെറ മനസ്സിന് കൂടുതൽ പ്രധാനമായിത്തോന്നിയതു് ഭാവിയിലെ സമാധാനനിലയെക്കുറിച്ചുള്ള ഉറപ്പാണ്. വേണ്ട സന്ദർഭത്തിൽ, ഒരു മദ്ധ്യസ്ഥനായി വത്തിക്കുവാൻ അമേരിക്കയ്ക്കു സൗകര്യമുണ്ടായിരിക്കണം. അതുകൊണ്ടാണ് അമേരിക്ക നിഷ്പക്ഷത പാലിക്കുന്നതു്.

യൂറോപ്പിലെ നയതന്ത്രവിദഗ്ദ്ധന്മാരിൽ, ഗ്രേപ്രഭുവായിരുന്നു, ഈ നിലപാടിൻെറ ശക്തി ആദ്യം കണ്ടറിഞ്ഞതും അതിനെ ആദ്യമായി സ്വാഗതംചെയ്തതും. അദ്ദേഹത്തിന്നറിയാമായിരുന്നു, അമേരിക്കയ്ക്കുമാത്രമേ, പിന്നീട് സമാധാനം സ്ഥാപിതമാകേണ്ട ഘട്ടം വരുമ്പോരം—ഉൽക്കണ്ഠാപൂർവ്വം കാത്തിരിക്കുന്ന ആ സന്ദർഭം വന്നുചേരുമ്പോരം—സഹായിക്കുവാൻ സാധിക്കത്തക്കവിധത്തിൽ, ഇപ്പോരം നിർവ്വികാരമായും താൽപര്യരഹിതമായും നില്ക്കുവാൻ കഴിയുകയുള്ളുവെന്നു്.

പക്ഷേ തൻെറ നാട്ടിൽ തൻെറ നയം വിശദീകരിച്ചുകൊടുക്കുന്നതു് അത്ര എളുപ്പമുള്ള പണിയായി വിത്സനു്

അനുഭവപ്പെട്ടില്ല. ഒക്ടോബറിൽ "അമേരിക്കൻവിപ്ലവത്തിന്റെ പുത്രി"മാരോട്ട് സംസാരിക്കുമ്പോൾ, ഒരിക്കൽ ക്രൂടി അദ്ദേഹം ശ്രമിച്ചുനോക്കി: "കുഴപ്പത്തിൽനിന്നു ഒഴിഞ്ഞുനില്ക്കാനല്ല നമ്മൾ ശ്രമിക്കുന്നതു്; സമാധാനം കെട്ടിപ്പെടുക്കുവാനുള്ള അടിത്തറ കാത്തുസൂക്ഷിക്കുവാനാണു്."

ഒരുമാസത്തിനുശേഷം ന്യൂയോക്കിലെ മാൻഹാട്ടൻ ക്ലബ്ബിൽ ചെയ്ത ഒരു പ്രസംഗത്തിലാണു്, അദ്ദേഹം, ഒരു ദേശീയസംരക്ഷണനയത്തെ അനുകൂലിച്ചുകൊണ്ടുള്ള തന്റെ ആദ്യത്തെ പ്രഖ്യാപനം നടത്തിയതു്. അദ്ദേഹത്തിന്റെ പ്രസംഗത്തിൽ യാതൊരു നാടകീയതയും ഉണ്ടായിരുന്നില്ല. തന്റെ ജീവിതത്തിൽ; ശ്രോതാക്കളോടു് അതിപ്രധാനങ്ങളായ കാര്യങ്ങൾ പറയേണ്ടിവന്നിട്ടുള്ള നിർണ്ണായകഘട്ടങ്ങളിൽ മിക്കപ്പോഴും ചെയ്യാറുള്ളതുപോലെ, ഇത്തവണയും അദ്ദേഹം തനിക്കു പറയുവാനുള്ള വസ്തുതകൾക്കാണു്, അവയുടെ വൈകാരികാംശത്തിനല്ല, പ്രാധാന്യം നൽകിയതു്. കിഴക്കൻ പ്രദേശങ്ങളിൽ അദ്ദേഹത്തിന്റെ പ്രസംഗം ഹാർദ്ദമായി സ്വാഗതം ചെയ്യപ്പെട്ടു. യൂറോപ്പിൽനിന്നു പെട്ടെന്നുണ്ടായേക്കാവുന്ന ഒരു ആക്രമണത്തിനുമുമ്പിൽ ഇനി അമേരിക്ക അരക്ഷിതമായി കിടക്കേണ്ടിവരികയില്ലല്ലോ. പക്ഷേ മിസ്സിസിപ്പിക്കു പടിഞ്ഞാറു്, ജനങ്ങൾ തീരെ തൃപ്തരായിരുന്നില്ല; അമേരിക്ക സുരക്ഷിതമാണു്. അതു യുദ്ധമേഖലയിൽനിന്നു എത്രായിരംമൈൽ അകലെയാണു് കിടക്കുന്നതു്?

രൂക്ഷമായ ഈ അഭിപ്രായവ്യത്യാസം യോജിച്ചുള്ള ഒരു പ്രവർത്തനത്തിനു വിഘാതമായിത്തീർന്നു. പ്രസിഡണ്ടു് മദ്ധ്യപാശ്ചാത്യപ്രദേശങ്ങളിലേയ്ക്കു പുറപ്പെട്ടു— "യുദ്ധത്തിനുവേണ്ടിയല്ല, രാജ്യത്തെ സമർത്ഥമായ രീതിയിൽ സംരക്ഷിക്കുന്നതിനുവേണ്ടി, നമ്മുടെ രാജ്യം സ്വയം തയ്യാ

റാകേണ്ടതു്, തികച്ചും ആവശ്യമായിത്തീരത്തക്ക പുതിയ പരിതഃസ്ഥിതികൾ സഞ്ജാതമായിരിക്കുന്നു എന്നു എന്റെ നാട്ടുകാരോടു പറയുവാൻ........"

1916 ജനുവരി 27-ാംനു- ന്യൂയോക്കിൽചെയ്ത ഒരു പ്രസംഗത്തിൽ, തന്റെ അഭിപ്രായത്തിനു് മാററം വന്നിട്ടുണ്ടെന്നു്, വിത്സൺ തുറന്നു സമ്മതിച്ചു. അദ്ദേഹം ഇങ്ങിനെ പറഞ്ഞു:

"തയ്യാറെടുപ്പിനെപ്പററി ഞാൻ പ്രസംഗിക്കുവാൻ ഉദ്ദേശിക്കുന്നു എന്നു നിങ്ങൾ മനസ്സിലാക്കുമ്പോൾ—മുൻകൂട്ടിത്തന്നെ നിങ്ങൾ അതു ഊഹിച്ചിരിക്കും എന്നു് എനിക്കു ഉറപ്പായി പറയുവാൻ കഴിയും—ഒരു കൊല്ലത്തിനു് അൽപംമുമ്പൊരിക്കൽ നിയമസഭയിൽചെയ്ത ഒരു പ്രസംഗത്തിൽ, സൈനികസന്നാഹത്തിന്റെ പ്രശ്നം അത്രയ്ക്കേറെ അടിയന്തിരമായ ഒന്നല്ലെന്നു ഞാൻ പറഞ്ഞതു് ഒരുപക്ഷെ നിങ്ങൾ ഓർക്കുമായിരിക്കും. പക്ഷേ അതിനുശേഷം ഒരുകൊല്ലത്തിൽ കൂടുതൽ സമയം കഴിഞ്ഞുപോയിയിരിക്കുന്നു. ഈ പതിന്നാലുമാസത്തിനകത്തു് ഞാൻ ഒന്നുംതന്നെ കൂടുതൽ മനസ്സിലാക്കിയിട്ടില്ലായിരുന്നെങ്കിൽ അതു ലജ്ജാകരമായ ഒരു സംഗതിയായിരുന്നേനെ. ലോകത്തിന്റെ സാഹചര്യങ്ങളിൽ വരുന്ന മാററമനുസരിച്ചു്, എന്റെ മനസ്സിനെ മാററുവാൻ വിസമ്മതിക്കുന്ന ആ മുഹൂർത്തത്തിൽ ഞാൻ ഒരു പഴയ ലക്കമായിത്തീരും."

പടിഞ്ഞാറൻപ്രദേശങ്ങളിലെ സഞ്ചാരത്തിനിടയ്ക്കു്, അദ്ദേഹം തന്റെ വിഷമതകൾ ചൂണ്ടിക്കാണിക്കുകയുണ്ടായി:

"നിങ്ങൾ എന്റെമേൽ രണ്ടു കടമകൾ ഒരേ സമയത്തു് ഏററിവച്ചിരിക്കുകയാണു്. 'ഞങ്ങളെ

യുദ്ധത്തിലേയ്ക്കു വലിച്ചിഴയ്ക്കാതെ സൂക്ഷിക്കുവാൻ ഞങ്ങൾ അങ്ങയെയാണ് ആശ്രയിക്കുന്നതു്; അതേ സമയം രാഷ്ട്രത്തിന്റെ അഭിമാനത്തിനു് കളങ്കമേല്ക്കാതെ സൂക്ഷിക്കുവാനും ഞങ്ങൾ അങ്ങയെത്തന്നെയാണ് ചുമതലപ്പെടുത്തുന്നതു്.' സമാധാനത്തിനു നൽകാൻപാടില്ലാത്ത ഒരു വമ്പിച്ച വിലയുണ്ടു്. ആ വില, ഒററവാക്കിൽ പറയുവാൻ കഴിയും. നിങ്ങൾക്കു് ആത്മാഭിമാനം. സമാധാനത്തിനുള്ള വിലയായി നൽകുവാൻ കഴിയുകയില്ല. ഒരു ജനത, മറെറാരു ജനതയോടു്, ഒരുകാലത്തും യുദ്ധത്തിനു പുറപ്പെട്ടിട്ടില്ല എന്നതു നേരാണ് എന്നു് എനിക്കു ചിലപ്പോൾ തോന്നാറുണ്ടു്. ഭരണകൂടങ്ങൾ അന്യോന്യം യുദ്ധത്തിലേർപ്പെട്ടിട്ടുണ്ടു്."

വിത്സൺ എന്നും ജനങ്ങളെയാണ് മനസ്സിൽ കണ്ടിരുന്നതു്. ഈ രാജ്യത്തിലേമാത്രമല്ല, മറെറല്ലാരാജ്യങ്ങളിലേയും ജനങ്ങൾ സമാധാനം കാംക്ഷിക്കുന്നു എന്നു് അദ്ദേഹത്തിനു് അറിയാമായിരുന്നു. സംശയാതീതമാംവിധം, യുദ്ധത്തെ അനുകൂലിക്കുന്നതിൽ ഒററക്കെട്ടായിനില്ക്കുന്ന ഒരു രാഷ്ട്രത്തെയാണ് താൻ പ്രതിനിധാനംചെയ്യുന്നതെന്നു്, അദ്ദേഹത്തിനു ബോദ്ധ്യമാകുന്നതുവരെ, അമേരിക്കൻ ഗവൺമെൻറു് അതിന്റെ നിഷ്പക്ഷനയം പുലർത്തിക്കൊണ്ടുപോകും. ജനാധിപത്യം എന്നു പറഞ്ഞാൽ, ജനങ്ങളാണ് ഭരണകർത്താക്കൾ. സ്വേച്ഛാധിപത്യരീതിയിലുള്ള ഭരണകൂടത്തിന്റെ മാതൃക വ്യക്തമായും ദൃഢമായും വെളിപ്പെടുകയുണ്ടായി, ക്രേണൽഹൌസും കൈസറും തമ്മിലുണ്ടായ അഭിമുഖസംഭാഷണത്തിൽ. "ഞാനും എന്റെ ബന്ധുക്കളായ ജോർജ്ജും നിക്കോളസുംകൂടി, സമയംവരുമ്പോൾ സന്ധിക്കൊരുങ്ങിക്കൊള്ളാം." എന്നാണ് വില്യം പറഞ്ഞതു്. ജനങ്ങൾക്കു്, ബന്ധപ്പെട്ട രാഷ്ട്രങ്ങൾക്കു്,

ഈ കാര്യങ്ങളിലൊന്നും യാതൊന്നും ചെയ്യുവാനില്ല. അവരുടെ സർവ്വജ്ഞരായ ഭരണമേധാവികൾ തീരുമാനങ്ങൾ എടുക്കും—എന്നിട്ടു് വിജയത്തിന്റെ നേട്ടങ്ങൾ അന്യോന്യം പങ്കിട്ടെടുക്കുകയും ചെയ്യും.

മാർച്ചുമാസത്തിൽ, ജർമ്മൻകാർ മറെറാരു യാത്രക്കപ്പലു കൂടി മുക്കി—സസെക്സു്. അമേരിക്കയിലെ അഭിപ്രായവ്യത്യാസം രൂക്ഷവും ശബ്ദായമാനവും ആയിത്തീർന്നു.

“ഇപ്പോൾ പ്രസിഡണ്ടു് എന്താണു ചെയ്യുക?” കിഴക്കൻ പ്രദേശത്തിലെ ജനങ്ങൾ വീണ്ടും ആരാഞ്ഞു. “എത്ര കാലമാണു് നമ്മൾ ഈ അപമാനം സഹിക്കുക.”

“യുദ്ധം വേണ്ട!” പടിഞ്ഞാറൻപ്രദേശത്തുകാർ ഉദ്ഘോഷിച്ചു. അന്തർവ്വാഹിനിക്കപ്പലുകളുടെ നിഷ്കരുണമായ പ്രവർത്തനങ്ങളെ മനുഷ്യർക്ക് നിരക്കത്തക്കരീതിയിൽ നിയന്ത്രിക്കുന്നില്ലെങ്കിൽ, രണ്ടുരാജ്യങ്ങളും തമ്മിലുള്ള നയതന്ത്രബന്ധങ്ങൾ വിച്ഛേദിക്കുമെന്നു മുന്നറിയിപ്പുനല്കിക്കൊണ്ടുള്ള ഒരു കുറിപ്പു് പ്രസിഡണ്ടു് വിത്സൺ, ജർമ്മനിക്കയച്ചു. അദ്ദേഹം സമാധാനത്തിനുവേണ്ടി, ശാശ്വതമായ സമാധാനത്തിനുവേണ്ടി, സ്വേച്ഛാധിപതികളായ ഭരണകർത്താക്കൾ സമ്പാദിക്കുന്ന സമാധാനമല്ല, ജനങ്ങൾ തങ്ങളുടെ ഇച്ഛയും ആജ്ഞയുംകൊണ്ടു നേടുന്ന ഒരു സമാധനത്തിനുവേണ്ടി, കടുത്തസമരം ചെയ്യുകയായിരുന്നു.

അമേരിക്കൻ ഐക്യനാടുകളെ ഒരു രാഷ്ട്രമായി ബന്ധിച്ചുനിർത്തുന്നതത്ത്വങ്ങൾ, ഒരു അഖില അമേരിക്കൻ സംഘടനയ്ക്കുള്ള അടിസ്ഥാനപ്രമാണങ്ങളാക്കാമെന്നുള്ള നിർദ്ദേശം ഇതിനകംതന്നെ ഉയർന്നുവന്നിട്ടുണ്ടായിരുന്നു. എന്തുകൊണ്ടു്, അതേആദർശങ്ങൾ ഒരു അഖിലരാഷ്ട്രസംഘടനയ്ക്കുവേണ്ടി ഉപയോഗപ്പെടുത്തിക്കൂടാ? “ശാന്തിസംസ്ഥാപനലീഗി”ന്റെ ഒരു യോഗത്തിൽ പ്രസംഗിക്കവേ, മേയ്

27-ാംനു- വിത്സൺ പരസ്യമായി പ്രസ്താവിച്ചു: "നമുക്കതു ഇഷ്ടമായാലും ഇല്ലെങ്കിലും, നാമെല്ലാം ഒരേലോകത്തിലെ പങ്കാളികളാണു്." അമേരിക്കയുടെ വിദേശനയത്തിനു് മാൎഗ്ഗദൎശകമായിവൎത്തിച്ചിരുന്ന 'അമേരിക്ക അകന്നുനില്ക്കുക' എന്ന ആശയത്തിന്റെ ചരിത്രപരമായ പ്രാധാന്യം നഷ്ടപ്പെട്ടുവരികയായിരുന്നു. വിത്സൺ പ്രഖ്യാപിച്ചു:

"ലോകത്തിലെ വമ്പിച്ച രാഷ്ട്രങ്ങൾ തങ്ങളുടെ പൊതുതാൽപൎയ്യങ്ങളുടെ അടിസ്ഥാനതത്വങ്ങളെക്കുറിച്ചും, അവയെ ഭഞ്ജിക്കുവാൻ ഏതെങ്കിലും രാഷ്ട്രമോ രാഷ്ട്രസമൂഹങ്ങളോ തുനിഞ്ഞാൽ അവയ്ക്കെതിരെ കൂട്ടായനടപടികൾ എടുക്കുന്നതിനുള്ള മാൎഗ്ഗങ്ങളെക്കുറിച്ചും, ഏതെങ്കിലും തരത്തിലുള്ള ധാരണയുണ്ടാകുമ്പോൾ മാത്രമേ, സംസ്കാരം, അവസാനം അതിന്റെ നിലനില്പിനെ ന്യായീകരിക്കുവാനും ശാശ്വത പ്രതിഷ്ഠനേടിയെന്നു അവകാശപ്പെടുവാനും കഴിയുന്ന ഒരു സ്ഥിതിയിൽ എത്തിച്ചേൎന്നു എന്നു നമുക്കു തോന്നുകയുള്ളൂ. വ്യക്തികളുടെ കാൎയ്യത്തിൽ ഉണ്ടായിരിക്കണമെന്നു നാം നിഷ്കൎഷിക്കുന്ന മാന്യമായ ആചാരസംഹിതകൾതന്നെ ആയിരിക്കണം, ഭാവിയിൽ രാഷ്ട്രങ്ങളുടെ പ്രവൎത്തനങ്ങളേയും നിയന്ത്രിക്കേണ്ടതു് എന്നതു വ്യക്തമായിക്കഴിഞ്ഞിരിക്കുന്നു."

പ്രസിഡണ്ടിന്റെ പ്രസംഗത്തിൽ ഊന്നിപ്പറഞ്ഞിരുന്ന മൂന്നുകാൎയ്യങ്ങൾ ഇവയായിരുന്നു.

1. ഒരോജനതയ്ക്കും തങ്ങൾ ഇഷ്ടപ്പെടുന്ന ഭരണസമ്പ്രദായം തിരഞ്ഞെടുക്കുവാനുള്ള അവകാശമുണ്ടു്.

2. ലോകത്തിലെ ചെറിയരാഷ്ട്രങ്ങൾക്കും, സുശക്തങ്ങളായ രാഷ്ട്രങ്ങൾ ആവശ്യപ്പെടുകയും നിഷ്ക

ഷിക്കുകയും ചെയ്യുന്ന അതേ ആദരവുതന്നെ, തങ്ങളുടെ പരമാധികാരത്തിനും ദേശീയഭദ്രതയ്ക്കും ലഭിക്കുവാൻ അവകാശമുണ്ടു്.

3. ലോകത്തിനു്, ജനങ്ങളുടെയും രാഷ്ട്രങ്ങളുടെയും അവകാശങ്ങളെ വിഗണിക്കുകയും ആക്രമിക്കുകയും ചെയ്യുന്നതിൽനിന്നു നാമ്പെടുക്കുന്ന സമാധാനലംഘനങ്ങളിൽനിന്നു മുക്തമായിരിക്കുവാനുള്ള അവകാശമുണ്ടു്.

ഇക്കാര്യത്തിൽ അമേരിക്കയ്ക്കുള്ള പങ്കിനെപ്പററി അദ്ദേഹം പറഞ്ഞു:

"ഈ ലക്ഷ്യങ്ങൾ നേടുവാനും, അവയെ നിർബ്ബാധം സംരക്ഷിക്കുവാനുംവേണ്ടി രൂപവൽകൃതമാകുന്ന ഏതുരാഷ്ട്രസംഘടനയിലും പങ്കാളിയാകുന്നതിനു് അമേരിക്ക തയ്യാറാണെന്നു് ഞാൻ പറയുമ്പോൾ, അമേരിക്കൻജനതയുടെ മനോഭിലാഷത്തെയാണു് ഞാൻ പ്രകടിപ്പിക്കുന്നതു് എന്നു് എനിക്കു തീർച്ചയുണ്ടു്."

അമേരിക്കയുടെ ഏകാന്തവാസം അവസാനിപ്പിക്കേണ്ടതാണെന്നും, രാഷ്ട്രീയതത്ത്വചിന്തകന്മാർ എത്രമാത്രം എതിരഭിപ്രായം പ്രകടിപ്പിച്ചാലുംശരി, ലോകകാര്യങ്ങളിൽ അമേരിക്ക സജീവമായ പങ്കുവഹിക്കേണ്ടതാണെന്നും, 190[illegible]-ൽതന്നെ വിത്സൺ എഴുതുകയുണ്ടായിട്ടുണ്ടു്. ഏതാണ്ടക്കാലത്തുതന്നെ, ഏകാന്തവാസനയത്തിനു് അടിസ്ഥാനമാക്കിവച്ചിട്ടുള്ള വാഷിങ്ടന്റെ വിടവാങ്ങൽപ്രസംഗത്തിനു് അദ്ദേഹം സ്വന്തം വ്യാഖ്യാനം നല്കുകയുമുണ്ടായി. "നിങ്ങൾ മുതിരുന്നതുവരെ, വിദേശരാജ്യങ്ങളുടെ മത്സരങ്ങളെ നേരിടുവാനുള്ള കരുത്തു് നിങ്ങൾക്കുണ്ടാകുന്നതുവരെ, ലോകരംഗത്തേയ്ക്കു് ഇറങ്ങിച്ചെല്ലുവാൻ വേണ്ടത്ര വലിപ്പം

നിങ്ങൾ നേടിക്കഴിയുന്നതുവരെ, നിങ്ങൾ അച്ചടക്കമുള്ള നല്ല കുട്ടികളായി വെറുതെ ഇരിക്കണമെന്നാണ് ഞാൻ നിങ്ങളോട് ഉപദേശിക്കുന്നത്." ഇതായിരുന്നു വാഷിങ്ടൺ ഉദ്ദേശിച്ചതെന്ന് അദ്ദേഹം പറഞ്ഞു. ആ സമയം ആഗതമായിക്കഴിഞ്ഞുവെന്ന് വിത്സൺ വിശ്വസിച്ചു.

ആദ്യത്തെ തവണ പ്രസിഡണ്ടായിരിക്കുമ്പോൾ ലോകമഹായുദ്ധം യൂറോപ്പിനെ തകർത്തുകൊണ്ടിരിക്കേ മററു രാഷ്ട്രങ്ങളുടെനേരെ അമേരിക്ക കൈക്കൊണ്ടുവന്ന പരമ്പരാഗതമായ മനോഭാവത്തിലുണ്ടായ ഈ മാററത്തെപ്പററി, സാദ്ധ്യമാകുന്നവിധത്തിലെല്ലാം അദ്ദേഹം ആവർത്തിച്ചു പറയാറുണ്ടായിരുന്നെങ്കിലും, നിഷ്പക്ഷനയത്തെക്കുറിച്ചുള്ള തൻെറ നിലപാടിൽ അദ്ദേഹം ഉറച്ചുതന്നെ നിന്നു. ലക്ഷ്യങ്ങളും കാരണങ്ങളും തല്ക്കാലത്തേക്കെങ്കിലും അവ്യക്തമായിരിക്കുന്ന ഒരു യുദ്ധത്തിൽ സജീവമായി പങ്കെടുക്കുക എന്നതിനേക്കാൾ, സമാധാനം സ്ഥാപിക്കുവാൻ സഹായിക്കുക എന്നതാണ് അമേരിക്കയുടെ കർത്തവ്യമെന്ന് അദ്ദേഹം സമത്ഥിച്ചു. തൻെറ തത്വങ്ങൾക്ക് അവലംബമായി നിലകൊള്ളുന്ന ജെഫേഴ്സൺആദർശങ്ങളെ അവയുടെ ആത്യന്തികമായ ലക്ഷ്യംവരെ തുടർന്നു കൊണ്ടുപോകുവാൻ വിത്സൺ ശ്രമിച്ചു. അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു:

"തോമസ് ജെഫേഴ്സനെ ആദരിക്കുവാനുള്ള ഒരേവഴി, അദ്ദേഹത്തിൻെറ ആശയങ്ങളെ ഉദാഹരിക്കുകയും അദ്ദേഹത്തിൻെറ മാർഗ്ഗങ്ങളെ പിന്തുടരുകയുമാണ്. മനുഷ്യൻെറ അവകാശങ്ങൾക്കുവേണ്ടി സംഘടിക്കുകയും കൂട്ടായി പ്രവർത്തിക്കുകയും ചെയ്യുക എന്നതാണ് അദ്ദേഹത്തിൻെറ മാർഗ്ഗം—ആദ്യം അമേരിക്കയിൽ, പിന്നീട് അമേരിക്കയുടെ മാതൃകയിൽ ലോകത്തിലെല്ലായിടത്തും."

അമേരിക്കയും, ലോകംതന്നെയും, വെറുപ്പിന്റെയും രക്തച്ചൊരിച്ചിലിന്റെയും. വർഗ്ഗവിദ്വേഷത്തിന്റെയും വർഗ്ഗമത്സരത്തിന്റെയും അടിസ്ഥാനത്തിലാണു് ചിന്തിച്ചിരുന്നതു്. വിത്സണാകട്ടെ, പരമമായ സമാധാനത്തെപ്പററിയും അടിസ്ഥാനപരങ്ങളായ ബന്ധങ്ങളെപ്പററിയും ഉള്ള പരിഗണനയിൽ ഒതുങ്ങിനിന്നു. എന്തുവന്നാലും ശരി, അമേരിക്ക, തനിക്കു പറയാനുള്ളതു് കേൾക്കുകയും, അതിനെപ്പററി ചിന്തിക്കുകയും ചെയ്യണമെന്നുള്ള കാര്യം അദ്ദേഹത്തിനു നിർബ്ബന്ധമായിരുന്നു. "ഒരു മനുഷ്യൻ തന്റെ ഇരിപ്പിടത്തിൽ ശാന്തമായിരുന്നു നിങ്ങൾ പറയുന്നതു കേൾക്കുവാൻ ഒരുങ്ങുന്നില്ലെങ്കിൽ അയാളുടെ മുതുകത്തു കയറിയിരുന്നു് അയാളെക്കൊണ്ടു ശ്രദ്ധിപ്പിക്കുക—" മറെറാരു സന്ദർഭത്തിൽ അദ്ദേഹം പറഞ്ഞ ഒരഭിപ്രായമാണിതു്. അമേരിക്ക അദ്ദേഹം പറഞ്ഞതു ശ്രദ്ധിച്ചു.

1916 ജൂൺ 15-ാംനു- സെൻറു് ലൂയിയിൽ കൂടിയ ഡെമോക്രാററിക്കക്ഷിയുടെ ദേശീയസമ്മേളനം എടുത്ത നടപടികൾ, യുദ്ധത്തെക്കുറിച്ചു് അമേരിക്കൻജനതയ്ക്കുള്ള അഭിപ്രായത്തെ വിത്സൺ അളന്നു തിട്ടപ്പെടുത്തിയതു് ശരിയായിരുന്നു എന്നതിനെക്കുറിച്ചു് സംശയരഹിതമായ ഒരു തീരുമാനമാണു നല്കിയതു്. ആർപ്പുവിളികളോടെ, സർവ്വസമ്മതമായി, അദ്ദേഹംതന്നെ വീണ്ടും സ്ഥാനാർത്ഥിയായി തിരഞ്ഞെടുക്കപ്പെട്ടു. അന്നത്തെ പ്രധാനപ്രസംഗത്തിൽ ഓലി ജെയിംസ് പ്രസ്താവിച്ചു:

"ഒരു അമേരിക്കൻശിശുവിനെപ്പോലും അനാഥമാക്കാതെ, ഒരമേരിക്കൻവനിതയെപ്പോലും വിധവയാക്കാതെ, ഒരു തോക്കെങ്കിലും ഒഴിക്കാതെ, ഒരുതുള്ളി ചോരപോലും വീഴ്ത്താതെ, അദ്ദേഹം, നാളിതുവരെ കണ്ടിട്ടില്ലാത്തവിധം ശക്തിമത്തായ ഒരു സൈനികമനോഭാവത്തിൽനിന്നു്, അമേരിക്കയുടെ ആവശ്യങ്ങളും അവകാശങ്ങളും പിഴിഞ്ഞെടുത്തു."

ഒരുവിധത്തിൽ ഇതു്, വിദേശകാര്യങ്ങൾ കൈകാര്യം ചെയ്യുന്നതിൽ വിത്സൺ സ്വീകരിച്ച മാർഗ്ഗത്തിനു ലഭിച്ച ആദ്യത്തെ ഔദ്യോഗികമായ അഭിനന്ദനമായിരുന്നു; യുദ്ധത്തിൽ ഏർപ്പെട്ടിരുന്ന രാഷ്ട്രങ്ങൾക്കു പ്രസിഡണ്ടു് അയച്ച തീക്ഷ്ണങ്ങളും ദീർഘങ്ങളുമായ കുറിപ്പുകളുടെ ആദ്യഫലമായിരുന്നു. സെൻറു് ലൂയിയിൽ വിത്സണു് ലഭിച്ച ഗംഭീരമായ പിന്തുണയിൽ, അമേരിക്കൻചരിത്രത്തിൽ മാഞ്ഞുപോകാത്തവണ്ണം കൊത്തിവയ്ക്കപ്പെട്ടിട്ടുള്ള ഒരു നാമധേയത്തിൻെറ ഉടമസ്ഥനെപ്പററി അദ്ദേഹം പറഞ്ഞ ഈ വാക്കുകൾ ഓർമ്മയിൽ കൊണ്ടുവരാൻകഴിവുള്ള എന്തോ ഒന്നുണ്ടായിരുന്നു: "നീതിയിലേക്കും സ്വാതന്ത്ര്യത്തിലേക്കും നയിക്കുന്ന പാത മററുള്ളവർക്കു് പ്രകാശംനിറഞ്ഞതായിട്ടനുഭവപ്പെടുവാൻവേണ്ടി, തൻെറ കൈവശം ഏല്പിക്കപ്പെട്ടിട്ടുള്ള പന്തവുമേന്തിക്കൊണ്ടു്, സാഹസസംരംഭങ്ങളിൽ ഏർപ്പെടുന്ന ഒരു ആത്മീയയോദ്ധാവായി വില്യം പെന്നിനെ കണക്കാക്കാതിരിക്കുവാൻ എനിക്കു നിവൃത്തിയില്ല."

1916-ൽ നടന്ന പ്രസിഡണ്ടുതിരഞ്ഞെടുപ്പിൻെറ പ്രചരണവേളയിൽ, തൻെറ ആദ്യഭരണകാലത്തു് നടപ്പാക്കിയ കാര്യങ്ങളെക്കുറിച്ചു്—താൻ നിറവേററിയ വാഗ്ദാനങ്ങളെക്കുറിച്ചു്— ചർച്ചചെയ്യുവാൻമാത്രമേ വിത്സൻ മുതിന്നുള്ളു. "പുരോഗമനത്തിൻെറ പ്രസംഗവേദി ഞങ്ങൾ സ്വന്തമാക്കിക്കളഞ്ഞു." വിത്സൺ പ്രഖ്യാപിച്ചു. ഡെമോക്രാററിക്കക്ഷി, പ്രത്യേകിച്ചും പടിഞ്ഞാറൻപ്രദേശങ്ങളിൽ, "അദ്ദേഹം നമ്മളെ യുദ്ധത്തിൽനിന്നും അകററിനിർത്തി" എന്ന മുദ്രാവാക്യത്തിൽനിന്നും ധാരാളം മുതലെടുത്തു. റിപ്പബ്ളിക്കൻകക്ഷിക്കാർ ധർമ്മസങ്കടത്തിലായി. കഴിഞ്ഞ രണ്ടുകൊല്ലമായി അവർ, വിത്സനെ, യുദ്ധത്തോടുള്ള അദ്ദേഹത്തിൻെറ നയത്തെച്ചൊല്ലി ആക്ഷേപിച്ചുപോന്നു. അമേരിക്കൻഗവണ്മെൻറു്, യൂറോപ്പിൽ ഇട

പെടണമെന്നു് അവർ നിർബ്ബന്ധിച്ചുകൊണ്ടേയിരുന്നു; രാഷ്ട്രത്തിൻെറ നീതിബോധവും ആത്മാഭിമാനവും ക്ഷത പ്പെടുത്താതെ, ഭരണകൂടത്തിൻെറ നിഷ്പക്ഷനയം നടപ്പാക്കുവാൻ കഴിയുകയില്ലെന്നു് അവർ വാദിച്ചു.

പക്ഷേ ഈ വാദം, രാജ്യത്തിൻെറ പൊതുവേയുള്ള മനോഭാവത്തെ പ്രതിഫലിപ്പിക്കുന്നില്ല എന്നതു് വ്യക്തമായിത്തീർന്നു. ജനങ്ങൾ ഒരു യുദ്ധത്തിനു തയ്യാറായിരുന്നില്ല. യൂറോപ്പിലെ കൂട്ടക്കൊലയിൽ സായുധരായി ഇടപെടണമെന്ന ആശയം കിഴക്കൻപ്രദേശങ്ങളിലൊഴിച്ചു് എങ്ങും വിലപ്പോയിരുന്നില്ല.

തിരഞ്ഞെടുപ്പിൻെറ ഫലം കുറേവൈകിയായിട്ടാണു് അറിഞ്ഞതു്. കിഴക്കൻപ്രദേശത്തെ വോട്ടുകളാണു് ആദ്യം കണക്കാക്കപ്പെട്ടതു്. അതിൽ റിപ്പബ്ളിക്കൻ സ്ഥാനാർത്ഥിയായ ചാൾസ് ഇ. ഹ്യൂസ് വളരെയേറെ മുന്നിട്ടുനിന്നു. താൻ തോററുപോയി എന്നു വിത്സൺ വിചാരിച്ചു. അദ്ദേഹം ഭാവിയിലേയ്ക്കുനോക്കി താൻ പരാജയപ്പെട്ടാൽ, പുതിയ പ്രസിഡണ്ടിൻെറ സ്ഥാനാരോഹണംവരെ, രാജ്യം ആകെ ഒരു കുഴപ്പത്തിലായിരിക്കും. ഈ അപകടം ഒഴിവാക്കുവാൻവേണ്ടി, ഹ്യൂസിനു് ഉടൻ തന്നെ സ്ഥാനമേറെറടുക്കുവാൻ കഴിയുന്നതരത്തിൽ ഒരു പരിപാടി വിത്സൺ ആസൂത്രണംചെയ്തു. പക്ഷേ അദ്ദേഹത്തിൻെറ പരിപാടിക്കു്, ആവശ്യമുണ്ടായില്ല. എല്ലാ വോട്ടുകളുടേയും കണക്കു വന്നുകഴിഞ്ഞപ്പോൾ, വിത്സൺ വീണ്ടും തിരഞ്ഞെടുക്കപ്പെട്ടതായിട്ടാണു് കണ്ടതു്. ആൻഡ്രൂ ജാക്സനുശേഷം തൻെറ സ്വന്തം പിന്തുടർച്ചക്കാരനായി അധികാരം ഏറെറടുക്കുവാൻകഴിഞ്ഞ ആദ്യത്തെ ഡെമോക്രാററിക്സ്ഥാനാർത്ഥിയാണു് അദ്ദേഹം.

പൊതുജനതാൽപര്യം വീണ്ടും യൂറോപ്പിലേയ്ക്കു തിരിഞ്ഞു. സ്ഥിതിഗതികൾ കൂടുതൽ കൂടുതൽ മോശമാ

യിക്കൊണ്ടിരുന്നു. അമേരിക്ക എന്താണു ചെയ്യേണ്ടതു്? നാഗരികതതന്നെ നശിച്ചുപോകുവാൻ വിത്സൺ അനുവദിക്കുമോ? ഡിസംബർ 18-ാംനു- ഒരു ഇടിവെട്ടുതന്നെ ഉണ്ടായി. യുദ്ധത്തിലേർപ്പെട്ടിട്ടുള്ള രാഷ്ട്രങ്ങളോടെല്ലാം തങ്ങൾ യുദ്ധംചെയ്യുന്നതിനുള്ള കാരണങ്ങൾ വിശദീകരിച്ചുകൊണ്ടുള്ള ഓരോ പ്രസ്താവന, വിത്സൺ ആവശ്യപ്പെട്ടിരുന്നു. അതിനുള്ള മറുപടികൾ എത്തി. സഖ്യകക്ഷികളുടേയും കേന്ദ്രശക്തികളുടേയും ലക്ഷ്യങ്ങൾ തമ്മിൽ കാര്യമായ വ്യത്യാസമുള്ളതായി അവ തെളിയിച്ചു. അമേരിക്ക ആയുധമെടുത്തിറങ്ങുകയാണെങ്കിൽ, അതു് ഈ യുദ്ധത്തിൽ ഏതു ഭാഗത്തായിരിക്കണമെന്നതിനെപ്പററി യാതൊന്നും സംശയിക്കേണ്ടതുണ്ടായിരുന്നില്ല.

1917 ജനുവരി 22-ാംനു- വിത്സൺ ചെയ്ത ഒരു പ്രസംഗത്തിൽ "രാഷ്ട്രങ്ങൾ, പ്രസിഡണ്ടു മൻറോവിൻെറ തത്വങ്ങൾ, ലോകത്തിൻെറ ആദർശങ്ങളായി ഏകസ്വരത്തിൽ അംഗീകരിക്കണം" എന്നു നിർദ്ദേശിക്കുകയുണ്ടായി. യൂറോപ്പിൽ നടക്കുന്ന യുദ്ധത്തിൻെറ അഭിലഷണീയമായ ഒരു പരിണതിയായി "വിജയമില്ലാതെയുള്ള സമാധാന"ത്തെ അദ്ദേഹം നിർദ്ദേശിക്കുകയുംചെയ്തു.

പക്ഷേ "വിജയമില്ലാതെയുള്ള സമാധാനം" എന്ന ആശയം അഭിനന്ദിക്കപ്പെടുകയോ ഗ്രഹിക്കപ്പെടുകയോ ഉണ്ടായില്ല. അമേരിക്കയിലെ കിഴക്കൻപ്രദേശങ്ങളും പടിഞ്ഞാറൻപ്രദേശങ്ങളും ഒരുപോലെ, ജർമ്മനി തോല്ക്കുന്നതു കാണാനാണു് ആഗ്രഹിച്ചതു്. വദ്ധിച്ചുവന്നിരുന്ന ഈ മനോഭാവം, നിയന്ത്രണരഹിതമായി അന്തർവാഹിനിപ്രവത്തനം നടത്തുവാനുള്ള ഒരു നയം ജനുവരി 31-ാംനു- ജർമ്മനി പ്രഖ്യാപിച്ചതോടെ, കൂടുതൽ ശക്തി പ്രാപിച്ചു. മൂന്നു ദിവസത്തിനുള്ളിൽ വിത്സൺ ജർമ്മനിയുമായുള്ള നയതന്ത്രബന്ധങ്ങൾ വിച്ഛേദിച്ചു; നാലാംദി

വസം ജർമ്മൻഅംബാസഡർ കൗണ്ടു്ഫോൺബേൺസ്റ്റോഫ് അമേരിക്ക വിട്ടു. അതിനുശേഷം വാഷിങ്ടൺ നിശ്ശബ്ദത പാലിച്ചു. രാജ്യമൊട്ടാകെയുള്ള പ്രതിഷേധം കൂടുതൽ കൂടുതൽ മുഖരിതമായിത്തീർന്നുകൊണ്ടിരുന്നു. യുദ്ധമനഃസ്ഥിതി അവസാനം ഉണർന്നെണീറ്റു.

സ്ഥാനം ഏറ്റെടുക്കുന്ന ദിവസം വിത്സൺ തന്റെ നയം വ്യക്തമാക്കുകയുണ്ടായി ഉൽഘാടനച്ചടങ്ങുകളിൽ പങ്കുകൊണ്ട ശ്രോതാക്കളോടു് ഗൗരവത്തോടും ദൃഢതയോടുംകൂടി അദ്ദേഹം പ്രഖ്യാപിച്ചു:

> "നമ്മൾ എന്താണു് മുറുകെപ്പിടിക്കുന്നതെന്നോ, നമുക്കു എന്താണു് ഉപേക്ഷിക്കുവാൻ വയ്യാത്തതെന്നോ വ്യക്തമാക്കിക്കൊടുക്കുവാൻ, വേറെ വഴിയൊന്നും ഇല്ലാത്തതുകൊണ്ടു് ആയുധസന്നദ്ധമായ നിഷ്പക്ഷതയിൽ നാം ഉറച്ചുനില്ക്കുവാൻ തീരുമാനിച്ചിരിക്കുന്നു."



★

## അദ്ധ്യായം 7

# യുദ്ധകാലപ്രസിഡണ്ട്.

കാപ്പിറേറാൾകുന്നിന്മേൽ, വാഷിംഗ്ടൻെറ മീതെ ഉയൎന്നുനില്ക്കുന്ന, കുംഭഗോപുരത്തോടുകൂടിയ ആ വലിയ കെട്ടിടത്തിലേയ്ക്കു് വൈററ്ഹൗസിൽനിന്നു ഒരു ദൂതൻ വന്നെത്തി: പ്രസിഡണ്ടിനു് ഒരു പ്രധാനവാൎത്ത അറിയിക്കുവാനുണ്ടു്. നിയമസഭയുടെ രണ്ടു മണ്ഡലങ്ങളുടേയും ഒരു സംയുക്തസമ്മേളനത്തെ അഭിസംബോധനചെയ്യുവാൻ അദ്ദേഹം ആഗ്രഹിക്കുന്നു.

അദ്ദേഹം പറയാനുദ്ദേശിക്കുന്നതു് എന്തെന്നതിനെപ്പററി ധാരാളം ഊഹങ്ങൾ പരന്നു. 1917 ഏപ്രിൽ 2-ാംനു- ആയിരുന്നു അതു്. ഒരുമാസമായിട്ടു നിശ്ശബ്ദതയായിരുന്നു. ഉദ്ഘാടനപ്രസംഗത്തിൽ വൈററ്ഹൗസിലെ ആ അന്തേവാസി, തൻെറ നിഷ്പക്ഷതാനയം ആവൎത്തിച്ചുറപ്പിക്കുകയുണ്ടായി. ആ നയത്തിനു് മാററം വരുത്തുവാനാണോ അദ്ദേഹം നിയമസഭയെ അഭിസംബോധനം ചെയ്യുവാൻ വരുന്നതു്? അററ്ലാൻറിക് മുതൽ ശാന്തസമുദ്രംവരെ, അമേരിക്കൻരാഷ്ട്രം, ജൎമ്മനിയുടെ നിർദ്ദയമായ അന്തർവാഹിനിപ്രവൎത്തനങ്ങളെ എതിൎക്കുന്നതിൽ, അവസാനം യോജിച്ചിരിക്കുകയാണു്. ഇനിയും നിഷ്പക്ഷതകൊണ്ടു കാൎയ്യമില്ല.

നിയമസഭയുടെ വിശാലമായ തളത്തിൽ, കോൺഗ്രസ്സ് അംഗങ്ങളും സെനററർമാരും വന്നുനിറഞ്ഞു. അമേരിക്കൻചരിത്രത്തിൽ മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്തവിധം സന്ദൎശകരുടെ ഇരിപ്പിടങ്ങൾ നിറഞ്ഞുകവിഞ്ഞു.

ഔദ്യോഗികവേഷമണിഞ്ഞ വിദേശതന്ത്രപ്രതിനിധികൾ, കറുത്ത ഉടുപ്പുകളണിഞ്ഞ സുപ്രീംകോടതിജഡ്ജിമാർ, റിപ്പോർട്ടർമാർ, പ്രധാനപ്പെട്ട വർത്തമാനപത്രങ്ങളുടെ അധിപന്മാർ, മിന്നിത്തിളങ്ങുന്ന കിന്നരിയാൽ അലംകൃതമായ ഔദ്യോഗികവസ്ത്രങ്ങളണിഞ്ഞു് പ്രതീക്ഷാനിർഭരമായ ആ ജനക്കൂട്ടത്തിനു് നിറപ്പകിട്ടേകുമാറു് എത്തിച്ചേർന്നിട്ടുള്ള പട്ടാളത്തിലേയും നാവികസേനയിലേയും ഉദ്യോഗസ്ഥന്മാർ—ഇവരെല്ലാം അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. ജനാധിപത്യം ഇത്രയും ശോഭനവും ഉജ്ജ്വലവും ഭാവപൂർണ്ണവുമായ ഒരു രംഗം അഭിനയിച്ചിട്ടുണ്ടാവില്ല

അക്ഷമയോടെയുള്ള ആ കാത്തിരിപ്പു് അവസാനിച്ചു. പാണ്ഡിത്യദ്യോതകമായ മുഖഭാവങ്ങളോടുകൂടി, നീണ്ടുമെലിഞ്ഞു ശാന്തനായ ഒരാൾ—മിക്കപ്പോഴും പാതിരവരെ ഉറക്കമിളച്ചിരുന്നു ഗൗരവമുള്ള കാര്യങ്ങളെക്കുറിച്ചു് ചിന്തിക്കുന്ന ഒരാളാണതു് എന്നു് എളുപ്പത്തിൽതന്നെ അനുമിക്കാൻ കഴിയുമായിരുന്നു—പ്രസംഗപീഠത്തിൽ പ്രത്യക്ഷപ്പെട്ടു. കൈയടിയുടെ ഒരല ഉയർന്നു. സ്പീക്കർ തന്റെ ചുററിക മേശമേൽ പെട്ടെന്നു മുട്ടിച്ചുകൊണ്ടു് പ്രഖ്യാപിച്ചു: "അമേരിക്കൻ പ്രസിഡണ്ടു്."

തുടർന്നുണ്ടായ നിശ്ശബ്ദതയിൽ, വിത്സൺ താൻ കൈയിൽ കരുതിയിരുന്ന കടലാസുകൾ നോക്കി മനോഹരമാംവിധം നിയന്ത്രിതമായ സ്വരത്തിൽ വായിക്കുവാൻ തുടങ്ങി:

"നിയമസഭയുടെ ഈ അസാധാരണയോഗം ഞാൻ വിളിച്ചുകൂട്ടിയതു് പ്രാധാന്യമുള്ള, വളരെ പ്രാധാന്യമുള്ള ചില നയങ്ങളെപ്പററി തീരുമാനമെടുക്കേണ്ടതുള്ളതുകൊണ്ടാണു്—അതു് ഉടൻതന്നെ വേണ്ടതുകൊണ്ടാണു്."

അതേ, എന്തോ പ്രധാനമായ ഒരു കാര്യമാണ് പറയുവാൻ പോകുന്നതു്. നിഷ്പക്ഷതാനയത്തെ, അതിന്റെ ചിന്താതീതങ്ങളായ എല്ലാവിധ ധനിഭാവങ്ങളോടുംകൂടി തന്നെ ഉപേക്ഷിക്കേണ്ടിവന്നിരിക്കുന്നു. അമേരിക്കയുടെ സ്വാതന്ത്ര്യം സംരക്ഷിക്കപ്പെട്ടും. വീർപ്പടക്കി ശ്രദ്ധിക്കുന്ന ശ്രോതാക്കളാൽ നിറഞ്ഞിരുന്ന ആ ഉന്നതസഭാതലത്തിൽ ലോകചരിത്രം ഒരു വഴിത്തിരിവിൽ എത്തിനില്ക്കുകയായിരുന്നു. പ്രസിഡണ്ട് തുടൎന്നു:

"നമുക്കു സ്വീകരിക്കുവാൻ പാടില്ലാത്ത, നമുക്കു സ്വീകരിക്കുവാൻ കഴിവില്ലാത്ത ഒരു പോംവഴിയുണ്ട്. കീഴടങ്ങുക; നമ്മുടെ രാഷ്ട്രത്തിന്റേയും നമ്മുടെ ജനതയുടേയും പരിപാവനങ്ങളായ അവകാശങ്ങൾ നിഷേധിക്കപ്പെടുന്നതും അവഗണിക്കപ്പെടുന്നതും സഹിക്കുക;—ആ മാൎഗ്ഗം നമുക്കു സ്വീകരിക്കുവാൻ സാദ്ധ്യമല്ല. നാം ഇന്നു് എതിൎക്കുവാൻ തയ്യാറാകുന്ന അക്രമങ്ങൾ സാധാരണങ്ങളല്ല; അവ, മനുഷ്യജീവിതത്തിന്റെതന്നെ, വേരിന്നു് കത്തിവയ്ക്കുന്നവയാണു്."

അപ്പോൾ, യുദ്ധം! അതേ, മുഴുവൻ രാഷ്ട്രവും ആയുധമെടുക്കേണ്ടിവരുന്ന, തുറന്ന യുദ്ധപ്രഖ്യാപനംതന്നെ.

"ഇംപീരിയൽ ജൎമ്മൻഗവൺമെന്റിന്റെ ഈയിടയ്ക്കുള്ള ചെയ്തികൾ, അമേരിക്കയിലെ ജനങ്ങളോടും ഗവൺമെന്റിനോടുംചെയ്യുന്ന യുദ്ധത്തിൽ കുറഞ്ഞ ഒന്നുമല്ലെന്നു പ്രഖ്യാപിക്കുവാൻ ഞാൻ ഈ നിയമസഭയെ ഉപദേശിക്കുന്നു; തങ്ങളുടെമേൽ അടിച്ചേല്പിക്കപ്പെട്ടിട്ടുള്ള ഈ യുദ്ധം സ്വീകരിച്ചിരിക്കുന്നുവെന്നു് ഔദ്യോഗികമായി പ്രഖ്യാപിക്കുവാൻ ഞാൻ ഈ നിയമസഭയോടു് ആവശ്യപ്പെടുന്നു. ഈ രാജ്യത്തു് കൂടുതൽ ഭദ്രമായ രക്ഷാവ്യവസ്ഥകൾ

ഏർപ്പെടുത്തുവാൻ മാത്രമല്ല, ജമ്മൻഗവമ്മെൻറിനെ തോല്പിക്കുവാനും യുദ്ധം അവസാനിപ്പിക്കുവാനും വേണ്ടി മുഴുവൻ കഴിവും ശക്തിയും വിനിയോഗിക്കുവാനും, ആവശ്യമായ അടിയന്തിരനടപടികൾ കൈക്കൊള്ളണമെന്ന് ഞാൻ ഈ നിയമസഭയോട് ആവശ്യപ്പെടുന്നു.........ജമ്മൻജനതയോട് നമുക്കു യാതൊരു വഴക്കുമില്ല. സൗഹാർദ്ദത്തിൻേറയും അനുകമ്പയുടേയുമല്ലാതെ, ജമ്മൻകാരോട് മറെറാരു മനോഭാവവും നാം വച്ചുപുലത്തുന്നില്ല. അവരുടെ പ്രേരണകൊണ്ടല്ല അവരുടെ ഗവമ്മെൻറ് ഈ യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുന്നതു; അവരുടെ അറിവോ സമ്മതമോക്കൂടാതെയാണ്......

ജനാധിപത്യരാഷ്ട്രങ്ങളുടെ സഹകരണമില്ലെങ്കിൽ, സമാധാനത്തിനുവേണ്ടിയുള്ള ഒരു ഉറച്ച സ്ഥാപനം നിലനിത്തിക്കൊണ്ടുപോകുവാൻ സാദ്ധ്യമല്ല. സ്വേച്ഛാധിപത്യഭരണകൂടങ്ങളിൽ ഒന്നെങ്കിലും അതിൽ തങ്ങളുടെ വിശ്വാസം അപ്പിക്കുമെന്നോ, അതിലെ വ്യവസ്ഥകൾ അനുസരിക്കുമെന്നോ ഉറപ്പിച്ചുകൂടാ. വിഭിന്നങ്ങളായ അഭിപ്രായങ്ങൾക്കു പങ്കാളിത്തം അനുവദിക്കുന്ന, മാന്യമായ ഒരു സംഘടനയായിരിക്കണം അതു്.

ജനാധിപത്യത്തിനു രക്ഷകിട്ടുന്ന ഒരിടമാക്കിത്തീക്കണം ലോകത്തെ. രാഷ്ട്രീയസ്വാതന്ത്ര്യത്തിൻെറ സുപരീക്ഷിതമായ അടിത്തറയിലായിരിക്കണം സമാധാനം പടുത്തുയത്തേണ്ടതു്.

നമുക്ക് സ്വാത്ഥോദ്ദേശങ്ങളൊന്നും നേടുവാനില്ല. നമ്മൾ ആക്രമണം നടത്തുവാനോ, സാമ്രാജ്യംസ്ഥാപിക്കുവാനോ മുതിരുന്നില്ല. നഷ്ടപരിഹാരം നേടിയെടുക്കുവാനോ, സ്വമേധയാ ചെയ്യുന്ന ത്യാഗ

ങ്ങൾക്ക പ്രതിഫലമാജ്ജിക്കുവാനോ നാം ശ്രമിക്കു ന്നില്ല. നാം മനുഷ്യവർഗ്ഗത്തിൻെറ വക്താക്കളിൽ ഒന്നുമാത്രമാണു്. മനുഷ്യാവകാശങ്ങൾ, രാഷ്ട്രങ്ങ ളുടെ സ്വാതന്ത്ര്യത്തിനും വിശ്വാസത്തിനും കഴിയു ന്നത്ര ഭദ്രമായി ഉറപ്പിക്കപ്പെട്ടാൽ നാം തൃപ്തരായി.

പക്ഷേ സമാധാനത്തേക്കാൾ വിലപിടിച്ച താണു് ധമ്മം. നാം എന്നും നമ്മുടെ ഹൃദയത്തിൽ സൂക്ഷിച്ചുപോന്നിട്ടുള്ള ആശയങ്ങൾക്കുവേണ്ടി,— ജനാധിപത്യം, ഭരണീയക്ക് ഭരണക്രൂടത്തിൻെറകായ്യ ത്തിൽ അഭിപ്രായം പറയുവാനുള്ള അവകാശം, ചെറിയ രാഷ്ട്രങ്ങളുടെ സ്വാതന്ത്ര്യങ്ങളും അവകാശ ങ്ങളും, എല്ലാ രാഷ്ട്രങ്ങൾക്കും സമാധാനവും സംരക്ഷ ണയും വാഗ്ദാനം ചെയ്യുകയും അവസാനം ലോക ത്തെത്തന്നെ സ്വതന്ത്രമാക്കുകയും ചെയ്യുവാൻ പയ്യാ പ്തമായവിധം, സ്വതന്ത്രരായ ജനങ്ങളുടെ ഒരു സംഘ ടനവഴി നടത്തുന്ന നീതിയുടെ ഭരണം—ഇവയ്ക്കെല്ലാം വേണ്ടി നാം സമരം ചെയ്യും.

അത്തരം ഒരു കമ്മത്തിനു്, നമ്മുടെ ജീവനും സ്വത്തും സമപ്പിക്കുവാൻ നമുക്കു കഴിയും. തൻെറ ജനനത്തിനും ആനന്ദത്തിനും കാരണമായ തത്ത്വങ്ങ ൾക്കുവേണ്ടി, താൻ നിധിപോലെ കാത്തുസൂക്ഷി ക്കുന്ന സമാധാനത്തിനുവേണ്ടി, സ്വന്തം ശക്തിയും രക്തവും ചെലവഴിക്കുവാനുള്ള ഭാഗ്യം അമേരിക്കയ്ക്കു ലഭിക്കുന്ന ദിനം ആഗതമായിരിക്കുന്നു എന്ന അറി വോടെ, അതിൽ അഭിമാനത്തോടെ, നമുക്കുള്ളതെ ല്ലാംതന്നെ, നമ്മെത്തന്നെ, ഇക്കായ്യത്തിൽ നമുക്കു സമപ്പിക്കുവാൻ കഴിയും.

മറ്റൊന്നും അമേരിക്കയ്ക്കു ചെയ്യുവാൻ വയ്യ. ദൈവം അവളെ സഹായിക്കട്ടെ."

അതേ അവസാനം ലോകമഹായുദ്ധത്തിൽ അമേരിക്കൻജനതയ്ക്കും ഒരു പങ്കു വഹിക്കേണ്ടിവന്നിരിക്കുന്നു;—യുദ്ധത്തിൽ ഏർപ്പെട്ടിട്ടുള്ള ഓരോ രാഷ്ട്രത്തിനും ഇടയ്ക്കിടയ്ക്കു കുറിപ്പുകൾ അയച്ചുകൊണ്ടിരിക്കുന്ന നിരീക്ഷകന്മാരോ നിഷ്പക്ഷമതികളോ ആയല്ല, ഒരു മഹത്തായ ആദർശത്തെ, ജനാധിപത്യത്തിന് രക്ഷകിട്ടുന്ന ഒരു സ്ഥലമായി ലോകത്തെ സൂക്ഷിക്കുക എന്ന ആശയത്തെ, ഉയർത്തിപ്പിടിക്കുന്നവരായിട്ട്.

അമേരിക്ക ഏപ്രിൽ 6-ാംനു ജർമ്മനിക്കെതിരേ, യുദ്ധപ്രഖ്യാപനം നടത്തി. യഥാർത്ഥത്തിലുള്ള സംഘട്ടനത്തിൽ അമേരിക്ക കാര്യമായി പങ്കുകൊള്ളുമെന്നു പൊതുവേ പ്രതീക്ഷിക്കപ്പെട്ടിരുന്നില്ല. പക്ഷേ സഖ്യകക്ഷികൾക്കു യഥേഷ്ടം ഉപയോഗിക്കത്തക്കവിധം, വിഭവങ്ങളുടേയും സമ്പത്തിൻേറയും ഉപകരണങ്ങളുടേയും ഒരു കലവറയായിത്തീരും ആ രാഷ്ട്രം എന്നു ന്യായമായും ഉദ്ദേശിക്കപ്പെട്ടിരുന്നു.

പക്ഷേ വിത്സനു് ഈ അഭിപ്രായമല്ല ഉണ്ടായിരുന്നതു്. അദ്ദേഹം യുദ്ധമെന്നു പറഞ്ഞപ്പോൾ, സേനകളെ ഏർപ്പെടുത്തുക, പടക്കളത്തിൽ ഏററുമുട്ടുക എന്നിവ ഉൾക്കൊള്ളുന്ന, എല്ലാവിധ ഭയാനകതകളും വീരസാഹസികസന്ദർഭങ്ങളും ഉൾക്കൊള്ളുന്ന, യുദ്ധം എന്നുതന്നെയായിരുന്നു അർത്ഥമാക്കിയതു്. സമാധാനപൂർണ്ണമായ ഒരു രാഷ്ട്രത്തെ വമ്പിച്ച ഒരു സൈനികസങ്കേതമാക്കി, വ്യവസായങ്ങളുടെ ഒരു തേനീച്ചക്കൂടാക്കി മാററുന്നതിനുവേണ്ടി, ആസൂത്രണങ്ങളിലും സംഘടനാപ്രവത്തനങ്ങളിലും മുഴുകിയ അക്ഷീണമായ, ദൃഢമായ ഒരു ശക്തിവിശേഷമായിത്തീന്നു അദ്ദേഹം. അദ്ദേഹത്തിൻെറ വേഗതയും സാമത്ഥ്യവും, ഏതാണ്ട് അവിശ്വസനീയമെന്നുതന്നെ പറയാവുന്ന നേട്ടങ്ങളും, യുദ്ധത്തിൻെറ ചരിത്രത്തിൽ തുലനംചെയ്യുവാൻ വയ്യാത്തവയാണു്.

യുദ്ധപ്രഖ്യാപനം നടന്നതിൻെറ പിറേറദിവസം തന്നെ, അദ്ദേഹം പട്ടാളസേവനത്തെക്കുറിച്ചുള്ള ഒരു നിയമത്തിൻെറ ആവശ്യകതയെപ്പററി വാദിക്കുകയുണ്ടായി. വയഃപരിധിയുടേയും മററു വിശദാംശങ്ങളുടേയുംകാര്യത്തിലുണ്ടായ തക്കങ്ങൾമൂലം, മേയ് 18-ാംനു-വരെ, ആവശ്യമായ നിയമം—സിലക്റ്റീവ് സർവീസ് ആക്റ്റ്—കോൺഗ്രസ് പാസ്സാക്കിയില്ല. അന്നു താൻ പിന്തുടരുവാൻ ഉദ്ദേശിക്കുന്ന പദ്ധതിയുടെ വ്യാപ്തി അദ്ദേഹം വിശദീകരിച്ചു: "യുദ്ധത്തിനുവേണ്ടി, ഒരു സൈന്യത്തെയല്ല നമുക്കു പരിശീലിപ്പിച്ചു തയാറാക്കേണ്ടതു്,—ഒരു രാഷ്ട്രത്തെത്തന്നെയാണു്."

തയ്യാറായിരിക്കേണ്ടതിൻെറ ആവശ്യകത പറഞ്ഞു ബോധ്യപ്പെടുത്തുന്നതിനുവേണ്ടി, 1916 ആദ്യം താൻ നടത്തിയ പര്യടനത്തിൽ പ്രസംഗിക്കവേ, വിത്സൺ സ്പാനിഷ് അമേരിക്കൻ യുദ്ധത്തെക്കുറിച്ചുള്ള ഒരു വിനോദകവനത്തിൽനിന്നു് ഏതാനം വരികൾ ഉദ്ധരിക്കാറുണ്ടായിരുന്നു:

"യുദ്ധം മര്യാദയില്ലാത്ത ഒന്നാണു്,
അതു രാഷ്ട്രത്തെയാകെ തകിടംമറിക്കുന്നു;
ഏതാനം ആഴ്ചകളിലെ സംഘട്ടനങ്ങൾ,
അനേകവഷത്തെ സംഭാഷണം—
അതാണു് യുദ്ധം." *

സംഭാഷണത്തിനുള്ള സമയം ആകുന്നതു കുറയ്ക്കണമെന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം.

---

* War is rude and impolite,
It quite upsets a nation;
It's made of several weeks of fight,
And years of conversation.

ആദ്യം ശ്രദ്ധിക്കേണ്ടതു് പട്ടാളത്തിന്റെ കാൎയ്യത്തിലായിരുന്നു. യൂറോപ്പിലെ ഒരു യുദ്ധത്തിൽ പങ്കെടുക്കുന്നതിനു് തീരെ പൎയ്യാപ്തമായ ഒരു നിലയിലായിരുന്നില്ല സൈന്യം. എണ്ണത്തിൽ അതു ചെറുതായിരുന്നു; മാത്രമല്ല ഒരു കേന്ദ്രീകൃതസംവിധാനവും അതിനുണ്ടായിരുന്നില്ല. സൈനികനിശ്ചയങ്ങൾ സ്വാതന്ത്ര്യങ്ങളും പലപ്പോഴും പരസ്പരം ശത്രുതയിൽ കഴിഞ്ഞുപോരുന്നവയും ആയ അരഡസൻ വകുപ്പുകളിലൂടെയെങ്കിലും അരിച്ചിറങ്ങേണ്ടതുണ്ടായിരുന്നു. ആഭ്യന്തരകലഹത്തിൽ ഗ്രാൻറിനെ സൎവ്വപ്രവൎത്തനങ്ങളുടേയും ചുമതല ഏല്പിക്കുന്നതുവരെ കേന്ദ്രസൈന്യം പ്രകടിപ്പിച്ച കഴിവില്ലായ്മയെപ്പററി ഓൎമ്മയുണ്ടായിരുന്ന വിത്സൺ, അവിഭക്തമായ ഒരു നേതൃത്വത്തിൻകീഴിൽ മാത്രമേ സൈന്യത്തിനു് സമൎത്ഥമായി പ്രവൎത്തിക്കുവാൻ കഴിയുകയുള്ളുയെന്നു വേഗത്തിൽ മനസ്സിലാക്കി. അദ്ദേഹം തിരഞ്ഞെടുത്തതു് ജനറൽ പെർഷിങ്ങിനെയായിരുന്നു. റൂസ്വെൽട്ടിന്റെ കാലത്തു് ക്യാപ്ററൻപദവിയിൽനിന്നു ബ്രിഗേഡിയർ ജനറൽപദവിയിലേയ്ക്കു ഉയൎത്തപ്പെട്ട ഒരു ഉദ്യോഗസ്ഥനായിരുന്നു അദ്ദേഹം. 1917 ജൂണിൽ സൈന്യത്തിലെ ആദ്യവിഭാഗങ്ങളോടൊപ്പം ജനറൽ പെർഷിങ് ഫ്രാൻസിലേക്കയയ്ക്കപ്പെട്ടു.

അങ്ങിനെ സൈന്യത്തിന്റെ ഭരണം പരിചയസമ്പന്നവും സമൎത്ഥവുമായ കൈകളിൽ ഏല്പിച്ചുകഴിഞ്ഞപ്പോൾ, സൈന്യങ്ങൾ യൂറോപ്പിലേയ്ക്കു പുറപ്പെട്ടുകഴിഞ്ഞപ്പോൾ, സൈന്യസേവനനിയമം നടപ്പാക്കിക്കഴിഞ്ഞപ്പോൾ, വിത്സൺ അടുത്ത പ്രശ്നത്തിലേയ്ക്കു്, ഒരുപക്ഷേ ഏററവും ബുദ്ധിമുട്ടുള്ള പ്രശ്നത്തിലേയ്ക്കു്—യുദ്ധത്തിൽ സജീവമായി പങ്കെടുക്കുന്നതിനു് രാഷ്ട്രത്തെ ഒന്നാകെ തയ്യാറാക്കുക എന്ന പ്രവൃത്തിയിലേയ്ക്കു്—തന്റെ ശ്രദ്ധ തിരിച്ചു. ഈ വമ്പിച്ച കുരിശുയുദ്ധത്തിൽ സേവനം അനുഷ്ഠിക്കുവാൻ രാഷ്ട്രത്തിനു കഴിയണമെങ്കിൽ, വ്യവസായങ്ങളിൽ

ചില നിയന്ത്രണങ്ങൾ ഗവമ്മെൻറിന് ആവശ്യമാണ്. മത്സരം ആകുന്നത്ര കുറയ്ക്കണം, ഉത്പാദനം വദ്ധിപ്പിക്കണം. ഈ ഉദ്ദേശത്തോടുകൂടി, "ദേശീയസംരക്ഷണത്തിനും യുദ്ധനടപടികൾക്കും ആവശ്യമായ വിധത്തിൽ വ്യവസായങ്ങളേയും വിഭവങ്ങളേയും ഇണക്കിക്കൊണ്ടുപോകുന്നതിന്" ഒരു ദേശീയസംരക്ഷണസമിതി ഏൎപ്പെടുത്തി. പിന്നീട്, കൂടുതൽ സ്വാതന്ത്ര്യവും കൂടുതൽ ചുമതലയും നൽകിക്കൊണ്ട്, ഒരു യുദ്ധകാലവ്യവസായബോർഡും സ്ഥാപിച്ചു.

പക്ഷേ ഈ യുദ്ധകാലപ്രസിഡണ്ടിന് എല്ലാ കാര്യങ്ങളും സുഗമമായിരുന്നില്ല. പൊതുജനാഭിപ്രായം, വമ്പിച്ചതോതിൽത്തന്നെ അദ്ദേഹത്തിന് പിന്തുണ നല്കിയിരുന്നു. പക്ഷേ നിയമസഭയ്ക്കകത്തും പുറത്തും അദ്ദേഹത്തിന് രാഷ്ട്രീയശത്രുക്കൾ ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ നയങ്ങളോടുള്ള എതിൎപ്പ് 1917 സെപ്റ്റംബറിൽ വളൎന്നുപോന്ന പ്രകടമാക്കപ്പെട്ടു; ജനുവരി 19-ാംനു- ന്യൂയോക്കിൽ നടന്ന ഒരു വിരുന്നിൽവച്ച് അതു സംഘടിതരൂപം കൈക്കൊള്ളുകയുംചെയ്തു. പ്രസിഡണ്ടിൻെറ പക്കൽനിന്ന് ഏതാണ്ട് മുഴുവനായിത്തന്നെ, യുദ്ധനടത്തിപ്പ് ഏറെറടുക്കുവാൻ പൎയ്യാപ്തമായവിധത്തിൽ നിയമസഭ, ഒരു യുദ്ധകാലമന്ത്രിസഭ രൂപവൽകരിക്കണമെന്ന് അന്ന് അവിടെവച്ചു തീരുമാനിക്കപ്പെട്ടു.

ഈ മന്ത്രിസഭാപരിപാടി നടപ്പിലായേക്കുമെന്നുതന്നെ തോന്നിപ്പോയിരുന്നു, കുറച്ചുനാളത്തേക്ക്. അപ്പോഴേയ്ക്കും, സംശയാതീതമായ വിധത്തിൽ പൊതുജനാഭിപ്രായം ഉയൎന്നുതുടങ്ങി. അവസാനം വിത്സൺ, ഫെബ്രുവരിയിൽ, സെനററർ ഓവർമാനെക്കൊണ്ട്, നിയമസഭയിൽ ഒരു ബില്ലവതരിപ്പിച്ചു. യുദ്ധകാലമന്ത്രിസഭയുടെ പ്രയോക്താക്കൾ ആവശ്യപ്പെട്ടതും, അതിൽ വളരെക്കൂടെ

തലും ആയ അധികാരങ്ങൾ പ്രസിഡണ്ടിനു നല്കുന്ന ഒന്നായിരുന്നു ആ ബില്ല്. ഓവർമാൻ ആക്ട എന്നറിയപ്പെടുന്ന ആ നിയമം, നീണ്ടുനിന്ന എതിർപ്പുകൾക്കുശേഷം ഏപ്രിൽ 29-ാംനു 13 വോട്ടുകൾക്കെതിരെ 63 വോട്ടുകളോടെ സെനററിൽ പാസ്സാക്കപ്പെട്ടു. കോൺഗ്രസ്, അതിന് വേഗം അംഗീകരണം നൽകുകയും ചെയ്തു. വിത്സൻെറ ശത്രുക്കൾ നിശ്ശബ്ദരാക്കപ്പെട്ടു. തനിക്കു മുമ്പുണ്ടായ മറെറാരു പ്രസിഡണ്ടിനും ലഭിച്ചിട്ടില്ലാത്ത പരമമായ അധികാരം അദ്ദേഹത്തിനു കൈവന്നു.

ഈ പുതിയ നിയമംനല്കിയ അധികാരം അദ്ദേഹത്തെ, അദ്ദേഹത്തിൻെറതന്നെ ഭാഷയിൽ പറഞ്ഞാൽ "ചരിത്രത്തിലെ ഏററവും വലിയ ഏകാധിപതിയാക്കി."

വിഭവങ്ങളുടെ വിതരണം ക്രമപ്പെടുത്തിയതുകൊണ്ടു മാത്രമായില്ല, ആവശ്യമുള്ളത്ര വിഭവങ്ങൾ നല്കുവാനും കഴിയണം. ഭക്ഷണമായിരുന്നു യൂറോപ്പിൻെറ ഏററവും അടിയന്തിരമായ ആവശ്യം. യുദ്ധം നടക്കുന്ന പ്രദേശങ്ങളിൽ ധാന്യോൽപാദനം തീരെ നിലച്ചിരുന്നു; അമേരിക്കയിൽ വിഭവങ്ങൾ കുറഞ്ഞുവരികയായിരുന്നുതാനും. തന്മൂലം ബൽജിയൻ ദുരിതാശ്വാസപ്രവത്തനങ്ങളിൽ പ്രകടിപ്പിച്ച സാമത്ഥ്യംകൊണ്ട് പ്രശസ്തിയാജ്ജിച്ച ഹെർബർട്ട ഹൂവറോട്ട്, ഭക്ഷ്യപ്രശ്നം കൈകായ്യംചെയ്യുവാൻ വിത്സൺ ആവശ്യപ്പെട്ടു. ഏതാനും മാസങ്ങൾക്കുള്ളിൽ, ആധുനികങ്ങളായ പ്രചരണതന്ത്രങ്ങളുടെ എല്ലാവിധ കഴിവുകളും ഉപയോഗപ്പെടുത്തിക്കൊണ്ട് ഉൽപാദനവദ്ധനവിൻെറ ആവശ്യകത വ്യക്തമാക്കപ്പെട്ടു. യാതൊന്നും അനാവശ്യമായി നഷ്ടപ്പെടാതിരിക്കുവാനും, ആകുന്നത്ര ഭക്ഷണവിഭവങ്ങൾ യൂറോപ്പിലേക്ക് അയയ്ക്കുവാനുംവേണ്ടി, റേഷനിങ്ങും ഏപ്പെടുത്തി.

വിത്സന്റെ നേതൃത്വത്തിൽ രാഷ്ട്രം നടത്തിയ യുദ്ധ പ്രവർത്തനങ്ങളെ, ആന്ദ്രേ ടാർഡ്യൂ തന്റെ "ഫ്രാൻസും അമേരിക്കയും" എന്ന ഗ്രന്ഥത്തിൽ വ്യക്തമായി വിവരിക്കുന്നുണ്ട്:

"അക്കാലത്തെ അമേരിക്കയുടെ സ്ഥിതി ഞാനെന്റെ ജീവിതകാലം മുഴുവൻ ഓർമ്മിക്കും. ദേശാഭിമാനംമൂലം വേഗതവർദ്ധിച്ച ഒരു വലിയ യന്ത്രമായി മാറിയിരുന്നു ആ രാജ്യം. അതിന്റെ ആത്മാവു് ജ്വലിച്ചുകൊണ്ടിരുന്നു. പുരുഷന്മാരും സ്ത്രീകളും കുട്ടികളും അടങ്ങിയ 10 കോടി ജനങ്ങൾ കപ്പൽ പുറപ്പെടുന്ന തുറമുഖങ്ങളിലേക്കുതന്നെ ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നു. വ്യവസായശാലകളുടെ പുകക്കുഴലുകളിൽനിന്നു ധൂമം വമിക്കുന്നു. ചൂടുള്ള രാത്രികളിൽ തീവണ്ടികൾ പാഞ്ഞുകൊണ്ടിരിക്കുന്നു. മുന്നണിയിലേക്കുപോകുന്ന പട്ടാളക്കാർക്കു ചൂടുള്ള ചായ നല്കുവാൻ സ്ത്രീകൾ തീവണ്ടിയാപ്പീസുകളിൽ തയ്യാറായി നില്ക്കുന്നു. ദേശീയഗാനങ്ങൾ ആകാശത്തേക്കു് ഉയരുന്നു. പ്രദർശനശാലകളിലും തെരുവു മൂലകളിലും പള്ളികളിലും 'സ്വാതന്ത്ര്യനിധി'ക്കുവേണ്ടിയുള്ള സമ്മേളനങ്ങൾ—"നിങ്ങൾ യുദ്ധത്തിൽ ഏർപ്പെട്ടുകഴിഞ്ഞു, അതു ജയിച്ചേതീരൂ" എന്നിങ്ങനെ വലിയ അക്ഷരങ്ങളിൽ എഴുതിയിട്ടുള്ള കൂറ്റൻ ചുമർപരസ്യങ്ങൾ. നമ്മുടെ ആപത്തുകളുടെ ആധിക്യവും ലക്ഷ്യങ്ങളുടെ ന്യായതയും ഇരിക്കെത്തന്നെ, ആഴ്ചകളും മാസങ്ങളും നീണ്ടുനിന്ന പ്രയത്നം ആവശ്യമായിത്തീർന്നു, വമ്പിച്ച, പ്രതീക്ഷാതീതമായ നേട്ടങ്ങൾ അന്യോന്യം മനസ്സിലാക്കുവാൻ, ആശയങ്ങളേയും അവയുടെ പ്രായോഗികതയേയും തമ്മിൽ ഇണക്കുവാൻ, വിശദീകരണവും വിട്ടുവീഴ്ചയും സഹകരണവും ആവശ്യമായിരുന്നു. ക്രമീകൃതങ്ങളായ ഈ

പ്രവർത്തനങ്ങളുടെ ഫലമായിരുന്ന വിജയം; അടുക്കും ചിട്ടയുമില്ലാത്ത പ്രവർത്തനങ്ങൾ പരാജയത്തിലേക്കു നയിച്ചേനേ."

സമയം ചെല്ലുന്തോറും പ്രശ്നങ്ങൾ വർദ്ധിച്ചുകൊണ്ടേയിരുന്നു. ഉൽപാദനത്തിന്റെയും വിതരണത്തിന്റെയും കാര്യങ്ങൾ ക്രമപ്പെടുത്തിക്കഴിഞ്ഞപ്പോഴും അവ ഒരിടത്തുനിന്നു മറ്റൊരിടത്തേക്കു കൊണ്ടുപോകുക എന്ന പ്രശ്നം ബാക്കിയായിരുന്നു. 1917 ഡിസംബറിൽ വിത്സൺ റെയിൽവേക്കമ്പനികൾ ഏറ്റെടുക്കുകയും, ഒരു യുദ്ധകാല പരിപാടിയെന്ന നിലയിൽ അവയെ ഗവണ്മെന്റിന്റെ നിയന്ത്രണത്തിൽ വയ്ക്കുകയും ചെയ്തു. സാധനങ്ങൾ കടത്തിക്കൊണ്ടുപോകുന്നതിനുവേണ്ടി, വിവിധ കമ്പനികൾ തമ്മിൽ ഇനിമേലിൽ മത്സരം ഉളവാകുവാൻ നിവൃത്തിയില്ല. റെയിൽവേ തൊഴിലാളികൾക്കും, മററു വ്യവസായങ്ങളിലെ ജീവനക്കാർക്കുംവേണ്ടി ഒരു ബോർഡ് ഏർപ്പെടുത്തപ്പെട്ടു. തൊഴിലാളികളും തൊഴിലുടമകളും തമ്മിൽ ഉളവാകുന്ന അഭിപ്രായഭിന്നതകൾ ഒത്തുക്കിത്തീർക്കുവാനും അങ്ങിനെ ഉൽപാദനം തടസ്സമില്ലാതെ മുന്നോട്ടു കൊണ്ടുപോകുന്നതിനുംവേണ്ടിയായിരുന്നു അതു്. അമേരിക്കൻ കപ്പൽ ബോർഡ്, സാഹസികമായ വേഗതയോടെ ജോലി നിർവ്വഹിച്ചുകൊണ്ടിരുന്നു. മിക്കവാറും ഒരുരാത്രികൊണ്ടെന്ന വിധം കപ്പൽനിർമ്മാണകേന്ദ്രങ്ങൾ ഉയർന്നുവന്നിരുന്നു. "ആഴ്ചയിൽ മൂന്നു കപ്പൽ അല്ലെങ്കിൽ പൊട്ടിത്തെറിക്കൽ"—അതായിരുന്നു മുദ്രാവാക്യം.

തികച്ചും അതുല്യമായ ഒരു നേട്ടമായിരുന്നു അതു്. കൊല്ലങ്ങളോളം, സമാധാനം നിലനിർത്തുവാൻ വിത്സൺ ശ്രമിച്ചു. ഒരു പുരുഷനെപ്പോലെ പ്രവർത്തിക്കുന്നതിനുപകരം ഏതു് അപമാനവും സഹിക്കുന്നതു് ഇഷ്ടപ്പെടുന്ന ഒരു യുദ്ധവിരോധി എന്നു് അദ്ദേഹം പരിഹസിക്കപ്പെട്ടു.

ഇപ്പോഠം അദ്ദേഹം ഓരോ അണുവിലും ഒരു യുദ്ധകാല പ്രസിഡണ്ടായിത്തീൎന്നിരിക്കുന്നു. അതിൻെറ തികഞ്ഞ അൎത്ഥത്തിൽത്തന്നെ, രാഷ്ട്രത്തിൻെറ സൈന്യാധിപതിയായിത്തീൎന്നു അദ്ദേഹം. അദ്ദേഹത്തെക്കാഠം കഠിനമായി മററാരും ജോലിചെയ്തിരുന്നില്ല.

സാധാരണ ഗതിയിലുള്ള ചുമതലകളുടെ വമ്പിച്ച ഭാരം ഇരിക്കെത്തന്നെ, അദ്ദേഹം പ്രസംഗിക്കുവാനും സമയംകണ്ടെത്തി. ഇക്കാൎയ്യത്തിൽ ഉടനടി പ്രത്യക്ഷമായനുഭവപ്പെടാത്ത ഒരു ലക്ഷ്യം അദ്ദേഹത്തിൻെറ മനസ്സിൽ ഉണ്ടായിരുന്നു. യുദ്ധം നടത്തുന്നതിനേക്കാഠം, സമാധാനം സ്ഥാപിക്കുന്നതിനു നേരിട്ടു സഹായകമാകുന്ന ആശയങ്ങളാണു് അദ്ദേഹം പ്രചരിപ്പിച്ചിരുന്നതു്. ശാശ്വതവും, സമത്വാധിഷ്ഠിതവുമായ സമാധാനം—'വിജയം ഇല്ലാതെ, സമാധാനം' എന്ന തൻെറ ആദ്യലക്ഷ്യം അദ്ദേഹം കൈവിട്ടിരുന്നില്ല. നാടകീയത തീരെ ഇല്ലാതെ, താഴ്ന്ന സ്വരത്തിൽ പുറപ്പെട്ടിരുന്ന അദ്ദേഹത്തിൻെറ വാക്കുകഠം, യുദ്ധത്തെ ഇതിനുമുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്ത ഒരു നിലയിലേക്കു്, ആയുധവാഴ്ചയ്ക്കെതിരായുള്ള ഒരു ആദൎശസമരമെന്ന നിലയിലേയ്ക്കുയൎത്തി. സാവധാനത്തിൽ അദ്ദേഹം മനുഷ്യൻെറ ചെയ്തികഠംക്കു് ആശയും ലക്ഷ്യവും നേടിക്കൊടുക്കുകയായിരുന്നു. അങ്ങിനെ മാസങ്ങഠംകഴിയെ, യുദ്ധത്തിൽ ഏൎപ്പെട്ടിരിക്കുന്ന ഒരു രാഷ്ട്രത്തിൻെറ സൎവ്വ സൈന്യാധിപൻ എന്ന നില മാത്രമല്ല, മനുഷ്യവംശത്തിൻെറ ആത്മീയനേതാവു് എന്ന നിലകൂടി വിത്സനു് കൈവന്നു.

അമേരിക്കൻസൈന്യത്തിൽ ആകെ 4,272,521 ആളുകഠം സേവനം അനുഷ്ഠിച്ചിരുന്നു. അവരിൽ 1,950,513 പേരെ കടലിനപ്പുറത്തേക്കു് അയയ്ക്കുകയുണ്ടായി. "ആക്രമണങ്ങളുടെ അസാധാരണങ്ങളായ അപ

കടങ്ങൾക്കിടയിലൂടെ, ഇത്രയധികം സൈന്യവും അവയ്ക്കു വേണ്ട ഉപകരണങ്ങളും കടലിലൂടെ 3000 മൈൽ ദൂരം കൊണ്ടുപോവുക—ഇതിനുമുമ്പൊരിക്കലും സംഭവിച്ചിട്ടില്ലാത്ത ഒന്നായിരുന്നു അത്." അനേകലക്ഷം ഡാളർ ചെലവുവരുന്ന ആ വമ്പിച്ച പരിപാടി, പണം ദുരുപയോഗപ്പെടുത്തിയെന്ന സംശയത്തിനിടവരാതെ, വഞ്ചനയുടെ കറപുരളാതെ, ഭംഗിയായി നിർവ്വഹിക്കപ്പെട്ടു. ഈ നേട്ടങ്ങളെല്ലാം കൈവരിച്ചുകൊണ്ടിരിക്കെ ഒരു കാര്യംകൂടി വ്യക്തമായി. ജർമ്മനിയുമായി സഖ്യത്തിലിരിക്കുന്ന രാഷ്ട്രങ്ങളോട്, പേരിനെങ്കിലും സമാധാനം പുലർത്തിക്കൊണ്ട്, ജർമ്മനിയുമായുള്ള യുദ്ധം തുടരുക എന്നതു് അപ്രായോഗികമാണ്. തന്മൂലം 1917 ഡിസംബറിൽ അമേരിക്ക, "ആസ്ത്രീയ-ഹംഗറി"യോടു് ഔദ്യോഗികമായി യുദ്ധപ്രഖ്യാപനം നടത്തി.

യുദ്ധങ്ങളും യുദ്ധങ്ങളെപ്പററിയുള്ള ഉഹാപോഹങ്ങളുംകൊണ്ട് അന്തരീക്ഷം നിറഞ്ഞിരിക്കെത്തന്നെ, വിത്സൺ, സമാധാനത്തെപ്പററിയും ജനാധിപത്യത്തെപ്പററിയും ലോകത്തിലെ ജനങ്ങൾക്കു സ്വയം ഭരിക്കുവാനുള്ള അവകാശത്തെപ്പററിയുമെല്ലാം സംസാരിക്കുവാൻ സമയം കണ്ടെത്തി. 1917 ആഗസ്റ്റിൽ, പോപ്പ്, യുദ്ധത്തിൽ ഏപ്പെട്ടിരിക്കുന്ന രാഷ്ട്രങ്ങൾക്ക്, സമാധാനവ്യവസ്ഥകളെക്കുറിച്ച് എഴുതുകയുണ്ടായി. ജർമ്മൻഗവൺമെൻറിനോടു് എന്നതിനേക്കാൾ ജർമ്മൻജനതയോടുതന്നെ സന്ധിചെയ്യുക എന്നതാണ് സഖ്യകക്ഷികളുടെ ആഗ്രഹമെന്ന് വിത്സൺ അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചു. ഡിസംബർ മാസത്തിൽ, നിയമസഭയ്ക്കു നൽകിയ ഒരു സന്ദേശത്തിൽ, അദ്ദേഹം ഈ ലക്ഷ്യം ആവർത്തിച്ചു പറയുകയുംചെയ്തു. ഈ ആശയങ്ങൾ പ്രതിപാദിക്കുന്ന അദ്ദേഹത്തിൻെറ പ്രസംഗങ്ങളുടെ പ്രതികൾ ശത്രുരാജ്യങ്ങളിൽ വിമാനംവഴി വിതറുകയുണ്ടായി—ആ പ്രസംഗങ്ങൾ ആരെ ഉദ്ദേശിച്ചു

ള്ളവയായിരുന്നുവോ അവരുടെ പക്കൽത്തന്നെ അതു ചെന്നെത്തി. ശുദ്ധവും മന്ദഗതിയിൽമാത്രം പ്രവൎത്തിക്കുന്നതുമായ ഒരു തന്ത്രമായാണു് അതു വീക്ഷിക്കപ്പെട്ടതു്. പക്ഷേ ആ പ്രസംഗങ്ങൾ തികച്ചും ജനചിത്തസംക്ഷോഭകങ്ങൾതന്നെയായിരുന്നു. ആ ലഘുലേഖകൾ കൈവശം കിട്ടിയ ആളുകളെല്ലാംതന്നെ, തങ്ങളോടു് യുദ്ധത്തിൽ ഏൎപ്പെട്ടിട്ടുള്ള ഒരു രാഷ്ട്രത്തോടു തങ്ങൾക്കുള്ള വൈരാഗ്യബുദ്ധി എത്രതന്നെ ശക്തിയായിരുന്നാലും, തങ്ങൾ വായിച്ച വാക്കുകൾ ശ്രദ്ധിക്കുകയും അവയെപ്പററി ചിന്തിക്കുകയും ചെയ്തു.

1917 കാലത്തുതന്നെ, സമാധാനത്തിനുവേണ്ടി വനരോദനം നടത്തുവാൻ മുതിൎന്നതു് പോപ്പുമാത്രമായിരുന്നില്ല. മാൎച്ചുമാസത്തിൽ കെറൻസ്കി റഷ്യയിലെ സാർഭരണക്രമത്തെ സ്ഥാനഭ്രഷ്ടമാക്കി. പുതിയ ഭരണക്രമത്തെ അംഗീകരിച്ചതോടെ, പഴകിദ്രവിച്ച സ്വേച്ഛാധിപത്യത്തെ വലിച്ചെറിയുകയും തങ്ങളുടെ സ്വാതന്ത്ര്യം നേടുകയും ചെയ്ത മറെറാരു ജനസമൂഹത്തിനുകൂടി സ്വാഗതം പറയുകയാണു് വിത്സൺ ചെയ്തതു്. നവംബറിൽ മറെറാരു വിപ്ലവം റഷ്യയുടെ അടിത്തറ പിടിച്ചുകുലുക്കി. അതിന്റെ ഫലമായി ബോൾഷെവിക്കുകൾ അധികാരത്തിൽ വന്നു. അവർ ചെയ്ത ആദ്യത്തെ പ്രവൃത്തികളിലൊന്നു്, യുദ്ധത്തിൽ ഏൎപ്പെട്ടിട്ടുള്ള രാഷ്ട്രങ്ങളോടു് സമാധാനം സ്ഥാപിക്കുവാൻ അഭ്യൎത്ഥിച്ചുകൊണ്ടുള്ള ഒരു പ്രസ്താവന പുറപ്പെടുവിക്കലായിരുന്നു. അതേത്തുടൎന്നു, പെട്രോഗ്രാഡിലെ ഗ്രന്ഥപ്പുരകളിലുള്ള ഇരുട്ടറകളിൽ സൂക്ഷിച്ചിരുന്ന രഹസ്യങ്ങളായ സന്ധികൾ അവർ പരസ്യപ്പെടുത്തി. ധീരമായ ഒരു കൃത്യമായിരുന്നു അതു്; നയതന്ത്രപ്രവൎത്തനങ്ങളുടെ ചരിത്രത്തിൽ ഒരു പുതിയ സംഭവം. അതോടെ, രാജ്യങ്ങൾ തമ്മിലുള്ള രഹസ്യധാരണകൾ അപകടകരങ്ങളെന്നവിധം അസാദ്ധ്യങ്ങളുമായിത്തീൎന്നു.

യുദ്ധത്തിന്റെ ലക്ഷ്യങ്ങളെപ്പററിയും അമേരിക്ക നൽകിയിട്ടുള്ള സമാധാനവ്യവസ്ഥകളെപ്പററിയും പ്രതിപാദിക്കുന്നതിനുവേണ്ടി, പ്രസിഡണ്ട് വിത്സൺ, ജനുവരി 8-ാംനു- വീണ്ടും, അമേരിക്കൻ നിയമസഭയുടെ സംയുക്തസമ്മേളനത്തിൽ പ്രസംഗിക്കുകയുണ്ടായി:

"അവരുടെ ഇപ്പോഴത്തെ നേതാക്കന്മാർ വിശ്വസിച്ചാലും ഇല്ലെങ്കിലുംശരി, റഷ്യൻ ജനങ്ങളെ, അവരുടെ അന്തിമലക്ഷ്യമായ സ്വാതന്ത്ര്യവും വ്യവസ്ഥാപിതമായ സമാധാനവും കൈവരിക്കുന്നതിൽ സഹായിക്കുവാൻ നമുക്കു ഭാഗ്യമുണ്ടാകത്തക്ക ഒരു വഴി തുറന്നുകിട്ടുമെന്നുതന്നെയാണ് നമ്മുടെ ഹൃദയംഗമമായ വിശ്വാസം.

ഈ യുദ്ധത്തിൽ നാം പുറപ്പെടുവിച്ചിട്ടുള്ള ആവശ്യങ്ങൾ, നമുക്കു മാത്രമായിട്ടുള്ളവയല്ല. സുരക്ഷിതവും അധിവാസയോഗ്യവുമായിരിക്കണം ഈ ഭൂമി എന്നതാണ് നമ്മുടെ ലക്ഷ്യം. സ്വന്തം ജീവിതരീതി പുലർത്താനും, സ്വന്തം ഭരണസമ്പ്രദായങ്ങൾ സ്വീകരിക്കുവാനും, ബലപ്രയോഗത്തിനും സ്വാർത്ഥോദ്ദേശത്തോടുകൂടിയ ആക്രമണത്തിനുമെതിരായി ലോകത്തിലെ മററു രാഷ്ട്രങ്ങളിൽനിന്നു നീതിപൂർവ്വമായ പരിഗണന ലഭിക്കുമെന്ന് ഉറപ്പുകിട്ടാനും, ആഗ്രഹിക്കുന്ന, സമാധാനപ്രേമികളായ രാഷ്ട്രങ്ങൾക്കു സുരക്ഷിതമായി ഇവിടെ കഴിയുവാൻ സാധിക്കണം."

വിത്സൺ നിർദ്ദേശിച്ച വ്യവസ്ഥകൾ, 14 ഇനപ്പരിപാടിയെന്നു പ്രസിദ്ധിനേടുകയുണ്ടായി.

ആ വ്യവസ്ഥകൾ:

1. സമാധാനവ്യവസ്ഥകൾ പരസ്യമായി അംഗീകരിക്കുക. അതിനുശേഷം, രാഷ്ട്രങ്ങൾ തമ്മിൽ ഒരുതരത്തിൽ

പ്പെട്ട സ്വകാര്യധാരണകളും ഉണ്ടായിരിക്കരുതു്. പരസ്യവും കാപട്യരഹിതവുമായ മാർഗ്ഗത്തിലൂടെയായിരിക്കണം നയതന്ത്രബന്ധങ്ങൾ എല്ലായ്പ്പോഴും പ്രവർത്തിക്കുന്നതു്.

2. കരയോടനുബന്ധിച്ചുള്ളതൊഴിച്ചു്, മററുള്ള സമുദ്രഭാഗങ്ങളിൽക്കൂടി സഞ്ചരിക്കുവാൻ, യുദ്ധകാലത്തും സമാധാനകാലത്തും ഒരേപോലെ സ്വാതന്ത്ര്യം ഉണ്ടായിരിക്കണം.

3. സമാധാനം കാംക്ഷിക്കുകയും അതു നിലനിർത്താൻ ഒത്തുചേരുകയും ചെയ്യുന്ന രാഷ്ട്രങ്ങൾക്കിടയിലുള്ള സാമ്പത്തികാസമത്വങ്ങൾ സാധിക്കുന്നത്ര ദൂരീകരിക്കുകയും തുല്യങ്ങളായ വ്യാപാരവ്യവസ്ഥകൾ സ്ഥാപിക്കുകയും ചെയ്യണം.



4. ആയുധസംഭാരങ്ങൾ, ആഭ്യന്തരരക്ഷയ്ക്കു് ആവശ്യമുള്ളത്രമാത്രമായി കുറയ്ക്കുമെന്നുള്ളതിനു വേണ്ടത്ര ഉറപ്പു നല്കുകയും സ്വീകരിക്കുകയും ചെയ്യണം.

5. കോളനികളെ സംബന്ധിച്ചുള്ള എല്ലാ അവകാശവാദങ്ങളും തികച്ചും നിഷ്പക്ഷമായ രീതിയിൽ, തുറന്ന മനസ്സോടെ, സ്വതന്ത്രമായി ചിന്തിച്ചു തീരുമാനിക്കണം. പരമാധികാരത്തെക്കുറിച്ചുള്ള അത്തരം തീരുമാനങ്ങളിൽ, അതതു പ്രദേശങ്ങളിലെ ജനങ്ങളുടെ താൽപര്യങ്ങൾക്കു്, ഉടമസ്ഥാവകാശം പുറപ്പെടുവിക്കുന്ന ഭരണകൂടങ്ങളുടെ വാദങ്ങളോടൊപ്പം പ്രാധാന്യം നല്കണമെന്ന തത്വം നിർബ്ബന്ധപൂർവ്വം അംഗീകരിക്കണം.

6. എല്ലാ റഷ്യൻപ്രദേശങ്ങളിൽനിന്നും ഒഴിഞ്ഞുപോരണം റഷ്യയെ ബാധിക്കുന്ന മററു പ്രശ്നങ്ങളും, ആ രാജ്യത്തിനു്, സ്വന്തം രാഷ്ട്രീയഭാവിയും ദേശീയനയവും സ്വതന്ത്രമായി തീരുമാനിക്കുവാൻ പ്രതിബന്ധമോ അസൗകര്യമോ ഇല്ലാത്ത ഒരു സന്ദർഭം നൽകുവാൻ, മററു രാഷ്ട്രങ്ങ

ളുടെ സർവ്വവിധ സഹകരണങ്ങളും ലഭിക്കത്തക്കവിധത്തിൽ, പരിഹരിക്കണം.

7. ബൽജിയത്തിൽനിന്ന് ഒഴിച്ചുപോരണമെന്നും മററു സ്വാതന്ത്ര്യരാഷ്ട്രങ്ങളോടൊപ്പം അനുഭവിക്കുവാൻ കഴിയത്തക്കവിധം, അതിൻെറ പരമാധികാരം, യാതൊരു കുറവും വരുത്താതെതന്നെ, പുനഃസ്ഥാപിക്കണമെന്നും ഉള്ള കാര്യത്തിൽ ലോകം മുഴുവൻ യോജിക്കുന്നതാണ്.

8. എല്ലാ ഫ്രഞ്ചുപ്രദേശങ്ങളും സ്വാതന്ത്ര്യങ്ങളാക്കപ്പെടണം; ആക്രമിച്ചെടുക്കപ്പെട്ട പ്രദേശങ്ങൾ തിരികെ നൽകണം. കഴിഞ്ഞ 50 കൊല്ലമായി ലോകത്തിലെ സമാധാനനില അപകടപ്പെടുത്തിക്കൊണ്ടിരിക്കുന്നതും, 1871-ൽ പ്രഷ്യ ഫ്രാൻസിനോട്, അൽസെസ്-ലോറെയിൻെറ കാര്യത്തിൽ ചെയ്തതുമായ തെററ് പരിഹരിക്കണം.

9. വ്യക്തമായി തിരിച്ചറിയാവുന്ന ദേശീയതയെ അടിസ്ഥാനമാക്കി ഇററലിയുടെ അതിർത്തികൾ പുനഃസ്ഥാപിക്കണം.

10 'ആസ്ട്രിയ-ഹങ്കറി'യിലെ ജനങ്ങൾക്കു സ്വയം അഭിവൃദ്ധിപ്പെടുവാനുള്ള എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കണം.

11. റുമേനിയ, സെർബിയ, മൊൺടേനെഗ്രോ എന്നിവിടങ്ങളിൽനിന്ന് ഒഴിഞ്ഞുപോരണം; അധിനിവേശിതപ്രദേശങ്ങൾ മടക്കിക്കൊടുക്കണം. സെർബിയയ്ക്കു് സ്വാതന്ത്ര്യവും സുരക്ഷിതവുമായ ഒരു മാർഗ്ഗം കടലിലേയ്ക്കു് അനുവദിക്കണം. ബാൾക്കൻപ്രദേശത്തുള്ള വിവിധ രാഷ്ട്രങ്ങളുടെ പരസ്പരബന്ധങ്ങൾ ചരിത്രത്തിൽ സ്ഥാനംപിടിച്ചിട്ടുള്ള ദേശീയതയുടേയും ദേശക്കൂറിൻേറയും അടിസ്ഥാനത്തിൽ നിർവ്വഹിക്കപ്പെടുന്ന സൗഹാർദ്ദപരമായ സംഭാഷണ

ങ്ങളിലൂടെ തീരുമാനിക്കപ്പെടണം. ആ രാഷ്ട്രങ്ങളുടെ രാഷ്ട്രീയവും സാമ്പത്തികവും ആയ സ്വാതന്ത്ര്യവും ദേശീയ ഭദ്രതയും നിലനിർത്തുന്നതിന് അന്താരാഷ്ട്രീയമായ ഒരു ഉത്തരവുണ്ടാക്കണം.

12. ഇപ്പോഴത്തെ ഒട്ടോമൻസാമ്രാജ്യത്തിൽ ഉൾപ്പെട്ട ടർക്കിഷ്പ്രദേശങ്ങൾക്കു പരമാധികാരത്തെക്കുറിച്ച് ഉറപ്പുനല്കണം. അതേസമയം, ഇപ്പോൾ ടർക്കിഷ്ഭരണത്തിൻ കീഴിലുള്ള അന്യദേശീയക്ക് ജീവിതത്തിൽ, സംശയരഹിതമായ രക്ഷാബോധവും, സ്വയം അഭിവൃദ്ധിക്ക് ദോഷരഹിതങ്ങളായ സന്ദർഭങ്ങളും നല്കണം. മാത്രമല്ല, എല്ലാ രാജ്യങ്ങളുടേയും വ്യാപാരവസ്തുക്കൾക്കും കപ്പലുകൾക്കും സ്വതന്ത്രമായി കടന്നുപോകാവുന്ന ഒരു ഗതാഗതമാർഗ്ഗമായി, ഡാർഡനൽസ് സ്ഥിരമായി തുറന്നിടണം.

13. നിർവ്വിവാദമാംവിധം പോളിഷ്ജനതയാൽ അധിവസിതമായ പ്രദേശങ്ങൾ കൂട്ടിച്ചേർത്തുകൊണ്ട് സ്വതന്ത്രമായ ഒരു പോളിഷ്‌രാഷ്ട്രം നിർമ്മിക്കണം.

14. വലുതും ചെറുതുമായ എല്ലാ രാഷ്ട്രങ്ങൾക്കും ഒരുപോലെ തങ്ങളുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തേയും ദേശീയ ഭദ്രതയേയും കുറിച്ച് പരസ്പരം ഉറപ്പുലഭിക്കുന്നതിന് കഴിവുണ്ടാകത്തക്കവിധത്തിൽ, വ്യക്തമായ വ്യവസ്ഥകളോടുകൂടി, രാഷ്ട്രങ്ങളുടെ ഒരു പൊതുസംഘടന ഉണ്ടാക്കണം.

വ്യക്തമായ രൂപത്തിൽ പ്രകടമാക്കപ്പെട്ട, അമേരിക്കയുടെ സമാധാനവ്യവസ്ഥകളായിരുന്നു അവ. അവയ്ക്കു വിപുലമായ പിന്തുണ ലഭിച്ചു. രാജ്യത്തെ യുദ്ധത്തിലേക്കു നയിച്ച ഉന്നതങ്ങളായ ലക്ഷ്യങ്ങൾക്ക് ഒരു പുതിയ ശക്തി നല്കുവാനും അവയ്ക്കു കഴിഞ്ഞു. വിത്സൻെറ പ്രസംഗത്തെപ്പറ്റി ന്യൂയോർക്ക് ട്രിബ്യൂൺ ഇപ്രകാരം എഴുതി:

"അമേരിക്കൻചരിത്രത്തിലെ മഹത്തായ ഒരു രേഖയായി, ലോകസ്വാതന്ത്ര്യത്തിനുവേണ്ടി അമേരിക്ക നല്കിയിട്ടുള്ള സ്ഥിരംസംഭാവനകളിൽ ഒന്നായി, അതു നിലനില്ക്കും. ഒരുവിധത്തിൽ പറഞ്ഞാൽ, ഏററവും ദുരിതംപിടിച്ച ഒരു കാലഘട്ടത്തിൽ അമേരിക്ക വഹിക്കുന്ന പങ്കിന് രൂപംനല്കുകയും, അതു് ലോകത്തിന് കാണിച്ചുകൊടുക്കുകയുമാണ് പ്രസിഡണ്ട് ചെയ്തിട്ടുള്ളതു്."

ഇതോടുകൂടി വിത്സൻെറ ആത്മീയനേതൃത്വം ഉറച്ചു. അദ്ദേഹത്തിൻെറ ഉയന്ന ആദർശാത്മകത, രാഷ്ട്രത്തെ ഉദ്ദീപിപ്പിച്ചു. വർണ്ണശബളമായ രീതിയിൽ, അദ്ദേഹം, ശോഭനമായ ഒരു ഭാവിയെ, പരസ്പരവിശ്വാസത്തിൻേറയും സമാധാനത്തിൻേറയും ശാന്തമായ മാർഗ്ഗങ്ങളിൽ ചെന്നു ചേരുന്ന ഒരു ജീവിതദർശനത്തെ, ചിത്രീകരിച്ചു കാണിച്ചു. ഒരർത്ഥത്തിൽ, അദ്ദേഹത്തിൻെറ വാക്കുകൾ സ്വന്തം ജനങ്ങളോടുമാത്രമുള്ളതായിരുന്നില്ല. സഖ്യകക്ഷികളുടെ നേതാക്കന്മാർക്കുള്ള ഒരു മുന്നറിയിപ്പും വെല്ലുവിളിയുംകൂടിയായിരുന്നു അതു്. ഇതാ, ഇതാണ് ഞങ്ങൾ കാണുന്ന സമാധാനത്തിൻെറ വഴി—എന്നു് അദ്ദേഹം അവരോടു പറയുകയായിരുന്നു, വാസ്തവത്തിൽ. ഇതാണ്, ന്യായമെന്ന് ഞങ്ങൾ വിശ്വസിക്കുന്ന വ്യവസ്ഥകൾ. അത്തരം വ്യവസ്ഥകളുടെ അടിസ്ഥാനത്തിൽ മാത്രമേ, നിങ്ങൾ സഹായത്തിനായി ഞങ്ങളുടെനേരെ തിരിയേണ്ടതുള്ളു. സഖ്യകക്ഷികൾ ഈ അർത്ഥവും ഉദ്ദേശവും മനസ്സിലാക്കുകയും ചെയ്തു. തൻെറ രാജ്യത്തിലെമാത്രം അനിഷേധ്യനേതാവായിരുന്നില്ല വിത്സൺ; മനുഷ്യരാശിയുടെ മുഴുവൻ നേതാവായിരുന്നു.

കോൺഗ്രസ്സിലേക്കുള്ള മദ്ധ്യകാലതിരഞ്ഞെടുപ്പുകൾ സമീപിച്ചപ്പോൾ, 1918 ഒക്ടോബറിൽ, വിത്സൺ ജന

ങ്ങളോട്ട്, ഡെമോക്രാററിക്കക്ഷിക്ക് ഭൂരിപക്ഷമുള്ള ഒരു കോൺഗ്രസ്സിനെ തിരഞ്ഞെടുക്കണമെന്ന് അഭ്യർത്ഥിച്ചു. മറിച്ചു സംഭവിച്ചാൽ, അതു്, തന്റെ പിറകിൽ ഒരു വിഭക്തരാഷ്ട്രമാണുള്ളതെന്ന പ്രതീതി നല്കി, വിദേശരാജ്യങ്ങളുമായുള്ള തന്റെ ഇടപെടലുകൾക്കു വിഷമതകൾ ഉണ്ടാക്കിത്തീക്കും. ഏപ്രിൽ 29-ാംനു- ഓവർമാൻ ആക്ട് പാസ്സാക്കുവാൻ ഇടവരത്തക്കവിധം, അക്കൊല്ലമാദ്യം തന്റെ യുദ്ധകാലനയങ്ങളുടെ നേരെയുണ്ടായ എതിപ്പുകളെപ്പററിയുള്ള ഓമ്മകളാണ്, തീച്ച്, അത്തരമൊരു അഭ്യത്ഥനയ്ക്കു കാരണമായിത്തീന്നതു്. സ്പാനിഷ്-അമേരിക്കൻ യുദ്ധം നടന്നുകൊണ്ടിരുന്ന സന്ദഭത്തിൽ മാക്കിൻലേയും ഇത്തരം ഒരു നടപടി സ്വീകരിക്കുകയുണ്ടായി. ഇത്തവണ ആ അഭ്യത്ഥനയ്ക്കു ഉദ്ദേശിച്ച ഫലം ലഭിച്ചില്ല. റിപ്പബ്ളിക്കൻകക്ഷിക്കാർ ഉടൻതന്നെ അതിൽ കയറിപ്പിടിച്ചു. കക്ഷിരാഷ്ട്രീയവുമായി കൂട്ടിക്കലത്താൻ പാടില്ലാത്ത ഒരു സന്ദഭവിശേഷത്തിൽനിന്നു മുതലെടുക്കുവാൻ ശ്രമിക്കുന്നു എന്ന് അവർ വിത്സനെ കുററപ്പെടുത്തി. അതിന്റെ ഫലം, അടുത്ത രണ്ടുകൊല്ലക്കാലം ഒരു ന്യൂനപക്ഷകക്ഷിയുടെ നേതാവായി വിത്സൺ കഴിഞ്ഞുകൂടേണ്ടിവരത്തക്കവിധം, സെനററിലും കോൺഗ്രസ്സിലും റിപ്പബ്ളിക്കൻ കക്ഷിക്കുണ്ടായ വമ്പിച്ച വിജയമായിരുന്നു.

തന്റെ രാജ്യത്തു് കക്ഷികൾതമ്മിലുണ്ടായ ഈ വടംവലികൾ, വിദേശങ്ങളിൽ വിത്സനുണ്ടായിരുന്ന സ്വാധീനതയുടെ ശക്തി കുറയ്ക്കുകയുണ്ടായില്ല. ജമ്മൻജനതയും ജമ്മൻഗവമ്മെൻറും ഭിന്നമാണെന്നുള്ള അദ്ദേഹത്തിന്റെ വാദത്തിന് ഫലമുണ്ടായി. അപ്പോഴും മാസത്തിൽ രണ്ടു ലക്ഷം എന്ന കണക്കിൽ അമേരിക്കൻപട്ടാളക്കാർ, യൂറോപ്പിലേക്കു പ്രവഹിക്കുന്നുണ്ടായിരുന്നു. . കിടങ്ങുകളിൽ തങ്ങളുടെ സ്ഥാനം സ്വീകരിക്കുവാൻ വെമ്പലോടെ വന്നിരുന്ന

ആ വീരയോദ്ധാക്കൾ, ഒരിക്കലും അവസാനിക്കാത്ത ഒരു മനുഷ്യസമൂഹമായിരുന്നു. അവർ, തളരാതെ, ദൃഢമായി, മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു. ജർമ്മൻ സൈന്യാധിപന്മാർ നൈരാശ്യജനകമായ ഒരു സ്ഥിതിവിശേഷത്തെയാണു് അഭിമുഖീകരിച്ചതു്. ലിബറൽകക്ഷിക്കാർ ഭരണക്രൂടം ഏറെറടുത്തു; കൈസർ സ്ഥാനമൊഴിഞ്ഞു. "പതിന്നാലിനപ്പരിപാടിയനുസരിച്ചു് ഞങ്ങൾ സന്ധിചെയ്യാം"– അവസാനം തങ്ങളുടെ സ്വന്തം ശബ്ദത്തിൽ സംസാരിക്കുവാൻ സാധിച്ച ജർമ്മൻജനത വിളിച്ചുപറഞ്ഞു. സഖ്യകക്ഷികൾ ആ നിർദ്ദേശം സ്വീകരിച്ചു.

1918 നവമ്പർ 11-ാംനു- 11 മണിക്കു് പെട്ടെന്നൊരു ശാന്തത, യൂറോപ്പിലെ യുദ്ധഭൂമികളിൽ വ്യാപിച്ചു; കഴിഞ്ഞ നാലുകൊല്ലമായി ഇടതടവില്ലാതെ കേട്ടുകൊണ്ടിരുന്ന മുഴക്കങ്ങൾ അവസാനിച്ചു; യുദ്ധവിരാമം പ്രഖ്യാപിക്കപ്പെട്ടു. സമാധാനത്തിനുള്ള സമയം ആഗതമായി.



## അദ്ധ്യായം 8

## സമാധാനത്തിൻെറ പടകുഴികൾ.

ഡിസംബർ 14-ാംനു- രാവിലെ $10\frac{1}{2}$ മണിയായപ്പോഴേക്ക്, അതിനു ഒരുമാസം മുമ്പ് യുദ്ധവിരാമസന്ധിയിൽ ഒപ്പുവയ്ക്കുന്ന സമയത്ത്, തെരുവുകളിൽ ജനങ്ങൾ കൂട്ടംകൂടിനിന്ന് ആർപ്പുവിളിച്ചുകൊണ്ടിരുന്നപ്പോഴെന്നപോലെതന്നെ, പാരീസ്പട്ടണം, ഉത്സാഹഭരിതമായിത്തീർന്നു. പക്ഷേ ഇത്തവണ ഒരു വ്യത്യാസമുണ്ടായിരുന്നു. സന്തോഷാധിക്യത്തിൽ മതിമറന്നുകൊണ്ടുള്ള ഒരു ബഹളം വയ്ക്കലല്ലായിരുന്നു അത്. തിക്കിത്തിരക്കി ചെന്നുകൂട്ടുന്ന ജനസംഘത്തിൻെറ മുഴുവൻ ശ്രദ്ധയും ഒരാളിലാണ് കേന്ദ്രീകരിച്ചിരുന്നത്. ഉയരത്തിൽ, നീണ്ടുകൂർത്ത മുഖത്തോടുകൂടിയ ആ മനുഷ്യൻ, പാരക്കെ ചിരിച്ചുകൊണ്ടും, തൻെറ നേർക്കുയരുന്ന ജയഘോഷങ്ങളെ ആദരിച്ചുകൊണ്ടും, സില്ക്കുതൊപ്പി വീശിക്കൊണ്ടും, അകൃത്രിമമെന്നപോലെതന്നെ അസാധാരണവുമായ ആ അഭിവാദനങ്ങളെ ആസ്വദിച്ചുകൊണ്ടും പാരീസിലെ തെരുവുകളിലൂടെ ഓടിച്ചുപോയി. യുദ്ധവിരാമത്തിനു ഹേതുഭൂതനായ, അമേരിക്കൻ പ്രസിഡണ്ട്, വുഡ്രോ വിത്സൺ, പാരീസിൽ എത്തിയിരിക്കയാണ്—തൻെറ സ്വന്തം രാജ്യാതിർത്തി വിട്ടുപോവുകയും യൂറോപ്പു സന്ദർശിക്കുകയുംചെയ്ത ആദ്യത്തെ അമേരിക്കൻ പ്രസിഡണ്ടായിരുന്നു അദ്ദേഹം.

തൻെറ സന്ദർശനത്തിന് ഫ്രാൻസിൽ ലഭിച്ച വമ്പിച്ച സ്വീകരണം എത്രമാത്രം മധുരമാണെന്നിരുന്നാലും തൻെറ യാത്രയുടെ ആസൂത്രണത്തിൽ അദ്ദേഹത്തിന്,

ഇത്തരം ഒരു പൊതുജനപിന്തുണയെപ്പററിയുള്ള ചിന്ത പ്രേരകമായി വത്തിക്കുകയുണ്ടായില്ല. താൻ ഒരു കീഴ്വഴക്കം ലംഘിക്കുകയാണെന്നുള്ള കാര്യവും എണ്ണപ്പെടേണ്ട ഒന്നായി അദ്ദേഹത്തിനു തോന്നിയില്ല. എന്തെന്നാൽ അദ്ദേഹം മുമ്പിനാലെതന്നെ, കീഴ്വഴക്കങ്ങളുടെ ഒരു ഉല്ലംഘകനായിരുന്നു. പക്ഷേ യൂറോപ്പിൽവച്ച് അംഗീകരിക്കേണ്ട സന്ധിവ്യവസ്ഥകളുടെ പ്രാധാന്യം അദ്ദേഹം അറിഞ്ഞിരുന്നു. യുദ്ധപ്രവത്തനങ്ങളിൽ അമേരിക്കയെ ന്യൂനശതമാനവും കാര്യക്ഷമമാക്കിത്തീക്കുന്നതിനുള്ള പ്രയത്നങ്ങളിൽ മുഴുകിയിരുന്നപ്പോഴും, അവസാനം കൈവരിക്കേണ്ട സമാധാനമായിരുന്നു അദ്ദേഹത്തിൻെറ ചിന്തയിൽ നിറഞ്ഞുനിന്നിരുന്നതു്. നീതിപൂണ്ണമായ ഒരു സന്ധിയിൽ എത്തിച്ചേരുവാൻ കഴിഞ്ഞാൽ, കഴിഞ്ഞ നാലുകൊല്ലത്തെ ദുരന്തങ്ങൾക്കു പരിഹാരം കാണുവാൻ കഴിയും; അവയുടെ ആവത്തനം ഒഴിവാക്കുകയും ചെയ്യാം.

ഡിസംബർ ആദ്യം അദ്ദേഹം നിയമസഭയിൽ പ്രസംഗിക്കുകയുണ്ടായി. പാരീസിൽവച്ചു ചച്ചചെയ്തു തീരുമാനിക്കപ്പെടേണ്ട പ്രശ്നങ്ങൾക്കു തുല്യം പ്രാധാന്യമുള്ളതായി ആഭ്യന്തരരംഗത്തു് ഒന്നും ചെയ്യേണ്ടതായിട്ടില്ലെന്നു അദ്ദേഹം തൻെറ ശ്രോതാക്കളോടു പറഞ്ഞു. യുദ്ധാനന്തരം അംഗീകരിക്കേണ്ടതായി താൻ പ്രഖ്യാപിച്ച അമേരിക്കൻ ആദശങ്ങളെ സഖ്യകക്ഷികളും ജമ്മനിയും സ്വീകരിച്ചുകഴിഞ്ഞിട്ടുണ്ടു്. അദ്ദേഹം തുടന്നു പറഞ്ഞു: "ഇപ്പോൾ ഇനി, ആ വ്യവസ്ഥകളെ തെററിദ്ധാരണയോ തെററിദ്ധാരണയോ ടുക്കുടിയോ വ്യാഖ്യാനിക്കപ്പെടാതിരിക്കുവാനും, അവയെ അംഗീകരിപ്പിക്കുവാനുള്ള പ്രയത്നങ്ങളിൽ ഒന്നുപോലും വിട്ടുപോകാതിരിക്കുവാനും, എന്നെക്കൊണ്ടാകുംവിധം ശ്രമിക്കുവാൻ ഞാൻ അവരോടു കടപ്പെട്ടിരിക്കുന്നു." നീതിപൂണ്ണവും ശാശ്വതവുമായ സമാധാനത്തെക്കുറിച്ചുള്ള

അമേരിക്കൻവീക്ഷണത്തെ പ്രതിനിധാനം ചെയ്യുവാനും അവ അംഗീകരിക്കുന്നതിൽ പ്രേരണചെലുത്തുവാനും, സ്വയം സാധിക്കുംവിധം, സമാധാനസമ്മേളനത്തിൽ നേരിട്ടു പങ്കെടുക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. പക്ഷേ നിയമസഭയ്ക്കു ഈ വാദം ബോദ്ധ്യമായില്ല.

ന്യൂയോക്കിൽനിന്നു വിത്സൺ യാത്രപുറപ്പെട്ടപ്പോൾ, പീരങ്കിമേടകൾ പുകകൊണ്ടു വെളുത്തു; തുറമുഖത്തു, കുഴൽ വിളികൾ ചെകിടടപ്പിക്കത്തക്കവിധം ഉയൎന്നു; വിമാനങ്ങൾ അവയുടെ നിഴൽപരത്തി; എല്ലാത്തരം ജലവാഹനങ്ങളും വന്നു നിറഞ്ഞു. അതിനെല്ലാം ഉപരിയായി ഗവ ൎണ്ണേഴ്സ് ദ്വീപിൽനിന്നു ഇരുപത്തിയൊന്നു ആചാരവെടികൾ മുഴങ്ങി. പുറമേക്കുപോകുന്ന ഒരു പ്രസിഡണ്ടിനു വേണ്ടി ആദ്യമായിട്ടാണ് അങ്ങിനെ ആ പീരങ്കികൾ മുഴങ്ങിയതു്.

തീക്ഷ്ണമായ അഭിപ്രായഭിന്നതകൾ അവശേഷിപ്പിച്ചു കൊണ്ടാണ് വിത്സൺ യാത്ര പുറപ്പെട്ടതു്. പ്രസിഡണ്ടു് തന്റെ രാജ്യം വിട്ടുപോകണമോ? അദ്ദേഹം സമാധാന സമ്മേളനത്തിൽ പങ്കെടുക്കേണ്ടതുണ്ടോ? പ്രക്ഷോഭകരമായ ഈ കാലത്തു്, അമേരിക്കൻരാഷ്ട്രത്തിന്റെ തലവനു് ലഭിക്കുമെന്നുറപ്പുള്ള അഭിവാദനങ്ങളും പ്രശസ്തിയും നേടുവാൻ മാത്രമല്ലേ അദ്ദേഹം ശ്രമിക്കുന്നതു്? ഈ ചോദ്യങ്ങൾക്കു സിക്രട്ടറി ലേൻ ഉജ്ജ്വലമായ മറുപടി നല്കി:

"ലോകത്തിലെ ഏററവും വലിയ ജനാധിപത്യരാഷ്ട്രത്തിന്റെ പ്രതിനിധിയായി നിലകൊള്ളുന്ന വ്യക്തി യൂറോപ്പിലേക്കു പോവുകയാണു്. ചാംപ്എൽസെയിലൂടെ സഞ്ചരിക്കാമെന്നു ഉദ്ദേശിച്ചോ ഫ്രഞ്ചു ജനലക്ഷങ്ങളുടെ അഭിവാദനങ്ങൾ സ്വീകരിക്കാമെന്നുകരുതിയോ അല്ല, അദ്ദേഹം ഈ യാത്ര ചെയ്യുന്നതു്; പ്രത്യുത, അമേരിക്കൻ ആദശ

ങ്ങളുടെ വക്താവായിട്ടാണ്, യുദ്ധത്തിൻെറ പരിണതഫലമായി നല്ല കാൎയ്യങ്ങൾ എന്തെങ്കിലും ഉളവായിക്കാണണമെന്നു് ആഗ്രഹിക്കുന്നതുകൊണ്ടാണ് അദ്ദേഹം യൂറോപ്പിലേക്കു പോകുന്നതു്. നമ്മൾ സ്നേഹിക്കുന്ന ആദൎശങ്ങളുടേയും, ലോകത്തിൽ മുഴുവൻ വ്യാപിക്കണമെന്നു നാം ആഗ്രഹിക്കുന്ന സമ്പ്രദായങ്ങളുടേയും വക്താവായി, അദ്ദേഹം, താൻ തന്നെ പാരീസിൽ ചെന്നിട്ടില്ലായിരുന്നുവെങ്കിൽ, അദ്ദേഹം അവിശ്വസ്തനാകുമായിരുന്നു; ചുമതലാബോധമില്ലാത്തവനാകുമായിരുന്നു; അദ്ദേഹത്തെപ്പററി നമുക്കുള്ള ധാരണ തെററാകുമായിരുന്നു."

അററ്ലാൻറിക്സമുദ്രത്തിലൂടെയുള്ള ചുരുങ്ങിയ യാത്രാസമയത്തു്, പ്രസിഡണ്ടു് അമേരിക്കൻരാഷ്ട്രീയ രംഗത്തുള്ള എതിൎപ്പുകളിൽനിന്നും യൂറോപ്പിൽ തന്നെ കാത്തുനിന്നിരുന്ന കുഴപ്പംപിടിച്ച പ്രശ്നങ്ങളിൽനിന്നും മുക്തനായിരുന്നു. തന്നെക്കാത്തിരിക്കുന്ന ചുമതലകളുടെ വലിപ്പത്തെപ്പററി അദ്ദേഹത്തിനു് യാതൊരു മിഥ്യാബോധവുമില്ലായിരുന്നു. തൻെറ ഒരുക്കങ്ങളിൽ വിനോദയാത്രയുടെ യാതൊരു പ്രതീതിയുമില്ലായിരുന്നു. സമാധാനസമ്മേളനത്തിൽ അമേരിക്കയെ പ്രതിനിധാനംചെയ്യുന്നതിനുവേണ്ടി അദ്ദേഹം തിരഞ്ഞെടുത്ത പ്രതിനിധികൾ, സ്റ്റേററു് സിക്രട്ടറി ലാൻഡിങ്ങ്, ജനറൽ ടാസ്കർ എച്ച്. ബ്ളിസ്, ഫ്രാൻസിലെ മുൻഅമ്പാസഡറായിരുന്ന ഹെൻറിവൈററു്, കേണൽ ഹൗസ് എന്നിവർ, അദ്ദേഹത്തെ അനുഗമിച്ചിരുന്നു. പ്രധാനമായും കേണൽ ഹൗസിൻെറ ദീൎഘവീക്ഷണത്തോടുകൂടിയ നിൎദ്ദേശമനുസരിച്ചു്, ആവശ്യംവന്നാൽ വിദഗ്ദ്ധോപദേശം നല്കുന്നതിനുവേണ്ടി, ഒരോ രംഗത്തും പ്രത്യേക വൈദഗ്ദ്ധ്യംനേടിയ ഉപദേഷ്ടാക്കളും അവരുടെ കൂടെ യാത്രചെയ്തിരുന്നു.

തന്റെ മുന്നിലുള്ള പ്രശ്നങ്ങൾ കൈകാര്യംചെയ്യുന്നതിനു് ഇത്ര വളരെ ഒരുക്കങ്ങൾ ചെയ്തിരുന്നെങ്കിലും, പ്രസിഡണ്ടിന്റെ ലക്ഷ്യം ലളിതമായ ഒന്നായിരുന്നു. അദ്ദേഹം രൂപംനൽകിയതും പ്രകടമാക്കിയതുമായ അമേരിക്കൻ ആദർശങ്ങളിൽ, സർവ്വോപരി, അദ്ദേഹം വിശ്വസിച്ചു. അവ തന്റെ രാജ്യത്തിന്റെ പരിധിക്കപ്പുറത്തേക്കു്, ലോകരംഗത്തേക്കു് എത്തിക്കണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. അദ്ദേഹത്തിന്റെ പക്കൽ പുതിയ പദ്ധതികളൊന്നും ഉണ്ടായിരുന്നില്ല. പകരം അദ്ദേഹം തങ്ങളുടെ ഭരണഘടനയേയും, സ്വാതന്ത്ര്യപ്രഖ്യാപനത്തേയും അവകാശങ്ങളെക്കുറിച്ചുള്ള വെർജീനിയബില്ലിനേയും — ചുരുക്കത്തിൽ അമേരിക്കയുടെ ആത്മാവിനെത്തന്നെ — യൂറോപ്പിലേക്കു കൊണ്ടുപോന്നു. രാഷ്ട്രങ്ങളുടെ ഒരു സംഘടന, സ്വയം നിർണ്ണയാവകാശം — അതായിരുന്നു അദ്ദേഹത്തിന്റെ പരിപാടി.

പാരീസിൽ ചെന്നെത്തിയപ്പോൾ പ്രസിഡണ്ടു് വിത്സനു് ലഭിച്ച സ്വീകരണം, അമേരിക്കൻജനതയുടെ പ്രതിനിധിക്കു ലഭിച്ച ഹാർദ്ദമായ സ്വീകരണം മാത്രമായിരുന്നില്ല; സഖ്യകക്ഷികൾക്കു വിജയം നേടിക്കൊടുക്കുന്നതിൽ, വമ്പിച്ചൊരു പങ്കുവഹിച്ച ഒരു രാഷ്ട്രത്തിനു ലഭിച്ച അഭിനന്ദനംകൂടിയായിരുന്നു. കുറച്ചുകാലത്തേയ്ക്കു്, ലോകത്തിൽ ഒരു പുതിയ ആശ, സ്വകാര്യതാല്പര്യങ്ങളും, രാഷ്ട്രീയപ്രവർത്തകന്മാരും എന്തുതന്നെ പറഞ്ഞാലും നീതി വിജയിക്കും എന്നൊരു വിശ്വാസം, പരന്നു. യുദ്ധം കൊണ്ടും ദാരിദ്ര്യംകൊണ്ടും വലഞ്ഞ, വെറുപ്പും മടുപ്പും മടുത്ത, പുരുഷന്മാരും സ്ത്രീകളും, മനുഷ്യചരിത്രത്തിൽ അപൂർവ്വമായ, ഒരു ധാർമ്മികനിലവാരത്തിലേക്കുയർന്നു; മനുഷ്യത്വത്തിന്റേയും പരസ്പരവിശ്വാസത്തിന്റേയും അടിസ്ഥാനത്തിൽ ലോകത്തെ പുനർനിർമ്മാണംചെയ്യുന്നതിൽ തങ്ങളുടെ പങ്കുവഹിക്കുവാൻ അവർ വെമ്പുകയായിരുന്നു.

ഈ ആശയുടെ പ്രതീകം, മാർഗ്ഗദർശി, വുഡ്രോവിത്സണായിരുന്നു. ഈ ആത്മീയപ്രചോദനം അതിന്റെ ഉച്ചാവസ്ഥയിൽ ഇരിക്കെത്തന്നെ സമാധാനസമ്മേളനം നടത്തുവാൻ കഴിഞ്ഞിരുന്നെങ്കിൽ, ചരിത്രം ശോഭനമായ രീതിയിൽ, തിരുത്തിയെഴുതപ്പെട്ടമായിരുന്നു. പക്ഷേ, വിത്സന്റെ പരിപാടി, സഖ്യകക്ഷികളുടെ പരിപാടിയായിരുന്നില്ല. വിത്സന്റെ സമാധാനപദ്ധതി, അവരുടെ രുചിക്കൊത്തതുമല്ലായിരുന്നു. ഇത്രയും നിസ്വാർത്ഥമായ ഒരു ലക്ഷ്യത്തിനുവേണ്ടിയായിരുന്നില്ല ലോകമഹായുദ്ധം ആരംഭിച്ചതും ദുരിതപൂർണ്ണങ്ങളായ കൊല്ലങ്ങളിലൂടെ അതു നീട്ടിക്കൊണ്ടുപോയതും. "വിജയം ഇല്ലാതെ, സമാധാനം"—എന്തു വിഡ്ഢിത്തം; ഒരു ആദർശവാദിയുടെ സ്വപ്നം!

വിത്സന്റെ വരവ് യൂറോപ്പിൽ ഉയർത്തിവിട്ട അപ്രതീക്ഷിതമായ ഉത്സാഹവായ്പ് സഖ്യകക്ഷികളുടെ പ്രതിനിധികളെ അനാവശ്യമായി പരിഭ്രമിപ്പിക്കുകയുണ്ടായില്ല. ജനക്കൂട്ടങ്ങളുടെ മാനസികവ്യാപാരങ്ങളുമായി ഇടപെടുന്നതിൽ പരിചയം സിദ്ധിച്ചിരുന്ന അവർക്ക് നല്ലവണ്ണം അറിയാമായിരുന്നു, ജനങ്ങളുടെ വികാരങ്ങൾ ക്ഷണികങ്ങളാണെന്നും, ക്രൂരതകൾക്കു സ്ഥാനമില്ലാത്ത, ദാരിദ്ര്യം അജ്ഞാതമായിത്തീരുന്ന ഒരു പുതിയ യുഗം നടപ്പിലാക്കുവാൻ നിയോഗിക്കപ്പെട്ട മിശിഹായായി വിത്സനെ കണക്കാക്കുവാൻ അവർ കാണിച്ച ആവേശം നീണ്ടുനില്ക്കുകയില്ലെന്നും. തന്മൂലം, സമയം ജനചിത്തങ്ങളെ ശാന്തമാക്കുമെന്നു മനസ്സിലാക്കിക്കൊണ്ട്, സൂത്രശാലികളായ ആ രാഷ്ട്രീയപ്രവർത്തകന്മാർ, സമാധാനസമ്മേളനം നീട്ടിക്കൊണ്ടുപോകുവാൻ തങ്ങളെക്കൊണ്ട് ആകുന്നതെല്ലാം ചെയ്തു. ദിവസങ്ങൾ കഴിഞ്ഞുപോകെ, ഈ പ്രായോഗികമതികളുടെ പ്രവചനം ശരിയായിത്തീരത്തക്കവിധം, ജനങ്ങളുടെ മനോഭാവത്തിൽ മാററംവന്നു. അവർ തങ്ങളുടെ കഷ്ടത

കളും നഷ്ടങ്ങളും ഓർമ്മിച്ചുതുടങ്ങി. പഴയ വെറുപ്പ് വീണ്ടും അലയടിച്ചുയന്നു. യുദ്ധം ചെയ്യുകയും വിജയിക്കുകയും ചെയ്ത രാഷ്ട്രങ്ങൾ, അവയ്ക്കവകാശപ്പെട്ട ഒരു റാത്തൽ മാംസത്തിൻെറ കാൎയ്യത്തിൽ വഞ്ചിക്കപ്പെടരുതു്.

ഫ്രാൻസ്, ഇംഗ്ലണ്ടു്, ഇററലി എന്നീ സഖ്യരാഷ്ട്ര ങ്ങളിൽ ഉടനീളം വിത്സൺ ഉത്സാഹത്തോടെ സ്വീകരിക്ക പ്പെട്ടു. രാജാധികാരം അദ്ദേഹത്തിൻെറമേൽ ബഹുമതി കൾ ചൊരിഞ്ഞു; ജനക്കൂട്ടം ആവേശഭരിതമായ അഭിവാദ നങ്ങളോടെ അദ്ദേഹത്തെ സ്വാഗതംചെയ്തു. പക്ഷേ ഒരു സ്ഥലം സന്ദർശിക്കുവാൻമാത്രം അദ്ദേഹം വിസമ്മതിച്ചു. ഫ്രാൻസിൽ യുദ്ധംമൂലം നിർജ്ജനമാക്കപ്പെട്ട പാഴ്നില ങ്ങൾ കാണുവാൻ അദ്ദേഹം കൂട്ടാക്കിയില്ല. കോപം കൊണ്ടു് ആളിക്കത്തുന്ന മനസ്സോടുകൂടി, സമാധാനനിൎമ്മാ ണത്തിൻെറ വമ്പിച്ച ചുമതല ഒരാൾ ഏറെറടുക്കരുതു് എന്നു് അദ്ദേഹത്തിനു തോന്നി.

ഫ്രാൻസിലുള്ള അമേരിക്കൻസൈന്യത്തിൻെറകൂടെ യാണു് അദ്ദേഹം ക്രിസ്തുമസ്സ്ദിനം ആഘോഷിച്ചതു്. സൈന്യങ്ങളെ പരിശോധിക്കുവാൻവേണ്ടി, അദ്ദേഹവു മൊത്തു സഞ്ചരിച്ചുകൊണ്ടിരിക്കെ, ജനറൽ പെർഷിങ്ങ്, പട്ടാളക്കാരുടെ ഉപകരണങ്ങൾക്കുള്ള മേന്മ പ്രകീൎത്തിച്ചു കൊണ്ടു്, ഒരു പട്ടാളക്കാരൻെറ സാധനസാമഗ്രികളിൽ നിന്നു, മടക്കാവുന്ന ഒരു കൂടാരക്കുററി വലിച്ചെടുക്കുകയും അതിൻെറ പ്രവൎത്തനം വിശദീകരിക്കുകയും ചെയ്തു. അതി നുശേഷം അദ്ദേഹം അതു്, ക്രമമായി അടുക്കിവച്ചിട്ടുള്ള സാമഗ്രികളുടെ മേലേക്കു വലിച്ചെറിഞ്ഞു.

“നമ്മൾ കടന്നുപോയിക്കഴിഞ്ഞാൽ വീണ്ടും ഈ കട്ടികൾ പരിശോധനയ്ക്കു വിധേയരാകുവാൻ ഇടയില്ലേ?” വിത്സൺ ജനറലിനോടു് ചോദിച്ചു.

"ഉവ്വ്, സാർ, അവർ പരിശോധിക്കപ്പെട്ടേക്കാം."

"ഒരു കാര്യംകൂടി, ജനറൽ. ഞാൻ അമേരിക്കൻ സൈന്യത്തിൻെറ സർവ്വസൈന്യാധിപനും തന്മൂലം നിങ്ങൾക്കു കൽപന തരുവാൻ അധികാരമുള്ളവനുമാണ്, അല്ലേ?" പ്രസിഡണ്ടു് ആരാഞ്ഞു.

"തീച്ചയായും, സർ."

"അങ്ങിനെയാണെങ്കിൽ, ജനറൽ, നിങ്ങൾ ആ കൂടാരക്കുററി, എടുത്ത സ്ഥാനത്തുതന്നെ തിരികെ വയ്ക്കുക."

ചിരിച്ചുകൊണ്ടു് ജനറൽ മുട്ടുകുത്തി, ആ കൂടാരക്കുററി എടുത്തു മടക്കുകയും, ശരിയായ സ്ഥാനത്തു വയ്ക്കുകയുംചെയ്തു. പ്രസിഡണ്ടു് തങ്ങളെനോക്കി കണ്ണിറുക്കിക്കാണിച്ചു എന്നാണു് അക്കൂട്ടത്തിൽ ഉണ്ടായിരുന്ന ചില പട്ടാളക്കാർ പറയുന്നതു്.

ജനുവരി 18-ാംനു- സമാധാനസമ്മേളനം അതിൻെറ ആദ്യത്തെ സമ്പൂർണ്ണയോഗം ചേന്നു. സൈനികോദ്യോഗസ്ഥന്മാരുടെ ഔദ്യോഗികവസനങ്ങൾകൊണ്ടും, കിഴക്കൻ രാജ്യങ്ങളിൽനിന്നു വന്ന ചില പ്രതിനിധികളുടെ വിചിത്രവർണ്ണങ്ങളായ ഉടുപ്പുകൾകൊണ്ടും, നിറംപിടിപ്പിക്കപ്പെട്ട ആ സമ്മേളനം ഉജ്ജ്വലമായ ഒന്നായിരുന്നു. പക്ഷേ സമ്പൂർണ്ണയോഗങ്ങളിൽവച്ചു യാതൊരു ജോലിയും ചെയ്തു തീക്കുവാൻ കഴിയുകയില്ലെന്നു വളരെവേഗം വ്യക്തമായി. അത്രയ്ക്കധികം പ്രതിനിധികൾ വന്നുചേന്നിരുന്നു; പല ഭാഷകളുടേയും സങ്കീർണ്ണശബ്ദങ്ങൾ അവിടെ ഉയന്നു കേട്ടിരുന്നു. പ്രസംഗങ്ങൾ തർജ്ജമചെയ്യുന്നതിനു മണിക്കൂറുകൾതന്നെ നഷ്ടപ്പെട്ടു. നടപടികൾ വളരെയേറെ ക്ലേശാവഹങ്ങളായിരിക്കുമെന്നതു പ്രത്യക്ഷമായിരുന്നു.

തന്മൂലം ആ സമ്മേളനം ചെറിയ കാര്യാലോചനസമിതികളായി വിഭജിക്കപ്പെട്ടു. അവയിൽ മുഖ്യമായതു്, ഫ്രാൻസ്, ബ്രിട്ടൻ, അമേരിക്ക, ഇററലി, ജാപ്പാൻ എന്നീ അഞ്ചു രാഷ്ട്രങ്ങളിൽനിന്നും ഈരണ്ടു പ്രതിനിധികൾവീതം ഉൾക്കൊള്ളുന്ന "ദശാംഗസമിതി"യായിരുന്നു. പ്രതിഷേധങ്ങൾ ഉയരുകയുണ്ടായി; പത്രങ്ങളും അതിൽ കൂട്ടുചേന്നു. കാര്യാലോചനകളിൽനിന്നു് വൻകിടശക്തികൾ, ചെറുകിടശക്തികളെ ഇങ്ങിനെ ഒഴിവാക്കിനിത്തുകയാണെങ്കിൽ, അവയുടെ അഭിപ്രായങ്ങൾക്കു എങ്ങിനെയാണു് പരിഗണന ലഭിക്കുക? പരസ്യമായ വ്യവസ്ഥകളെന്നു പറയപ്പെട്ടിരുന്നതു് ഇതാണോ? ഉപദേശങ്ങൾക്കുവേണ്ടി വിളിക്കപ്പെടുന്ന വിദഗ്ദ്ധന്മാരുടെ നിരന്തരമായ സാന്നിദ്ധ്യംമൂലം ചെറിയ സമിതികളുടെ യോഗങ്ങൾപോലും ആൾത്തിരക്കുള്ളതായി തിരാറുണ്ടെന്നു വിത്സൺ വ്യക്തമാക്കി. പരസ്യമായ വ്യവസ്ഥകൾ എന്നു താൻ പറഞ്ഞപ്പോൾ, രഹസ്യമായ ചച്ചകൾ ഉണ്ടായിരിക്കുകയില്ല എന്നു താൻ അത്ഥമാക്കിയില്ലെന്നും, ചച്ചകളുടെ ഫലങ്ങൾ പരസ്യമായും വ്യക്തമായും, ജനങ്ങൾക്കുവേണ്ടി പ്രസിദ്ധീകരിക്കുമെന്നാണു് താൻ ഉദ്ദേശിച്ചതെന്നും അദ്ദേഹം പത്രക്കാരോടു വിശദീകരിച്ചു.

"വിജയമില്ലാതെയുള്ള സമാധാനമോ?" അസംബന്ധം. സഖ്യകക്ഷികൾക്കു അങ്ങിനെയാണു് തോന്നിയതു്. അവർ യുദ്ധം ജയിച്ചിരിക്കുന്നു. ബർലിനിലേയ്ക്കു സൈന്യവുമായി കടന്നുചെന്നില്ല എന്നതുതന്നെ തങ്ങൾ കാണിച്ച ഒരു മഹാമനസ്കതയായി അവർ കരുതി. യുദ്ധത്തിൻെറ നേട്ടങ്ങൾ വിജയികൾക്കുള്ളതാണു്. ആ സമ്മേളനത്തിൽ പങ്കുകൊണ്ട, വലിയതും ചെറിയതുമായ ശക്തികളുടെ, ഏതാണ്ടു മുഴുവൻ എണ്ണത്തിൻേറയും പ്രതിനിധികൾ, ഒരുപോലെ, നഷ്ടപരിഹാരങ്ങളും കോളനികളും ഭൂപ്രദേശങ്ങളും ആവശ്യപ്പെട്ടു.

സംഘടിപ്പിക്കപ്പെട്ട ഉടൻതന്നെ, "ദശാംഗസമിതി" തങ്ങളുടെ പ്രവൎത്തനം ആരംഭിച്ചു. ക്ലൊമെൻസോ യോഗങ്ങളിൽ അദ്ധ്യക്ഷത വഹിച്ചു. പക്ഷെ നീണ്ടുനിന്ന കാൎയ്യാലോചനയോഗങ്ങളുടെയെല്ലാം കേന്ദ്രബിന്ദു വുഡ്രോ വിത്സൺതന്നെയായിരുന്നു. ചൎച്ചചെയ്യുന്ന വിഷയം എന്തു തന്നെയായിരുന്നാലും അമേരിക്കൻപ്രസിഡണ്ടിൻെറ പ്രതികരണങ്ങളാണു് ശ്രദ്ധാപൂൎവ്വം വീക്ഷിക്കപ്പെട്ടിരുന്നതു്; ചൎച്ചകൾക്കിടയിൽ, ശാന്തവും പാണ്ഡിത്യദ്യോതകവും ആയ ആ മുഖത്തുളവാകുന്ന ഭാവഭേദങ്ങളാണു് ശ്രദ്ധിക്കപ്പെട്ടിരുന്നതു്.

ഈ സമ്മേളനത്തിൽ പങ്കുകൊള്ളുവാൻവേണ്ടി, വിത്സൺ വളരെദൂരം സഞ്ചരിക്കുകയുണ്ടായി; കാൎയ്യങ്ങൾ ലഘൂകരിക്കുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. നിഷ്പക്ഷവും ശാശ്വതവും ആയ അടിസ്ഥാനത്തിൽ സമാധാനം സ്ഥാപിച്ചേമതിയാകൂ. ഒരു സൎവ്വരാജ്യസഖ്യമായിരിക്കണം അതിൻെറ അടിത്തറ. പ്രതിനിധികൾ പിറുപിറുത്തു. ആദ്യം സമാധാനവ്യവസ്ഥകൾ പുറത്തുവരട്ടെ. സൎവ്വരാജ്യസഖ്യത്തെപ്പററി പിന്നീടാലോചിക്കാം, വേണ്ടത്ര സമയമുണ്ടു്. പക്ഷേ ഇക്കാൎയ്യത്തിൽ വിത്സൺ ഉറച്ചുനിന്നു. സൎവ്വരാജ്യസഖ്യത്തിൽ, സമാധാനവും ഉൾക്കൊള്ളുന്നുണ്ടു്; വിശദാംശങ്ങൾ പിറകെ വന്നുകൊള്ളും. ശരി; കൊള്ളാം; സൎവ്വരാജ്യസഖ്യം സന്ധിവ്യവസ്ഥകളിലെ ഒരു അവിഭക്ത ഘടകമായിക്കൊള്ളട്ടെ ഇക്കാൎയ്യത്തിനുവേണ്ടി രൂപവൽക്കരിച്ച ഉപസമിതിയുടെ അദ്ധ്യക്ഷനായി വിത്സൺ നിയമിക്കപ്പെട്ടു.

പതിനാറാംനൂററാണ്ടിൽത്തന്നെ, ഭാവനാശാലികൾ ഒരു സൎവ്വരാജ്യസഖ്യത്തിനുവേണ്ടി വാദിച്ചിരുന്നു. യുദ്ധം തുടങ്ങിയതിനുശേഷം ഇംഗ്ലണ്ടിൽ ഗ്രേപ്രഭുവും അമേരിക്കയിൽ മുൻപ്രസിഡണ്ടു് ടാഫ്ററും അത്തരം ഒരു സംഘടന വേണമെന്നു നിൎദ്ദേശിക്കുകയുണ്ടായി. പക്ഷേ യുദ്ധം

അസാദ്ധ്യമാക്കിത്തീക്കുവാൻ കഴിവുള്ള ഒരു അന്താരാഷ്ട്രീയ സഖ്യം നടപ്പിലാക്കുവാൻ ആരും ഒന്നും പ്രവത്തിക്കുകയുണ്ടായില്ല. വെറും ആദശ്വാദികൾ! സ്വപ്നജീവികൾ! പക്ഷേ വിത്സൺ, വെറും താത്വികചിന്തകൊണ്ടുമാത്രം തൃപ്തിപ്പെട്ടില്ല. ഓരോ ഭരണകൂടവും, തങ്ങളുടെ അയല്ക്കാരെ, ശത്രുക്കളെപ്പോലെ വീക്ഷിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിൽ, അദ്ദേഹം എല്ലാ രാഷ്ട്രങ്ങളേയും വിപുലമായ ഒരു സൗഹാദ്ദസംഘത്തിൽ ഉൾപ്പെടുത്തുന്നതിനുള്ള പദ്ധതികളുമായി മുമ്പോട്ടുപോയി.

ഫെബ്രുവരി 14-ാംനു- അമേരിക്കൻ പ്രസിഡണ്ട്, ഉപസമിതി അംഗീകരിച്ച സവ്വരാജ്യസഖ്യവ്യവസ്ഥകൾ, സമാധാനസമ്മേളനത്തിൻെറ സമ്പൂണ്ണസമ്മേളനത്തിൽ സമപ്പിച്ചു. അത് മൂകമായി സ്വീകരിക്കപ്പെടുകയും, ഐകകണ്ഠ്യേന അംഗീകരിക്കപ്പെടുകയുംചെയ്തു. സഖ്യത്തിൻെറ ഉദ്ദേശം, ആ വ്യവസ്ഥകളുടെ പീഠികയിൽ സൂചിപ്പിച്ചിരുന്നു:

"യുദ്ധംചെയ്യുകയില്ല എന്നുള്ള പരസ്പരധാരണ അംഗീകരിച്ചുകൊണ്ടും, രാഷ്ട്രങ്ങൾ തമ്മിൽ മാന്യവും നീതിയുക്തവും പരസ്യവുമായ ബന്ധങ്ങൾ ഏപ്പെടുത്തിക്കൊണ്ടും, ഭരണകൂടങ്ങൾക്കു യഥാത്ഥത്തിലുള്ള ഒരു പെരുമാററച്ചട്ടമായി, അന്താരാഷ്ട്രീയനിയമത്തെ വിട്ടുവീഴ്ചയില്ലാതെ നടപ്പാക്കിക്കൊണ്ടും, സംഘടിത ജനസമൂഹം അന്യോന്യം ചെയ്തിട്ടുള്ള എല്ലാ സന്ധിവ്യവസ്ഥകളേയും മാനിക്കുന്നതിൽ നീതിയും കണിശവും ദീക്ഷിച്ചുകൊണ്ടും, അന്താരാഷ്ട്രീയസമാധാനവും സുരക്ഷിതത്വവും നേടുവാനും, രാഷ്ട്രങ്ങൾ തമ്മിലുള്ള സഹകരണം വദ്ധിപ്പിക്കുവാനുംവേണ്ടി, ഈ പ്രമാണപത്രത്തിൽ ഒപ്പിട്ടിട്ടുള്ള രാഷ്ട്രങ്ങൾ, സവ്വരാജ്യസഖ്യത്തിൻെറ ഈ ഭരണഘടന അംഗീകരിക്കുന്നു."

പിറേറദിവസം വിത്സൻ സ്വരാജ്യത്തേയ്ക്കു മടങ്ങി. അവിടെ നിയമസഭയുടെ അവസാനത്തിൽ, അദ്ദേഹത്തിൻെറ ഒപ്പുലഭിക്കുവാൻ ബില്ലുകൾ കാത്തുകിടപ്പുണ്ടായിരുന്നു. ആഭ്യന്തരനയത്തെ സംബന്ധിച്ച പല കാര്യങ്ങളും അദ്ദേഹത്തിൻെറ സാന്നിദ്ധ്യം ആവശ്യപ്പെട്ടിരുന്നതാനും. യൂറോപ്പിൽ വളരെ കാര്യങ്ങൾ ചെയ്തുതീർത്തു കഴിഞ്ഞു. സർവ്വരാജ്യസഖ്യത്തിൻെറ ഭരണഘടന, സമ്മേളനം അംഗീകരിച്ചു. ജെഫേഴ്സൺ സ്വപ്നംകണ്ടിരുന്ന ഒരു ലോകം രൂപംകൊള്ളുകയാണെന്നുതോന്നി; മസ്സീനിയുടെ ആദർശങ്ങൾ മൂർത്തരൂപം പ്രാപിക്കുകയും.

ഫ്രാൻസിലേക്കു മടങ്ങുന്നതിനുമുമ്പ് അമേരിക്കയിൽ ചെലവഴിച്ച ഒരുമാസത്തിനുള്ളിൽ, പാരീസിൽ എടുത്ത തീരുമാനങ്ങളോട്, പ്രത്യേകിച്ച് സർവ്വരാജ്യസഖ്യത്തിൽ അമേരിക്ക പങ്കുകൊള്ളുന്നതിനോടുള്ള എതിർപ്പിൻെറ അടിയൊഴുക്ക്, വിത്സനു് മനസ്സിലാക്കുവാൻ കഴിഞ്ഞു. സൗഹാർദ്ദപരമല്ലാത്ത ഒരു മനോഭാവമാണു് സെനററിനുണ്ടായിരുന്നതു്; എതിർപ്പുകൾ സജീവമായി പ്രകടിപ്പിക്കുന്നതിനെപ്പററിയുള്ള സംസാരവുമുണ്ടായിരുന്നു. രണ്ടാമത്തെ പ്രാവശ്യം യൂറോപ്പിലേക്കു് കപ്പൽകയറുന്നതിനു മുമ്പ് വിത്സൺ, ന്യൂയോക്കിൽവച്ചു് സർവ്വരാജ്യസഖ്യത്തെ എതിക്കുന്നവരെ, വിമർശിച്ചുകൊണ്ടു് പ്രസംഗിക്കുകയുണ്ടായി. അദ്ദേഹം ഇപ്രകാരം തുറന്നു പ്രസ്താവിച്ചു:

> "ആ സന്ധിവ്യവസ്ഥകൾ ഇവിടെയെത്തുമ്പോൾ ഇവിടെയുള്ള ബഹുമാന്യസുഹൃത്തുക്കൾക്കു്, സർവ്വരാജ്യസഖ്യത്തിൻെറ വ്യവസ്ഥകൾ അതിൽ ഉൾക്കൊള്ളിച്ചിട്ടുള്ളതായി കാൺവാൻ കഴിയും. മാത്രമല്ല, ആ പ്രധാനപ്പെട്ട പ്രമാണത്തെ ആകമാനം നശിപ്പിക്കാതെ, സന്ധിയിൽനിന്നു സർവ്വരാജ്യസഖ്യവ്യവസ്ഥകളെ വേർപെടുത്തുവാൻ കഴിയാത്ത

വിധം, സന്ധിയിലെ പല വ്യവസ്ഥകളും സഖ്യത്തിന്റെ വ്യവസ്ഥകളിൽ കോർത്തുകെട്ടിയിട്ടുള്ളതായും നിങ്ങൾക്കു കാണുവാൻ കഴിയും."

വീണ്ടും പാരീസിലെത്തിയ വിത്സൻ "ദശാംഗസമിതി"യിലുള്ള തന്റെ ജോലി തുടൎന്നു. സമൎത്ഥമായ പ്രവൎത്തനത്തിന് സമിതിയുടെ വലിപ്പം അസൗകൎയ്യപ്രദമാണെന്നുകണ്ടു്, നാലു വൻകിടവ്യക്തികൾമാത്രം കൂടിച്ചേൎന്ന് ആലോചനകൾ തുടരുമ്പോഴും അവരിൽ ഒരാൾ വിത്സനായിരിക്കും. വിത്സൻ, ലോയിഡ് ജോർജ്ജ്, ക്ലെമോസോ, ഒർലാൻഡോ എന്നീ നാലുപേരുടെ കൈയിലായിരുന്നു, പരിഷ്കൃതലോകത്തിന്റെ ഭാവി; അതിൎത്തികളുടെ പുനൎനിൎമ്മാണം; പുതിയ ഭരണകൂടങ്ങളുടെ സ്ഥാപനം; സാമ്പത്തികബന്ധങ്ങളുടെ പുനസ്സംവിധാനം.

അവരുടെ അന്യോന്യമുള്ള മനോഭാവത്തിൽ കീൎത്തനീയമായി, ഒന്നുംതന്നെയുണ്ടായിരുന്നില്ല. വേണ്ടത്ര ചൂട്ട പിടിപ്പിച്ചിട്ടില്ലായിരുന്ന കെട്ടിടത്തിൽ, ചൂടുലഭിക്കുവാൻ വേണ്ടി, വിത്സൺ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. ലോയിഡ്ജോർജ്ജ് മുറിയിൽനിന്നു പുറത്തേക്കോടി; ലൂയി ഫിലിപ്പിന്റെ കാലത്തിനുശേഷം അതിലെ വായുവിന് യാതൊരു മാററവും വന്നിട്ടില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ പരാതി. പ്രസന്നനും കോമളനുമായ ഒർലാൻഡോ, ഓരോ വികാരപ്രകടനങ്ങളേയും മാനിക്കുന്നതിൽ കാലതാമസമേതും വരുത്തിയിരുന്നില്ല. ക്ലെമോസോ, മൎയ്യാദയോടെ താഴ്ന്നസ്വരത്തിൽ സംസാരിക്കുന്ന ആ വൃദ്ധവ്യാഘ്രം, തന്റെ നിസ്സാരങ്ങളായ അഭിപ്രായങ്ങളിൽപ്പോലും ഇരുമ്പുമുഷ്ടിയോടെ തൂങ്ങിക്കിടന്നു. ചിലപ്പോൾ മാന്യന്മാരായ ഈ പ്രതിനിധികൾ, നിലത്തു നിവൎത്തിയിട്ടിട്ടുള്ള വലിയൊരു ഭൂപടത്തിലെ സങ്കീൎണ്ണങ്ങളായ

അതിർത്തിരേഖകളെ അതിസൂക്ഷ്മമായി പരിശോധിച്ചു കൊണ്ടു്, കൈയും കാലുംകുത്തി ഇഴഞ്ഞുനടക്കുമായിരുന്നു.

നാലു വൻനേതാക്കളും കൂടിച്ചേർന്നു് സമാധാന വ്യവസ്ഥകളെപ്പററി ആലോചിച്ചു. "വിജയം ഇല്ലാതെയുള്ള സമാധാനം"—അതായിരുന്നു വിത്സൻെറ മുദ്രാവാക്യം. പരസ്യമായ വ്യവസ്ഥകൾ, നീതി, ചെറിയ രാഷ്ട്രങ്ങളുടെ അവകാശങ്ങൾ—ഇവയെല്ലാം തികച്ചും ലളിതവും, ഒന്നിൽനിന്നു സ്വാഭാവികമായി മററൊന്നിലേക്കു നയിക്കുന്നവയും ആണെന്നു തോന്നിയിരുന്നു. എങ്കിലും ചരിത്രത്തിൻെറ ആരംഭകാലംമുതൽ സ്വീകരിച്ചുപോന്ന നയതന്ത്രരീതിക്കു് എതിരായിരുന്നു അവ. 'വിത്സൻപരിപാടി'യെ എതിർത്ത മററു മൂന്നുപേർക്കും സ്വന്തം താൽപര്യങ്ങൾ നേടുവാനുണ്ടായിരുന്നു. സ്വന്തം അഭിമാനം മാത്രമല്ല, തങ്ങൾ പ്രതിനിധാനം ചെയ്യുന്ന രാഷ്ട്രങ്ങളുടെ അഭിമാനവും അവരുടെ വിജയത്തേയാണു് ആശ്രയിച്ചിരുന്നതു്.

തൻെറ ബുദ്ധിമുട്ടുകൾ വർദ്ധിതമാകുവാൻ പാകത്തിനു്, നിഷ്പക്ഷമായ ഒത്തുതീർപ്പുകളുടെ വഴിയിൽ, രഹസ്യസന്ധികൾ ഉയർന്നുവരുന്നതായി പ്രസിഡണ്ടു കണ്ടു ഒരു തരത്തിൽ പറഞ്ഞാൽ, സമാധാനം കൈവരുന്നതിനു മുമ്പുതന്നെ, യുദ്ധത്തിൻെറ പ്രതിഫലങ്ങൾ, രാജ്യങ്ങൾ അന്യോന്യം പങ്കുവച്ചുകഴിഞ്ഞിരുന്നു.

ആ നാലു വൻനേതാക്കളും കൂടിച്ചേർന്നു്, വെഴ്സയിൽവച്ചു്, ഏതാനും ആഴ്ചകൾക്കുള്ളിൽ, ലോകത്തിലെ മിക്കവാറും എല്ലാ രാജ്യങ്ങളുടേയും പ്രശ്നങ്ങൾക്കു്, നഷ്ടപരിഹാരം മുതൽ യുദ്ധത്തിൽനിന്നുളവായിട്ടുള്ള സാമ്പത്തികവും രാഷ്ട്രീയവുമായ വിഷമതകൾവരെയുള്ള പ്രശ്നങ്ങൾക്കു് സമാധാനം കണ്ടെത്തുവാൻ ശ്രമിച്ചു. വാസ്തവത്തിൽ ആ ജോലി, യൂറോപ്പിൻെറ പുനർനിർമ്മാണത്തിൽ കുറഞ്ഞ

ഒന്നുമായിരുന്നില്ല. ഈ ഭാരിച്ച ജോലി ചെയ്തുതീക്കുന്നതിനു്, അവക്കു സഹായം ലഭിക്കാതിരുന്നുമില്ല. ചരിത്രം മുതൽ സാമ്പത്തികശാസ്ത്രംവരെയുള്ള എല്ലാ വിഷയങ്ങളിലേയും വിദഗ്ദ്ധന്മാരും, ശാസ്ത്രകാരന്മാരും അവരെ സഹായിക്കുവാൻ ഉണ്ടായിരുന്നു—പക്ഷേ ചുമതലയും തീരുമാനവും അവരുടേതുതന്നെയായിരുന്നു.

വെഴ്സെയിൽസ് സന്ധി രൂപപ്പെടുത്തുന്നതിലുണ്ടായ മുഖ്യമായ അഭിപ്രായസംഘട്ടനം, വിത്സൻേറയും ക്ലെമോസോവിൻേറയും മാഗ്ഗങ്ങൾ തമ്മിലുള്ള വടംവലിയായിരുന്നു. അതു്, പുതിയതും പഴയതുമായ നയതന്ത്രരീതികളുടെ വ്യത്യാസത്തെയാണു് സൂചിപ്പിച്ചതു്. മുൻകാലങ്ങളിൽ ഉപയോഗിച്ചിരുന്ന കഠിനവ്യവസ്ഥകൾ തന്നെ, ഭാവികാലത്തേക്കും പ്രയോജനപ്പെടുത്തണം. ഊജ്ജസ്വലനായ മാഷൽ ഫോക്കിൻെറ പിന്തുണയുണ്ടായിരുന്ന ക്ലെമോസോ ജമ്മൻഗവമ്മെൻറിൻെറ ഉന്മൂലനത്തിൽ കുറഞ്ഞ ഒന്നുകൊണ്ടും തൃപ്തിപ്പെടുവാൻ തയ്യാറായിരുന്നില്ല; തൻെറ പ്രിയപ്പെട്ട ഫ്രാൻസിൻെറ പാരമ്പര്യായുള്ള ശത്രുവായിരുന്നു ജമ്മനി. ജമ്മനിക്കു് സൈന്യവും ആയുധസാമഗ്രികളും ഉള്ളേടത്തോളംകാലം ഫ്രഞ്ചുസംസ്കാരം ആപത്തിൽതന്നെയാണു്.

വൃദ്ധനും ക്ഷീണിതനും പകപമതിയും ആയ ക്ലെമോസോവിനു് വിത്സൻെറ "വിജയം ഇല്ലാതെയുള്ള സമാധാനം" എന്ന ആശയമോ, ജമ്മൻ റിപ്പബ്ളിക്കിനെ നശിപ്പിക്കുന്നതു തടയുവാൻ ആ അമേരിക്കൻ രാജ്യതന്ത്രജ്ഞൻ പ്രകടിപ്പിക്കുന്ന ആഗ്രഹമോ, വമ്പിച്ച നഷ്ടപരിഹാരങ്ങളോടു് അദ്ദേഹത്തിനുള്ള എതിപ്പോ, മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. സമാധാനത്തിൻെറ പടുകുഴികളിലായാലും, യുദ്ധത്തിൻെറ സംക്ഷോഭങ്ങളിലായാലും, എല്ലാ

ത്തിനുംമീതേ ഫ്രാൻസ്!, അതായിരുന്ന ക്ലെമോസോവിൻെറ തത്വം. അതിൽനിന്ന് അദ്ദേഹത്തെ വ്യതിചലിപ്പിക്കുവാനാവില്ല. നിങ്ങൾക്ക് ആവശ്യമുണ്ടെങ്കിൽ ഒരു സർവ്വരാജ്യസഖ്യം ഏർപ്പെടുത്തിക്കോളൂ — വിരോധമില്ല. പക്ഷേ ഞങ്ങൾക്ക സുരക്ഷിതത്വം കൈവരണം; എന്തായാലും പഴയമാർഗ്ഗംതന്നെയാണ് ഏററവും സുരക്ഷിതമായി ഞങ്ങൾക്ക തോന്നുന്നതും. ജർമ്മനിയുടെ സാമ്പത്തികവും സൈനികവുമായ ശക്തി തകർത്തുകളഞ്ഞാൽ മാത്രമേ സുരക്ഷിതത്വം കൈവരികയുള്ളൂ എന്ന വിശ്വാസത്തോടുകൂടി, സമാധാനസമ്മേളനത്തിൻെറ താൽപര്യപ്രകാരം പതിന്നാലിനപ്പരിപാടി അംഗീകരിച്ചുകൊണ്ടുതന്നെ ഫ്രാൻസ് പുറപ്പെടുവിച്ച വ്യവസ്ഥകളിൽ, ജർമ്മൻവ്യവസായത്തിൻെറ നാശം സുരക്ഷിതമാക്കുവാൻ പര്യാപ്തമായ സാമ്പത്തികക്കരാറുകളും, വമ്പിച്ച നഷ്ടപരിഹാരവ്യവസ്ഥകളും, ജർമ്മനിയുടെ നിരായുധീകരണവും, ജർമ്മൻ കോളണികളുടെ കൈമാററവും റൈൻ പ്രദേശത്തിൻെറ നിയന്ത്രണവും ഉൾപ്പെട്ടിരുന്നു. അഡ്രിയാററിക്കിലെ വ്യാപാരം നിയന്ത്രിക്കുവാൻവേണ്ടി, ഇററലി ഫ്യൂമെ ആവശ്യപ്പെട്ടു; ജാപ്പാനു് ഷാൻടാങ് വേണമായിരുന്നു.

അമേരിക്ക യാതൊന്നും ആവശ്യപ്പെട്ടില്ല, ശത്രുവിനെ ദുർബ്ബലമാക്കണമെന്നോ, നഷ്ടപരിഹാരം കിട്ടണമെന്നോ, ഭൂവിഭാഗങ്ങൾ ലഭിക്കണമെന്നോ ഒന്നും.

ഇവരിൽ ഏതാനും ചിലരുടെ കഠിനാദ്ധ്വാനത്തിൻെറ ഫലമായി, അവസാനം രൂപംകൊണ്ട സന്ധിയിൽ, വിത്സൺ ആഗ്രഹിച്ചതിൽ പലതും ഉണ്ടായിരുന്നില്ല; അതിൽ ഉൾക്കൊള്ളിച്ചിരുന്ന പല വ്യവസ്ഥകളോടും അദ്ദേഹത്തിനു് യോജിപ്പുണ്ടായിരുന്നില്ലതാനും. എങ്കിലും അതു്, അദ്ദേഹത്തിൻെറ അക്ഷീണപ്രയത്നം ഇല്ലായിരു

നെങ്കിൽ സാദ്ധ്യമാകുമായിരുന്നതിനേക്കാൾ കൂടുതൽ മനുഷ്യോചിതവും നീതിപൂർണ്ണവും നല്ലതുമായ ഒരു സമാധാന സന്ധിയായിരുന്നു.

ഉരസലുകൾ, പിണങ്ങിപ്പിരിയലുകൾ, കടുത്ത വാഗ്വാദങ്ങൾ—ഇവയെല്ലാം ആ ദീർഘപ്രയത്നത്തിന്റെ ഭാഗങ്ങളായിരുന്നു. സംഗതികൾ ഒരു സ്തംഭനാവസ്ഥയിൽ എത്തിയെന്നുതോന്നിയ ഒരു സന്ദർഭത്തിൽ, പ്രസിഡണ്ട്, തനിക്ക്, അമേരിക്കയിലേക്കു മടങ്ങിപ്പോകുന്നതിനുവേണ്ടി, "ജോർജ്ജ്‌വാഷിങ്ടണോ"ട് തയ്യാറായിക്കൊള്ളുവാൻ ആജ്ഞാപിക്കപോലുമുണ്ടായി. ഒർലാൻഡോ സമ്മേളനത്തിൽനിന്നു പിൻവാങ്ങി—പിന്നീടു മടങ്ങിവന്നു. ജൈനീസ്‌പ്രതിനിധികൾ റഷ്യയിലേക്കു മടങ്ങി—പിന്നീട് അവർ ഫ്രാൻസിൽ പ്രത്യക്ഷപ്പെടുകയുണ്ടായില്ല. സമാധാനത്തിന്റെ മാർഗ്ഗം ത്വരിതയായും, കുഴപ്പംപിടിച്ചു ഒന്നു തന്നെയാണ്.

ലൂസിററാനിയക്കപ്പൽ മുക്കിയതിന്റെ വാർഷികദിനമായ മേയ് 7-ാംനു- സമാധാനസന്ധിയുടെ പകപ്പുവാങ്ങുന്നതിനുവേണ്ടി ജർമ്മൻപ്രതിനിധികൾ ഫ്രാൻസിൽ എത്തിച്ചേർന്നു. ശാന്തവും ഗൗരവപൂർണ്ണവും ആയ ഒരു രംഗമായിരുന്നു അതെങ്കിലും പഴയ ശത്രുക്കൾ മുഖത്തോടു മുഖം കണ്ടപ്പോഴുണ്ടായ വിദ്വേഷം അവിടെ ഇരുളുപരത്തുകയുണ്ടായി. എതിർപ്പുകൾ, ജർമ്മനിയുടെ, "സമാധാനവ്യവസ്ഥകളെക്കുറിച്ചുള്ള അഭിപ്രായങ്ങൾ" ഉണ്ടാകാതിരുന്നില്ല. അവസാനം, വെഴ്‌സെയിൽസിലെ 'ഹാൾ ഓഫ് മിറേഴ്‌സി'ൽവച്ചു 1919 ജൂൺ 28-ാംനു- സമാധാനസന്ധിയിൽ ഒപ്പുവയ്ക്കപ്പെട്ടു. യുദ്ധം അവസാനിച്ചു.



## അദ്ധ്യായം 9

# ആശയങ്ങൾ ജീവിക്കുന്നു; മനുഷ്യർ മരിക്കുന്നു.

അമേരിക്കയിലേക്കുള്ള മടക്കയാത്ര സാവകാശത്തിലുള്ള ഒന്നായിരുന്നു. പ്രസിഡണ്ട്, തന്റെ ശരീരശക്തി യ്ക്കതീതമായി, പ്രവൃത്തിയെടുത്തിരുന്നു. തന്റെമേൽ കുന്നു കൂടിയിരുന്ന ചുമതലകളിൽനിന്നു ഇളവുകിട്ടുന്നതിനു വേണ്ടി, അദ്ദേഹം എത്രാനും ദിവസം വിശ്രമിക്കണമെന്നുള്ളതു വ്യക്തമായിരുന്നു. വാഷിങ്ടണിൽ ഇരുന്നുകൊണ്ട്, തന്റെ മേധാവിയുടെ പ്രവർത്തനങ്ങൾ ശ്രദ്ധിച്ചിരുന്ന പ്രൈവററ് സിക്രട്ടറി, ജോസഫ് പി. ടുമുൾട്ടി, വിത്സന്റെ ആയാസകരമായ പരിപാടികളെ ഉൽക്കണ്ഠയോടെ വീക്ഷിക്കുകയും, സ്വന്തം ശരീരഘടനയ്ക്കു, സീമാതീതമായ ഭാരം നല്കരുതെന്ന് അദ്ദേഹത്തെ ഉപദേശിക്കുകയും ചെയ്തു. “എന്റെ ശരീരഘടനയോ?” വിത്സൺ മറുപടി അയച്ചു. “ഞാൻ ഇപ്പോൾത്തന്നെ അതിന്റെ ചട്ടങ്ങളിന്മേലാണ് കഴിഞ്ഞുകൂടുന്നതു്.”

ആറുമാസത്തോളം നീണ്ടുനിന്ന അമേരിക്കയിലെ അസാന്നിദ്ധ്യത്തിനുശേഷം, ക്ഷീണിതനായ പ്രസിഡണ്ട്, ജൂലായ് 8-ാംനു- ന്യൂയോർക്കിൽ വന്നെത്തി. ആ നീണ്ട കാലമത്രെയും, രാഷ്ട്രീയപ്രതിയോഗികൾ അലസരായിരിക്കുകയല്ലായിരുന്നു. വിദേശത്തു്, വമ്പിച്ച അന്താരാഷ്ട്രീയ പ്രശ്നങ്ങളുമായി അദ്ദേഹം മല്ലിട്ടുകൊണ്ടിരിക്കെ, സ്വന്തം രാജ്യത്തു്, അവസാനമില്ലാത്ത കടുത്ത മത്സരങ്ങൾക്കായുള്ള ഒരു പുതിയ മണ്ഡലം രൂപംകൊള്ളുകയായിരുന്നു. അരക്കൊല്ലമായി, തന്റെ രാജ്യത്തിൽനിന്നു വിട്ടുനിന്നുകൊണ്ട്,

പ്രസിഡണ്ടു് സ്ഥാപിക്കുവാൻ ശ്രമിക്കുന്ന ഈ സർവ്വരാജ്യസഖ്യം എന്നതു് എന്താണു്? അതു സ്ഥാപിക്കുന്നതിനു വേണ്ടി, താൻെറ ആദ്യത്തെ പരിപാടിയുടെ അവിഭക്തങ്ങളായ പല തത്വങ്ങളും അദ്ദേഹം ബലികഴിച്ചിരിക്കുന്നു. സമാധാനസമ്മേളനത്തിൻെറ രഹസ്യയോഗങ്ങൾ, അതിൻെറ വില കർശനമായി പിരിച്ചെടുക്കുകയായിരുന്നു. സഖ്യത്തിൻെറ പ്രയോജനം അമേരിക്കൻജനതയ്ക്കു മനസ്സിലായില്ല; തങ്ങൾക്കു മനസ്സിലാകാത്തതിനെയെല്ലാം അവർ ഭയപ്പെട്ടു. തെററിദ്ധാരണയുളവാക്കുന്ന പ്രസ്താവനകളും, പ്രതികൂലങ്ങളായ കിംവദന്തികളും അതിൻെറ നേരേയുള്ള വെറുപ്പു വർദ്ധിപ്പിച്ചു. ഒന്നിലും ഉൾപ്പെടാതിരിക്കുക, സങ്കീർണ്ണങ്ങളായ കൂട്ടുകെട്ടുകൾ ഇല്ലാതിരിക്കുക—ഈ പഴയ നയത്തിനനുരോധമായി, സർവ്വരാജ്യസഖ്യവുമായി അമേരിക്കയ്ക്കു യാതൊരു ബന്ധവും പാടില്ലെന്നു വാദിക്കുന്നവരും ഉണ്ടായിരുന്നു. മററു ചിലർ, ഏതെങ്കിലും വിധത്തിൽ ഒരു സഖ്യം ആവശ്യമാണെന്നു വിശ്വസിച്ചെങ്കിലും, ഈ സഖ്യത്തെ അനുകൂലിച്ചില്ല. ഇതിനും പുറമേ, 'വിത്സൻെറ സഖ്യം' ആയതുകൊണ്ടു് അതിനെ എതിർക്കുന്ന, ചെറുതെങ്കിലും കരുത്തുള്ളതും അങ്ങേയററം ശബ്ദമുയർത്തുവാൻ കഴിവുള്ളതുമായ ഒരു വിഭാഗവുമുണ്ടായിരുന്നു.

മടങ്ങിവന്നു രണ്ടുദിവസം കഴിഞ്ഞപ്പോൾ പ്രസിഡണ്ടു് സമാധാനസന്ധി സെനററിൻെറ മുമ്പിൽ സമർപ്പിച്ചു. അതു അംഗീകരിക്കപ്പെടുന്ന കാര്യത്തിൽ അദ്ദേഹത്തിനു് സംശയലേശംപോലും ഉണ്ടായിരുന്നില്ല. "നൂതനങ്ങളായ ആശയങ്ങൾ പഴയവയിൽ ഒട്ടിച്ചുചേർക്കുന്നതു്, എളുപ്പമായ ഒരു ജോലിയല്ല." അദ്ദേഹം പറയുകയുണ്ടായി: "ഈ ഒട്ടുവൃക്ഷങ്ങളിൽ ഉണ്ടാകുന്ന ഫലങ്ങളിൽ ചിലതു കുറച്ചുകാലത്തേക്കു തിക്തങ്ങളായിരിക്കാമെന്നും ഞാൻ ഭയപ്പെടുന്നു......രംഗം സജ്ജീകരിക്കപ്പെട്ടിരിക്കുന്നു; ഭാവി അനാവൃതമായിക്കഴിഞ്ഞു."

ഇപ്പോൾ സെനററിന്റെ മുൻപിൽ അംഗീകാരത്തിനുവേണ്ടി സമർപ്പിക്കപ്പെട്ട സമാധാനസന്ധിയിൽ ഉൾക്കൊണ്ടിരുന്ന സർവ്വരാജ്യസഖ്യവ്യവസ്ഥകൾ, വിത്സൺ ആദ്യം അമേരിക്കയിലേക്കു മടങ്ങുന്നതിനുമുൻപ്, സമാധാനസമ്മേളനം അംഗീകരിച്ചതിൽനിന്ന് കുറെ വ്യത്യസ്തപ്പെട്ടവയാണ്. തന്റെ മിന്നൽസന്ദർശനത്തിനിടയിൽ, വിത്സൺ കേൾക്കുകയും ഊഹിച്ചറിയുകയുംചെയ്ത അമേരിക്കൻ അഭിപ്രായങ്ങളെ മാനിച്ചുകൊണ്ടുള്ളവയായിരുന്നു ആ മാററങ്ങൾ. തങ്ങളുടെ പ്രവർത്തനസ്വാതന്ത്ര്യം യൂറോപ്പിന്റെ മുമ്പിൽ കാഴ്ചവയ്ക്കുവാൻ തങ്ങൾ നിർബ്ബന്ധിതരാവുമെന്നും വിദേശങ്ങളിലെ വഴക്കുകളിലും യുദ്ധങ്ങളിലും നിരന്തരമായി തങ്ങൾ വലിച്ചിഴയ്ക്കപ്പെടുമെന്നും, അന്ന് അമേരിക്കൻജനത ഭയപ്പെട്ടിരുന്നു. ഒരു സർവ്വരാജ്യസഖ്യത്തിനുവേണ്ടി ശക്തിപൂർവ്വം വാദിച്ചിരുന്നവരിൽ ഒരാളായ മുൻ പ്രസിഡണ്ട് ടാഫ്ററ്, അത്തരമൊരു സഖ്യം സെനററ് അംഗീകരിക്കണമെങ്കിൽ അവർ ആവശ്യപ്പെട്ടേക്കുമെന്നു താൻ വിശ്വസിച്ച ഏതാനും വ്യവസ്ഥകൾ സൂചിപ്പിച്ചുകൊണ്ട് ഒരു കമ്പിസന്ദേശം പ്രസിഡണ്ടിന് അയയ്ക്കുകയുണ്ടായി. അവയിൽ മുഖ്യമായ ഒന്ന്, സർവ്വരാജ്യസഖ്യത്തിൽ ഉൾക്കൊള്ളുന്ന രാഷ്ട്രങ്ങൾ "മൺറോ" തത്വങ്ങളെ അംഗീകരിക്കണമെന്നുള്ളതായിരുന്നു. ഈ ഭേദഗതികൾ ഉടനടി കൂട്ടിച്ചേർക്കുകയും, ആ നിലയിൽ സർവ്വരാജ്യസഖ്യവ്യവസ്ഥകൾ, സമാധാനസമ്മേളനം വീണ്ടും അംഗീകരിക്കുകയും ചെയ്തു.

ആ മാസാവസാനത്തോടുകൂടി സെനററിലെ വിദേശകാര്യകമ്മിററി സമാധാനസന്ധി പരിശോധിക്കുവാൻ ആരംഭിച്ചു. ആഗസ്റ്റ് 19-ാംനു- ആ മഹത്തായ രേഖയിലെ വിവിധ വകുപ്പുകളെപ്പററി ചർച്ചചെയ്യുവാൻവേണ്ടി, കമ്മിററി പ്രസിഡണ്ടിനെ കണ്ടു. സന്ധിവ്യവസ്ഥകളല്ല, താനാണ് പരിശോധിക്കപ്പെടുന്നതു് എന്നു മനസ്സിലാക്കി

കൊണ്ടു് വിത്സൺ സമ്മേളനത്തിൽനിന്നു വിട്ടുപോന്നു. സെപ്റ്റംബർ 10-ാംനു- വിദേശകാര്യക്കമ്മിററി തങ്ങളുടെ റിപ്പോർട്ട് സമർപ്പിച്ചതോടെ, ഈ മനോഭാവം രാജ്യമൊട്ടുക്ക പരസ്യമായിത്തീൎന്നു. ആ റിപ്പോർട്ട് മുഖ്യമായും പ്രസിഡണ്ടിന്റെനേരെയുള്ള ഒരാക്രമണമായിരുന്നു. സമാധാനചർച്ചകൾ അദ്ദേഹം കൈകാര്യംചെയ്ത രീതി, സെനററിനെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ അവഗണന, എണ്ണമററതായിത്തോന്നുന്ന അദ്ദേഹത്തിന്റെ കുറവുകൾ—ഇവയെല്ലാം അതിൽ വിമർശിക്കപ്പെട്ടിരുന്നു. ആകപ്പാടെ, സമാധാനസന്ധി തുച്ഛമായ ഒന്നായിപ്പോയി. തങ്ങൾക്കതു സ്വീകാര്യമാകണമെങ്കിൽ ഏതാണ്ടു് താല്പര്യത്തോളം ഭേദഗതികളും മാററങ്ങളും വരുത്തേണ്ടതുണ്ടെന്നു കമ്മിററി നിർദ്ദേശിച്ചു. സന്ധിയിലെ യഥാർത്ഥമായ കുററങ്ങളെ ബാധിക്കുന്നവയെന്നതിനേക്കാൾ, പ്രസിഡണ്ടിനു് പ്രത്യേകം താല്പര്യമുള്ള കാര്യങ്ങളെക്കുറിച്ചുള്ളവയായിരുന്നു, അവർ ആവശ്യപ്പെട്ട ഭേദഗതികൾ അധികവും എന്നതു സാർത്ഥകമായ ഒരു വസ്തുതയായിരുന്നു.

വിത്സനു്, താൻ പ്രതീക്ഷിച്ച പിന്തുണ ലഭിക്കുകയില്ല എന്നതു വ്യക്തമായിത്തീൎന്നു. പരീക്ഷണവിധേയമാകാത്ത ഒരു തത്വമെന്നു, സർവ്വരാജ്യസഖ്യം പരാമർശിക്കപ്പെട്ടു. നേരേ എതിരാണു് വാസ്തവമെന്നായി വിത്സൻ. അമേരിക്കയുടെ സത്താണു്, ഈ സഖ്യം; അമേരിക്കയുടെ അടിത്തറയായി വർത്തിക്കുന്ന ആ ആദർശങ്ങൾ, അവസാനം യൂറോപ്പിന്റെ നിർമ്മാണത്തിനുള്ള മാതൃകയായി സമർപ്പിക്കപ്പെട്ടിരിക്കയാണു്. അമേരിക്കക്കാർ ഈ വാസ്തവം മനസ്സിലാക്കിയിട്ടുണ്ടാവില്ല എന്നു് അദ്ദേഹം വിചാരിച്ചു.

വളരെമുമ്പു് ഒരു ബാലനായിരിക്കെത്തന്നെ, അദ്ദേഹം തനിക്കു നല്ലവണ്ണം പ്രയോഗിക്കുവാൻ കഴിയുന്ന ഒരായുധം അണച്ചു മൂർച്ചകൂട്ടിവച്ചിരുന്നു—പ്രസംഗിക്കുവാനുള്ള തന്റെ

കഴിവ്. അതിൻെറ മൂച്ച് തെല്ലുപോലും കുറഞ്ഞിരുന്നില്ല. തൻെറ സന്ദേശം അമേരിക്കക്കാൎക്ക് എത്തിച്ചുകൊടുക്കുവാൻ അദ്ദേഹം പുറപ്പെട്ടു. ഭാൎയ്യയും, തൻെറ വിശ്രമരഹിതമായ പ്രവൎത്തനങ്ങളിൽ ഉല്ക്കണ്ഠാകുലനായ വൈററ്ഹൗസിലെ ഡാക്ടർ ഗ്രേയ്സണും അദ്ദേഹത്തെ അനുഗമിച്ചു.

ആ പടിഞ്ഞാറൻയാത്ര, ആൎക്കും താങ്ങുവാൻ കഴിയാത്തവിധം ഭാരമേറിയ ഒന്നായിരുന്നു. വാഷിങ്ടണിൽനിന്നു കാലിഫോർണിയവരേയും, അവിടെനിന്നു കാൻസാസ്വരേയും അതു നീണ്ടുപോയി; ഇരുപതുദിവസത്തിനുള്ളിൽ പ്രസിഡണ്ടിനു് മുപ്പതു പ്രസംഗങ്ങൾ ചെയ്യേണ്ടിയുംവന്നു—മിക്കവാറും അതുല്യമായ ഒരു കഠിനാദ്ധ്വാനമായിരുന്നു അതു്. ഡാക്ടർ ഗ്രേയ്സൺ, വൈററ്ഹൗസിലുള്ള തൻെറ കക്ഷി, രാജ്യത്തുടനീളം തുടൎച്ചയായി സഞ്ചരിച്ചുകൊണ്ടിരിക്കുവാനും മിക്കപ്പോഴും തൻെറ ഹൃദയത്തെ മരവിപ്പിച്ചുകളയുന്ന സഹതാപശൂന്യതയുമായി ക്രുട്ടിമുട്ടുവാനും ഇടവരത്തക്കവിധത്തിലുള്ള വിഷമകരമായ പരിപാടികൾ, നിൎവ്വഹിച്ചുകൊണ്ടുപോകുന്നതു ഉല്ക്കണ്ഠയോടേയാണു് വീക്ഷിച്ചിരുന്നതു എന്നതിൽ യാതൊരു അത്ഭുതവുമില്ല.

മഹത്തായ ആദൎശങ്ങളുടെ ശക്തിയിൽ തനിക്കുള്ള അതിയായ വിശ്വാസത്തോടുക്രുടി, വിത്സൻ, തൻെറ ബലാബലങ്ങൾ അളന്നുനോക്കി സൎവ്വരാജ്യസഖ്യം, അമേരിക്കൻ ആദൎശങ്ങളെ വിദേശങ്ങളിലേക്കു വ്യാപിപ്പിക്കുകയാണു്, അല്ലാതെ അവയെ വിദേശശക്തികൾക്കു അടിമപ്പെടുത്തുകയല്ല ചെയ്യുന്നതെന്നു് അമേരിക്കൻജനത ഒരിക്കൽ മനസ്സിലാക്കിക്കഴിഞ്ഞാൽ, അവർ തൻെറ സന്ദേശം ഉത്സാഹത്തോടെ സ്വീകരിക്കുമെന്നതിൽ, യാതൊന്നും സംശയിക്കുവാനില്ലെന്നു അദ്ദേഹം വിശ്വസിച്ചു. പക്ഷേ, സൎവ്വരാജ്യസഖ്യത്തിൻെറ വ്യാപ്തിയെപ്പററിയും പ്രവൎത്തന

ത്തെപ്പററിയും വ്യക്തമായ ധാരണകൾ കിട്ടിക്കഴിഞ്ഞിട്ടില്ലാത്ത ജനങ്ങളെ, 'യാതൊരു കൂട്ടുകെട്ടിലുംപെടാതെ ഒഴിഞ്ഞുനില്ക്കുക' എന്ന, ചിരപ്രതിഷ്ഠനേടിയ പഴയ ആശയത്തിൽനിന്നു വ്യതിചലിപ്പിക്കുവാൻ വിഷമമായിരിക്കും. തൻെറ പടിഞ്ഞാറൻപ്രസംഗങ്ങളിലൊന്നിൽ വിത്സൺ അഭിപ്രായപ്പെട്ടുകയുണ്ടായി:

"വാഷിങ്ങ്ടണിൽ ചിലപ്പോൾ കാര്യങ്ങൾ വല്ലാത്തൊരു ഏകാന്തതയിൽ ചെന്നു പെടാറുണ്ട്. മഹത്തായ അമേരിക്കൻജനതയുടെ യഥാത്ഥശബ്ദം ആ വിചിത്രമായ പട്ടണത്തിൽ ചിലപ്പോൾ അസ്പഷ്ടവും ക്ഷീണിതവുമായിട്ടാണ് കേൾക്കപ്പെടാറു്. അവിടത്തെ രാഷ്ട്രീയവാദപ്രതിവാദങ്ങൾ കേട്ടുകേട്ട്, ഇരുകക്ഷികളും അവരവർ പുറത്തുവിടുന്ന വിഷവായുവിൽ ശ്വാസംമുട്ടി മരിച്ചുപോകട്ടെയെന്ന് ആശിച്ചുപോകുന്ന ഒരു സ്ഥിതിയിൽ നിങ്ങൾ എത്തിച്ചേരും. അവിടെനിന്നു പുറത്തുകടന്ന്, അല്പം ലളിതമായ അമേരിക്കൻഭാഷണം, ഞാൻ സംസാരിച്ചു ശീലിച്ചതരത്തിലുള്ള സംസാരം, എനിക്കു മനസ്സിലാക്കുവാൻ കഴിയുന്ന ഒരേ ഒരു രീതിയിലുള്ള സംഭാഷണം, കേൾക്കണമെന്ന്, എൻെറ ശ്വാസകോശങ്ങളിൽ പൂർണ്ണമായും ഉൾക്കൊള്ളാൻ കഴിയുന്ന ഒരേ ഒരു അന്തരീക്ഷം നേടണമെന്ന്, എന്നിട്ട് സന്ദർഭവശാൽ, അമേരിക്കൻജനത എങ്ങിനെയാണ് ചിന്തിക്കേണ്ടതെന്ന് മറന്നുപോയിട്ടില്ലെന്ന സൂചന അല്പം ചിലേടത്തെങ്കിലും നല്കണമെന്ന്, ഞാൻ ആഗ്രഹിച്ചു."

കാൻസാസ്സിററിയിൽ തൻെറ ശ്രോതാക്കളോട് അദ്ദേഹം പറഞ്ഞു:

"ഞാൻ പാരീസിൽനിന്നു മടങ്ങിയതു് മനുഷ്യചരിത്രത്തിലെ ഏററവും മഹത്തായ രേഖകളിലൊന്നുമായിട്ടാണു്. അതിൻെറ മഹത്വത്തിനു ഹേതുഭൂതമായ ഘടകങ്ങളിലൊന്നു്, അമേരിക്ക സ്വജീവിതം അർപ്പിച്ചിട്ടുള്ള ആദർശങ്ങൾ അതിലുടനീളം നിറഞ്ഞിരിക്കുന്നു എന്നതാണു്. ഇതുകൂടി ഞാൻ കൂട്ടിച്ചേർക്കട്ടെ: നാം അമേരിക്കൻ ആദർശങ്ങളെന്നു വിളിക്കുന്ന തത്വങ്ങൾ യൂറോപ്പിലെ മഹത്തായ ജനതയുടെ മാത്രമല്ല, അവരെ നയിക്കുന്ന മഹാന്മാരായ വ്യക്തികളുടെപോലും ഹൃദയത്തിലേക്കും ബുദ്ധിയിലേക്കും ആഴ്ന്നിറങ്ങിയിട്ടുണ്ടെന്നു കാണുവാൻ കഴിഞ്ഞതാണു് കടലിനക്കരെ നടന്ന പ്രവർത്തനങ്ങൾക്കുണ്ടായ ഏററവും സന്തോഷപ്രദമായ സാഹചര്യങ്ങളിലൊന്നു്. ആ തത്വങ്ങൾ സന്ധിയിൽ എഴുതിച്ചേർത്തതു്, പൊതുവായ അംഗീകാരത്തോടും പൊതുവായ സമ്മതത്തോടുംകൂടിയായിരുന്നുതാനും. എന്നിരുന്നാലും ഇതിനു മുമ്പൊരിക്കലും മഹത്തായ ഒരു അന്താരാഷ്ട്രീയസന്ധിയിൽ ഉൾക്കൊള്ളിച്ചിട്ടില്ലാത്ത തത്വങ്ങൾ ആ സന്ധിയിൽ എഴുതിച്ചേർക്കുവാൻ കഴിഞ്ഞുവെന്നും ആ തത്വങ്ങളുടെ നൈസർഗ്ഗികമായ ജനനവും വളർച്ചയും നാം ജീവിതവും സേവനവും സമർപ്പിച്ചിട്ടുള്ള പ്രിയപ്പെട്ട ഈ രാജ്യത്തിലായിരുന്നുവെന്നും ഉള്ള വസ്തുതകൾ പരമാർത്ഥങ്ങളായി നിലകൊള്ളുന്നു."

മറെറാരു സന്ദർഭത്തിൽ അദ്ദേഹം പറഞ്ഞു:

"സെനററിലെ വിദേശകാര്യകമ്മിററിയുമായി, ഞാൻ ഈയിടെ നടത്തിയ സമ്മേളനം സർവ്വരാജ്യസഖ്യത്തെപ്പററി ഞാൻ നടത്തിയിട്ടുള്ള ആദ്യത്തെ സമ്മേളനമല്ലെന്നു്, അവരെ ഓർമ്മിപ്പിക്കുകയു

ണ്ടായി. കഴിഞ്ഞ മാച്ചിൽ, ഞാൻ നമ്മുടെ പ്രിയപ്പെട്ട സ്വന്തം രാജ്യത്തു മടങ്ങിവന്നപ്പോൾ, സെനററിലെ വിദേശകാര്യകമ്മിററിയുമായി വൈററ്ഹൗസിൽവച്ച്, ഒരു കൂടിയാലോചന നടത്തി. അന്ന് അവർ, സർവ്വരാജ്യസഖ്യവ്യവസ്ഥകളിൽ, ഭാഷാപരമായി വരുത്തേണ്ട അനേകം മാററങ്ങളെക്കുറിച്ചുള്ള നിർദ്ദേശങ്ങൾ സമർപ്പിക്കുകയുണ്ടായി. ആ നിർദ്ദേശങ്ങളുമായി ഞാൻ പാരീസ്സിലേയ്ക്കു പോയി; അവയെല്ലാംതന്നെ അംഗീകരിക്കപ്പെടുകയുംചെയ്തു. ഇക്കാര്യത്തിൽ യാതൊരു വഞ്ചനയും ഉദ്ദേശിക്കപ്പെട്ടിട്ടില്ലായിരുന്നു എന്നതിനു ഇതു മതിയായ ഒരു ഉറപ്പായിരിക്കുമെന്ന് എനിക്കു തോന്നുന്നു. ആ രേഖ മുഴുവനും ലളിതവും പ്രായോഗികവും വ്യക്തവുമായ രീതിയിലെഴുതപ്പെട്ടിട്ടുള്ളതാണു്; എന്റെ നാട്ടുകാരേ, സമാധാനം കൈവരിക്കുവാൻ സാധിക്കുന്ന ഒരേ ഒരു മാർഗ്ഗത്തിലൂടെ അതു സമാധാനം നേടിത്തരികയുംചെയ്യുന്നു."

ഒമാഹയിൽവച്ച് അദ്ദേഹം ജനങ്ങളെ ഉദ്ബോധിപ്പിച്ചു: "നമുക്കു ഈ സന്ധി മാററിയെഴുതുക സാദ്ധ്യമല്ല. ഒന്നുകിൽ നാമതു സ്വീകരിക്കുക; അല്ലെങ്കിൽ ഉപേക്ഷിക്കുക. ബാക്കി ലോകം മുഴുവൻ അതിൽ ഒപ്പിട്ടുകഴിഞ്ഞിരിക്കെ, മററുവിധത്തിലൊരു സന്ധി നിർമ്മിക്കുക മാന്യന്മാരായ ആളുകൾക്കു ഏററവും വിഷമകരമായിരിക്കും."

കിഴക്കൻദേശങ്ങളിലും മദ്ധ്യപാശ്ചാത്യദേശങ്ങളിലും ലഭിച്ചതിനേക്കാൾ സൗഹാർദ്ദപരവും ശ്രദ്ധാപൂർവ്വവുമായ ഒരു സ്വീകരണം ശാന്തസമുദ്രതീരത്തു്, തന്റെ വാക്കുകൾക്കു കിട്ടുന്നുണ്ടെന്ന് വിത്സൻ കണ്ടു. കക്ഷിപരമോ വ്യക്തിപരമോ ആയ പരിഗണനകളിൽനിന്ന് ഈ

സന്ധിയെ തികച്ചും മുക്തമാക്കേണ്ടതാണെന്ന് സ്പോക്കേനിൽവച്ച് അദ്ദേഹം വാദിച്ചു:

"ധാരാളം ആളുകൾ എന്നോടു പറയുകയുണ്ടായിട്ടുണ്ട്: 'ഞാൻ ഒരു റിപ്പബ്ളിക്കനാണ്, പക്ഷേ ഞാൻ സർവ്വരാജ്യസഖ്യത്തെ അനുകൂലിക്കുന്നു' എന്ന്. എന്തിനാണ് ഈ 'പക്ഷേ?' എന്റെ പ്രിയപ്പെട്ട നാട്ടുകാരേ, ഈ മുഴുവൻ ചർച്ചയിലും, ഒരിക്കലും വന്നുപെടാൻ പാടില്ലാതിരുന്ന ഒരു ഘടകം വന്നുചേർന്നിട്ടുണ്ടെന്നു നിങ്ങളോടു പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഞാൻതന്നെയാണ് പറയുന്നതെങ്കിലും, വ്യക്തിപരമായ ശത്രുതയുടെ ഒരംശം ഇതിലുണ്ട്. ഈ സർവ്വരാജ്യസഖ്യവ്യവസ്ഥകളെപ്പറ്റി ആദ്യം ചിന്തിച്ചതും, അവ ആദ്യം കണ്ടെത്തിയതും, അവ ആദ്യം രേഖപ്പെടുത്തിവച്ചതും വിത്സൻ എന്നു പേരായ ഒരു മനുഷ്യനാണെന്ന് ചിലർ വിചാരിച്ചേക്കാം. അങ്ങിനെയായിരുന്നെങ്കിൽ എന്നു ഞാൻ ആശിക്കുന്നു. ഞാൻ അതു ചെയ്തിരുന്നുവെങ്കിൽ, മറ്റൊന്നുമില്ലെങ്കിലും അതെങ്കിലും ഞാൻ ചെയ്തിട്ടുണ്ടെന്നു രേഖപ്പെടുത്തുന്നതു് എനിക്കു സമ്മതമായിരുന്നേനേ. പക്ഷേ ഞാനല്ല അതു് ചെയ്തതു്. ആയിരക്കണക്കിനുള്ള എന്റെ നാട്ടുകാരോടൊപ്പം എനിക്കും, 20 കൊല്ലം മുമ്പു്, മുഖ്യമായും റിപ്പബ്ളിക്കൻകക്ഷിയിൽപ്പെട്ട ആളുകളിൽനിന്നാണ്, ഈ ആശയം ലഭിച്ചതു്. ഞാൻ ഒരു റിപ്പബ്ളിക്കനായിരുന്നെങ്കിൽ, "ഞാൻ ഒരു റിപ്പബ്ളിക്കനാണ്, അതുകൊണ്ടു ഞാൻ സർവ്വരാജ്യസഖ്യത്തെ അനുകൂലിക്കുന്നു" എന്നു പറയുമായിരുന്നു. സർവ്വരാജ്യസഖ്യത്തെ ഈ പ്രാസംഗികനിൽനിന്നു വിടുത്തിനിറുത്താനാണ് എന്റെ ഇപ്പോഴത്തെ ശ്രമം. ഞാനല്ല അതു കണ്ടുപിടിച്ചതു്; എന്റേതല്ല ആ സൃഷ്ടി. തലമുറക

ളായി സമാധാനത്തെ സ്നേഹിക്കുകയും നീതി പുലരണമെന്ന് ആഗ്രഹിക്കുകയുംചെയ്ത ആളുകളുടെ മനസ്സാക്ഷിയിൽനിന്നും ചിന്തയിൽനിന്നുമാണ് അത് ഉടലെടുത്തത്. അതുമായുള്ള എന്റെ ബന്ധമാകട്ടെ, ഏതൊരു പൊതുപ്രശ്നവുമായി എനിക്കുണ്ടായിരിക്കേണ്ട ബന്ധം മാത്രമാണ്,—തന്റെ സഹജീവികളുടെ ചിന്തകളും വികാരങ്ങളും വ്യാഖ്യാനിക്കുവാൻ ശ്രമിക്കുന്ന ഒരു മനുഷ്യന് തന്റെ നാട്ടുകാരോട് ഉണ്ടായിരിക്കേണ്ട ഒരു ബന്ധംമാത്രം.

വളരെയേറെ ആലോചനാപൂർവ്വം ഈ മഹത്തായ ഭരണക്രമം സ്ഥാപിച്ച ആ ആദ്യതലമുറയിൽപ്പെട്ട ആളുകളെ, വാഷിങ്ടൺ, ഹാമിൽടൺ, ജെഫേഴ്സൺ, ആഡംസ് എന്നിവരുടെ തലമുറയെ, ഞാനെന്റെ മനോദൃഷ്ടികളിൽ കാണുന്നു. അമേരിക്കൻആദർശം ലോകത്തെ കീഴടക്കുന്നത്, ആനന്ദംനിറഞ്ഞ അത്ഭുതത്തോടെ അവർ നോക്കിനില്ക്കുന്നത് ഞാൻ കാണുന്നു."

വിത്സന്റെ വാദം ഇതൊക്കെയായിരുന്നു. അമേരിക്കൻ ആദർശം, അമേരിക്കൻ രാഷ്ട്രത്തെ കീഴടക്കിയതുപോലെ, ലോകത്തെ കീഴടക്കുന്നത് കാണുവാനും അദ്ദേഹം ആഗ്രഹിച്ചു. വാഷിങ്ടന്റെയും ജെഫേഴ്സന്റെയും തത്ത്വങ്ങൾക്കു സാർവ്വലൗകികമായ അംഗീകരണം ലഭിക്കണമെന്ന് അദ്ദേഹം കൊതിച്ചു. അതിനുവേണ്ടിയായിരുന്നു സർവ്വരാജ്യസഖ്യം സ്ഥാപിക്കുവാൻ, തന്റെ ശക്തിയുടെ അവസാനത്തുള്ളിവരെ ചെലവഴിച്ച് അദ്ദേഹം സമരം ചെയ്തത്.

വിജയം നേടിക്കഴിഞ്ഞില്ലെന്ന്, അതിനിനിയും താമസമുണ്ടെന്ന് അദ്ദേഹം, കൂടുതൽ കൂടുതൽ വ്യക്തമായി മനസ്സിലാക്കി. സ്വാതന്ത്ര്യത്തേയും ജനാധിപത്യത്തേയും

കുറിച്ചുള്ള അമേരിക്കൻആദർശങ്ങളുടെ വിപുലീകരണത്തേക്കാൾ വളരെയേറെ കാര്യങ്ങൾ അടങ്ങിയതായിരുന്നു അദ്ദേഹത്തിന്റെ ആദർശം. 'പുതിയ നിയമ'ത്തിൽ വിശദീകരിച്ചിട്ടുള്ള സാഹോദര്യത്തിന്റെ തത്വങ്ങൾക്ക് സാർവ്വലൗകികമായ അംഗീകാരം നേടുക എന്നുവരെ, അത് അർത്ഥമാക്കിയിരുന്നു. തന്റെ ജോലിയുടെ വലിപ്പം അദ്ദേഹത്തെ തടഞ്ഞില്ല; നല്ല കാര്യത്തിനുവേണ്ടി സമരം ചെയ്യുവാനുള്ള അടങ്ങാത്ത ആവേശം അദ്ദേഹത്തിനുണ്ടായിരുന്നു. പക്ഷേ താൽപര്യരാഹിത്യം, നിർവ്വികാരത, അവിശ്വാസം എന്നിവ ക്രമേണ അദ്ദേഹത്തെ തകർക്കുകയായിരുന്നു. തന്നോടാവശ്യപ്പെടുന്ന ജോലി നിർവ്വഹിക്കുവാൻ വേണ്ടത്ര ശക്തി ഒരിക്കലും ഉണ്ടായിട്ടില്ലാത്ത അദ്ദേഹത്തിന്റെ ശരീരം, ഇടയ്ക്കിടയ്ക്ക് അദ്ദേഹത്തെ പരാജയപ്പെടുത്താറുണ്ട്; ഇപ്പോഴും അതു് അദ്ദേഹത്തെ തോല്പിച്ചു. ശാന്തസമുദ്രതീരംവരെ യാത്രചെയ്തതിനുശേഷം അദ്ദേഹം തന്റെ മടക്കയാത്ര ആരംഭിച്ചു. ഡാക്ടരുടെ ഉപദേശം അവഗണിച്ചുകൊണ്ടു് 'വിചിത'യിൽ എത്തുന്നതുവരെ, അദ്ദേഹം തന്റെ എല്ലാ പരിപാടികളും നിർവ്വഹിച്ചുപോന്നു. അവിടെയെത്തിയപ്പോഴേക്കു്, കിടക്കയിൽനിന്നു് എഴുന്നേല്ക്കുവാൻകൂടി കഴിയാതായി അദ്ദേഹത്തിനു്. യാത്രാപരിപാടികൾ ഉപേക്ഷിച്ചു് പ്രസിഡണ്ടു് വാഷിങ്ടണിലേക്കു മടങ്ങി.

സഹതാപത്തിന്റെ ഒരു അല ഉയൎന്നു; പക്ഷേ കഴിഞ്ഞ മൂന്നു് ആഴ്ചകളായി അദ്ദേഹം പറഞ്ഞുകൊണ്ടിരുന്ന വാക്കുകളുടെ പ്രതിദ്ധ്വനികളെ മുക്കിക്കൊല്ലത്തക്ക വിധം ഉയൎന്ന ദുഷ്ടമായ അപവാദങ്ങൾ അതിനെ തടഞ്ഞു നിർത്തി. സമരത്തിന്റെ മദ്ധ്യത്തിൽ വീണുപോയ ആ മനുഷ്യന്റെമേൽ വ്യക്തിപരമായ വിദ്വേഷങ്ങൾ കുമിഞ്ഞുകൂടി; ഇനി യാതൊന്നും ചെയ്യുവാനുള്ള ശക്തിയില്ല പ്രസിഡണ്ടിനു്, എന്ന വാർത്ത രഹസ്യമായി പ്രചരിച്ചുതുടങ്ങി.

ഈ ആക്രമണങ്ങൾക്കൊന്നും വിത്സൻ മറുപടി പറഞ്ഞില്ല. നിരൂപണങ്ങൾക്കു കീഴടങ്ങിയതായി തോന്നിക്കുക എന്നതു്, ശത്രുക്കൾക്കു സന്തോഷവും മിത്രങ്ങൾക്കു് അസ്വാസ്ഥ്യവും നല്കുന്ന അദ്ദേഹത്തിന്റെ സ്ഥിരമായ സ്വഭാവവിശേഷങ്ങളിലൊന്നായിരുന്നു. സത്യത്തിന്റെ ശക്തിയിൽ അദ്ദേഹത്തിനു് യോഗാത്മകമായ ഒരു വിശ്വാസമുണ്ടായിരുന്നു. വേഗത്തിലോ വൈകിയോ അതു് സ്വയം വെളിപ്പെടാതിരിക്കുകയില്ല; അദ്ദേഹത്തിനു് ക്ഷമക്കേടു് ഉണ്ടായിരുന്നില്ല. തന്മൂലം, ഇപ്പോൾ ഈ ദുഷ്ടമായ കിംവദന്തികളുടെനേരെയും, അദ്ദേഹം നിശ്ശബ്ദത പാലിച്ചു. അദ്ദേഹത്തിന്റെ ധിഷണാപരമായ ജീവിതം മുന്നേപ്പോലെതന്നെ തുടൎന്നു. അദ്ദേഹം കിടപ്പിലായിട്ടു്, ഏതാനും നാളുകൾമാത്രം കഴിഞ്ഞിരിക്കേ, ഒരുദിവസം അദ്ദേഹത്തിന്റെ മകൾ മാർഗരററു്, അദ്ദേഹത്തിന്റെ അരികിൽ ഇരുന്നു്, അദ്ദേഹത്തിനു വായിച്ചുകൊടുത്തിരുന്നു: അദ്ദേഹത്തിന്റെ ബുദ്ധിശക്തിക്കു് ഒരു ക്ഷീണവും പററിയിരുന്നില്ലെന്നും, താൻ വായിച്ചുപോകുന്നതിനിടയ്ക്കു്, തന്റെ ഉച്ചാരണം തിരുത്തുന്നതിനുവേണ്ടി അദ്ദേഹം, വായന നിരന്തരം തടഞ്ഞിരുന്നെന്നും, (—അദ്ദേഹം അച്ഛനിൽ നിന്നുനേടിയ ഒരു സ്വഭാവവിശേഷമായിരുന്നു അതു്—) അവൾ ഓർമ്മിക്കുന്നു.

ഇക്കാലത്തെല്ലാം സമാധാനസന്ധി സെനററിന്റെ കൈവശമായിരുന്നു. എട്ടുമാസക്കാലം അതു ചർച്ചകൾക്കും ആക്രമണങ്ങൾക്കും വാദപ്രതിവാദങ്ങൾക്കും വിധേയമായിക്കൊണ്ടിരുന്നു. ആകപ്പാടെ അഞ്ചുമാസംകൊണ്ടാണു് ആ സന്ധി നിർമ്മിക്കപ്പെട്ടതു്; എന്നിട്ടും അതിന്റെ നിർമ്മാതാക്കൾക്കു്, കൂടുതൽ സമയമെടുത്തു എന്ന നിരൂപണത്തിനു വിധേയരാകേണ്ടിവന്നു. വിദേശകാൎയ്യകമ്മിററിയുടെ അദ്ധ്യക്ഷനായിരുന്ന സെനററർ ലോഡ്ജായിരുന്നു, "വിത്സൻ ലീഗ്" എന്നു് പരിഹാസപൂർവ്വം പരാമർശിക്കപ്പെട്ടിരുന്ന

സ്വരാജ്യസഖ്യത്തിന്റെ, അക്ഷീണനായ പ്രതിയോഗി. ഡെമോക്രാററിക്‌കക്ഷിയിൽപ്പെട്ട പ്രസിഡണ്ടു് അത്തരമൊരു പദ്ധതിയുടെ വക്താവായിത്തീരുന്നതിനുമുമ്പു്, ഭാവിയിലെ അത്യാവശ്യകതകളിൽ ഒന്നു് എന്ന നിലയിൽ അത്തരമൊരു സംഘടനയെക്കുറിച്ചു് ലോഡ്ജു് ചർച്ചചെയ്യുകയുണ്ടായിട്ടുണ്ടു്. നവമ്പർ ആദ്യം ഈ റിപ്പബ്ലിക്കൻ നേതാവു്, സമാധാനസന്ധിയെ, പ്രത്യേകിച്ചും സ്വരാജ്യസഖ്യവ്യവസ്ഥകളിലെ പത്താംവകുപ്പിനെ, പരിഷ്കരിക്കുന്നതിനുവേണ്ടി 14 ഭേദഗതികൾ സെനററിന്റെ മുമ്പാകെ സമർപ്പിക്കുകയുണ്ടായി. വിത്സന്റെ പതിന്നാലിനപ്പരിപാടികളെ പരിഹാസപൂർവം സൂചിപ്പിക്കാനായിരുന്നു എണ്ണം പതിന്നാലുതന്നെയാക്കിയതു്. പ്രസിഡണ്ടു് ഈ ഭേദഗതികൾ ശ്രദ്ധിച്ചു പരിശോധിക്കുകയും, അവ സ്വീകരിക്കപ്പെടുകയാണെങ്കിൽ, അതു് സന്ധിയെ അംഗീകരിക്കുക എന്നതിനേക്കാൾ അതിനെ ദുർബ്ബലപ്പെടുത്തുകയായിരിക്കും ചെയ്യുക എന്നു പ്രഖ്യാപിക്കുകയും ചെയ്തു. തന്മൂലം, ഭേദഗതികളോടുകൂടി സന്ധി അംഗീകരിക്കണമെന്നുള്ള ലോഡ്ജിന്റെ പ്രമേയത്തിന്നെതിരായി വോട്ടുചെയ്യുവാൻ അദ്ദേഹം സെനററംഗങ്ങളെ ഉപദേശിച്ചു.

സെനററു് ഒരു പരീക്ഷണഘട്ടത്തിലായിരുന്നു. രാഷ്ട്രീയവും സാമ്പത്തികവുമായ അസ്വാസ്ഥ്യങ്ങൾ തുടർന്നുപോകുവാൻ കാരണമാകത്തക്കവിധം, സന്ധിയെ പരാജയപ്പെടുത്തണമെന്നു് ആരും ആഗ്രഹിച്ചില്ല. പക്ഷേ ലോഡ്ജും വിത്സനും വിട്ടുകൊടുക്കുവാൻ തയ്യാറില്ലായിരുന്നു. ലോഡ്ജിന്റെ ഭേദഗതികൾ സ്വീകരിച്ചാൽ സമാധാനസന്ധിക്കു വന്നുചേരുമെന്നു് തനിക്കുറപ്പുള്ള നിഷ്ഫലതയെ, പ്രസിഡണ്ടു് ദൃഢമായി എതിർത്തു. ജനങ്ങൾ, തങ്ങളുടെ സ്വന്തം ശബ്ദത്തിൽ ഇതിനെ പിന്താങ്ങുമെന്നു് അദ്ദേഹത്തിനു് ബോദ്ധ്യമുണ്ടായിരുന്നു അടുത്ത കൊല്ലത്തെ തിരഞ്ഞെടു-

പ്പിൽ ഇക്കാൎയ്യം ഒരു ഹിതപരിശോധയ്ക്കു വിടാമെന്നു് അദ്ദേഹം വാദിച്ചു. ഈ വെഴ്സയൽസ്സന്ധി ഉപേക്ഷിച്ചു്, നമുക്കു ജൎമ്മനിയോടു് മറെറാരു സമാധാന സന്ധി ചെയ്യാം എന്നൊരു നിൎദ്ദേശവും ഈ അവസരത്തിൽ ഉയൎന്നുവരികയുണ്ടായി. നവമ്പർ 19-ാംനു-ലോഡ്ജിൻെറ പ്രമേയം പരാജയപ്പെട്ടതിനെത്തുടൎന്നു് സമാധാനസന്ധിയുടെ കാൎയ്യം നീട്ടിവയ്ക്കപ്പെട്ടു.

അടുത്ത ഏതാനും മാസങ്ങൾക്കുള്ളിൽ അഭിപ്രായവ്യത്യാസങ്ങളുടെ വേലിയേററം കൂടുതൽ ശക്തമായിത്തീൎന്നു. താൻ മുൻകാലങ്ങളിൽ ഇടയ്ക്കിടെ ചെയ്യാറുണ്ടായിരുന്നതുപോലെ നിയമസഭയെ അഭിമുഖീകരിക്കുവാൻ കഴിവില്ലാതെ, തൻെറ മന്ത്രിസഭയെപ്പോലും കാണുവാൻ ശക്തിയില്ലാതെ, വൈററ്ഹൌസിൽ, നിസ്സഹായനായി രോഗശയ്യയിൽകിടന്നിരുന്ന വിത്സൻ, പൊതുജനാഭിപ്രായത്തിൻെറ ഒഴുക്കു പരീക്ഷിച്ചുനോക്കുവാനുള്ള ഒരു നിലയിലായിരുന്നില്ല. സൎവ്വരാജ്യസഖ്യത്തിൻെറ പ്രതിയോഗികൾക്കു്, എല്ലാ കാൎയ്യങ്ങളും ഇഷ്ടംപോലെ ചെയ്യുവാൻ കഴിഞ്ഞു.

വാഷിങ്ടൻെറ വിടവാങ്ങൽപ്രസംഗം, ഇംഗ്ലണ്ടിനോടു് ജെഫേഴ്സനുണ്ടായിരുന്ന വെറുപ്പു്, ഇവയെല്ലാം വീണ്ടും ഓൎമ്മിപ്പിക്കപ്പെട്ടു. 'അകന്നുനില്ക്കുക' എന്നതായിരുന്നു അമേരിക്കയുടെ ആദൎശം. അതു തുടൎന്നേമതിയാകൂ. തൊഴിലാളികൾ, കൃഷിക്കാർ, പരിഷ്കാരേച്ഛുക്കൾ, നീഗ്രോകൾ ഇവരെല്ലാം, "നൂറുശതമാനം അമേരിക്കനിസ" മെന്നു തങ്ങൾ വ്യവഹരിച്ചു ഒന്നിനുവേണ്ടി നിലകൊണ്ടിരുന്ന ആളുകളുടെ അക്ഷീണയത്നത്തിൻെറ ഫലമായി, കലഹോൽസുകരായ വിഭാഗങ്ങളായി മാറി. തന്മൂലം 1920 മാൎച്ച് 19-ാംനു- അമേരിക്കൻസെനററിൽ, സമാധാന സന്ധി പരാജയപ്പെടുത്തപ്പെട്ടപ്പോൾ, അതു് അപ്രതീക്ഷിതമായ ഒരാഘാതമായിരുന്നില്ല. ഡെമോക്രാററിക് കക്ഷി

യിൽപ്പെട്ട സെനററംഗങ്ങൾപോലും പ്രസിഡണ്ടിനെ സഹായിക്കാതിരിക്കുകയുണ്ടായി; 24 പേർ അദ്ദേഹത്തെ അനുകൂലിച്ചപ്പോൾ 23 പേർ അദ്ദേഹത്തെ എതിർക്കുകയാണുണ്ടായതു്. സമാധാനസന്ധി, അംഗീകരിക്കപ്പെടാത്തനിലയിൽ, പ്രസിഡണ്ടിനു് മടക്കി അയച്ചു.

അടുത്തുവരുന്ന തിരഞ്ഞെടുപ്പിനെസംബന്ധിച്ചിടത്തോളം വിത്സൻെറ മനോഭാവം വളരെ മുമ്പിലേതന്നെ വ്യക്തമായിരുന്നു. ജനുവരിയിൽ, താൻ എഴുതിയ ജാക്സൺദിനലേഖത്തിൽ അദ്ദേഹം, സർവ്വരാജ്യസഖ്യത്തിൻെറ പ്രശ്നം നവമ്പറിൽ ഒരു ജനഹിതപരിശോധനയ്ക്കു വിടണമെന്നു വാദിക്കുകയുണ്ടായി. ജൂണിൽ, സാൻഫ്രാൻസിസ്കോവിൽവച്ചു് ഡെമോക്രാററിക് കക്ഷിയുടെ ദേശീയ സമ്മേളനം ചേർന്നപ്പോൾ ജെയിംസ് എം. കോക്സായിരുന്നു പ്രസിഡണ്ടുസ്ഥാനാർത്ഥി. വിത്സനെ വീണ്ടും സ്ഥാനാർത്ഥിയാക്കുന്നതിനെപ്പററി, യാതൊരു നിർദ്ദേശവും ഉണ്ടായില്ല. നേതാക്കന്മാർ നിശ്ശബ്ദം ആ പേജു് മറിക്കുകയും, തങ്ങളുടെ സംഘടന ചെന്നുപെട്ടിട്ടുള്ള കുഴപ്പത്തെ അവഗണിക്കുകയും ചെയ്തു.

ആദ്യം വിത്സനെ സഹായിക്കുവാൻ തയ്യാറായ "പ്രസിഡണ്ടുനിർമ്മാതാവു്" കേണൽ ഹാർവി, ഇപ്പോൾ കുറേക്കൂടി ഇണക്കമുള്ള മറെറാരു അപേക്ഷകനു്, വാറൻ ജി. ഹാർഡിങ്ങിനു് സ്ഥാനാർത്ഥിത്വം നേടിക്കൊടുക്കുവാൻ ഉത്സാഹിക്കുകയായിരുന്നു. ഹാർഡി ഡെമോക്രാററിക് കക്ഷി വിട്ടു് റിപ്പബ്ളിക്കൻകക്ഷിയിൽ ചേർന്നുകഴിഞ്ഞിരുന്നു. ആദർശങ്ങളിലെന്നതിനേക്കാൾ, പ്രസിഡണ്ടുമാരിലായിരുന്നു അദ്ദേഹത്തിനു് കൂടുതൽ താൽപര്യം.

ആ തിരഞ്ഞെടുപ്പിൽ റിപ്പബ്ളിക്കൻകക്ഷിക്കു വമ്പിച്ച വിജയം ലഭിച്ചു. ഹാർഡിങ്ങിൻെറ ഭൂരിപക്ഷം

70 ലക്ഷത്തോളം വന്നെത്തി. റീഡുമാരും, റൂസെവൽട്ടുമാരും, ലോഡ്ജുമാരുമെല്ലാം വമ്പിച്ച വിജയം കരസ്ഥമാക്കി. 1921 മാർച്ച് 4-ാംനു- പുതിയ പ്രസിഡണ്ടുസ്ഥാനമേറെറടുക്കുന്നദിവസം, ഉൽഘാടനച്ചടങ്ങിൽ തൻെറ പങ്കു നിർവ്വഹിക്കുവാൻ തീർച്ചപ്പെടുത്തിക്കൊണ്ടു്, വൈററ് ഹൗസിലെ ക്ഷീണിതനായ അന്തേവാസി, തൻെറ പിൻഗാമിയുടെ അരികിൽ ഇരുന്നുകൊണ്ടു്, * കാപ്പിറേറാളിലേയ്ക്കു ഓടിച്ചുപോയി. പക്ഷേ അവസാനനിമിഷത്തിൽ, ചടങ്ങുകൾ ദർശിക്കുവാൻ ഏതാനും ചവിട്ടുപടികൾ കയറണമെന്നു കണ്ടപ്പോൾ അദ്ദേഹം തൻെറ പരിശ്രമം ഉപേക്ഷിച്ചു. "സെനററ് എന്നെ താഴേയ്ക്കു എറിഞ്ഞു; പക്ഷേ ഞാൻ വീഴാൻ ആഗ്രഹിക്കുന്നില്ല." തൻെറ പഴയ ഉല്ലാസത്തിൻെറ ലാഞ്ഛനയോടുകൂടി അദ്ദേഹം പറഞ്ഞു.

അങ്ങിനെ വുഡ്രോവിത്സൺ സ്വകാര്യജീവിതത്തിലേയ്ക്കു മടങ്ങി. രോഗംകൊണ്ടു് അദ്ദേഹത്തിൻെറ ശരീരം തളർന്നിരുന്നു. പക്ഷേ, പരാജയത്തിൻെറയും നിരാകരണത്തിൻെറയും തുടർച്ചയായ അടികളേററിട്ടുപോലും, തൻെറ ആദർശങ്ങളുടെ അന്തിമവിജയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന വിശ്വാസം മങ്ങാതെ നിലകൊണ്ടു. സർവ്വരാജ്യസഖ്യത്തിൽ അമേരിക്ക ചേരുന്നതു കാണുവാൻ അദ്ദേഹത്തിനു വിധിയില്ലായിരിക്കാം; പക്ഷേ അമേരിക്കൻ ആദർശങ്ങൾ അടിത്തറയാക്കിത്തീർക്കുന്നതിനു് താൻ കഠിനയത്നം ചെയ്തിട്ടുള്ള ഒരു സംഘടനയിൽ, തൻെറ രാജ്യം അവസാനം അംഗമായി ചേരുമെന്നതിൽ അദ്ദേഹത്തിനു് സംശയമുണ്ടായിരുന്നില്ല. "ആശയങ്ങൾ ജീവിക്കുന്നു; മനുഷ്യർ മരിക്കുന്നു." അദ്ദേഹം പറഞ്ഞു.

വിചിത്രമെന്നു പറയട്ടെ, പരിഷ്കൃതലോകത്തിൽ ഏററവുമധികം അധികാരം വഹിച്ചിരുന്ന വിത്സൺ,

---

* അമേരിക്കൻ നിയമസഭാമന്ദിരം.

ഏററവുംകുറച്ചറിയപ്പെട്ടിരുന്ന ഒരു വ്യക്തിയായിരുന്നു. അദ്ദേഹത്തിൻെറ വ്യക്തിത്വം ഹ്രസ്വമായിപ്പോകത്തക്ക രീതിയിൽ അദ്ദേഹത്തിൻെറ ധിഷണാശക്തിക്കു പ്രാധാന്യം നൽകുവാനായിരുന്നു വർത്തമാനപത്രങ്ങൾ താൽപര്യം പ്രകടിപ്പിച്ചിരുന്നതു്. ഒരാളും മുഴുവൻ തലച്ചോറുമാത്രമായിരിക്കില്ല; "ശൂന്യാകാശത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന നിസ്സംഗനായ ഒരു ബുദ്ധിജീവി" എന്നു് തന്നെപ്പററി പേയ്ജ് നൽകിയ വിവരണത്തെ, വിത്സൺതന്നെ വിനോദപൂർവ്വം പരിഹസിക്കുകയുണ്ടായിട്ടുണ്ടു്.

അദ്ദേഹം ഒരു സ്വേച്ഛാധികാരിയായിരുന്നു— അഹംഭാവം തെല്ലുപോലുമില്ലാത്ത, പിഴയ്ക്കാത്ത യുക്തിയുടെ മരവിച്ച തീക്ഷ്ണതയിലൂടെ ഓരോ കാര്യങ്ങളും നോക്കിക്കാണുന്ന അസാധാരണനായ ഒരു സ്വേച്ഛാധികാരി. എങ്കിലും അദ്ദേഹത്തിൻെറ മുഴുവൻ ജീവിതവും തൻെറ വികാരങ്ങളാൽ നിറംപിടിപ്പിക്കപ്പെട്ടതും ആന്ദോളനം ചെയ്യപ്പെട്ടതും ആയിരുന്നു. അദ്ദേഹം പ്രധാനമായും ഒരു നിർമ്മാതാവായിരുന്നു,— സമാധാനത്തിനുവേണ്ടി, ജനാധിപത്യത്തിനുവേണ്ടി, സീമാതീതവും ഗുണപ്രദവുമായ ഒരു സ്വാധീനത പുലർത്താൻ കഴിയുന്ന അമേരിക്കയ്ക്കുവേണ്ടി, ഒരു ക്ഷേത്രം പണിയുവാൻ പരിശ്രമിച്ച ഒരാൾ. ഒരു ആദർശവാദി? അതേ, രാഷ്ട്രങ്ങളുടെ സാർവ്വസാഹോദര്യത്തെക്കുറിച്ചുള്ള തൻെറ സ്വപ്നം യഥാർത്ഥമായിത്തീരുമെന്നു് അവസാനംവരെ വിശ്വസിച്ച ഒരു ആദർശവാദിയായിരുന്നു അദ്ദേഹം. എന്നിരുന്നാലും ലിങ്കനുശേഷമുണ്ടായ ഏററവും പ്രായോഗികമതിയായ രാഷ്ട്രീയപ്രവർത്തകനും അദ്ദേഹമായിരുന്നു. സുഹൃത്തുക്കൾക്കുവേണ്ടിയുള്ള അദ്ദേഹത്തിൻെറ അഭിലാഷം വമ്പിച്ചതായിരുന്നു; എങ്കിലും സൗഹാർദ്ദബന്ധങ്ങൾക്കുവേണ്ടി യാതൊരു വിട്ടുവീഴ്ചയും അദ്ദേഹം ചെയ്തിരുന്നില്ല.

തന്റെ കുടുംബത്തിന്റെമേൽ, തന്റെ ഭാര്യയുടേയും കുട്ടികളുടേയുംമേൽ, തന്റെ ഏററവുമടുത്ത ഏതാനും സുഹൃത്തുക്കളുടെമേൽ, വിത്സൺ തന്റെ സ്നേഹം വാരിക്കോരി ചൊരിഞ്ഞു. അവരെ സംബന്ധിച്ചിടത്തോളം, അദ്ദേഹത്തിന്റെ വ്യക്തിത്വം, ആനന്ദത്തിന്റെ ഒരു വിസ്തൃതലോകമായിരുന്നു. തന്നെ അടുത്തറിയുന്ന ഏതാനും ചിലരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടുന്ന സൗമ്യനും സ്നേഹസമ്പന്നനും വിനോദപ്രിയനുമായ ആ വ്യക്തിയിൽ നിർവ്വികാരനും യതിതുല്യനുമായ ഒരു പണ്ഡിതന്റെ യാതൊരംശവുമില്ലായിരുന്നു. വിത്സന്റെ സ്വാഭാവികമായ രീതികളെപ്പററി കേണൽഹൗസ് തന്റെ ഡയറിയിൽ ചിലതെല്ലാം പറയുന്നുണ്ട്:

"പ്രസിഡണ്ടിന്റെ മുഖംമാത്രമല്ല മാറുക; ഞാൻ അറിഞ്ഞിട്ടുള്ളവരിൽവച്ച് ഏററവുമധികം സങ്കീർണ്ണതയും നിഗൂഢതയും ഉള്ള വ്യക്തികളിൽ ഒരാളാണ് അദ്ദേഹം. അദ്ദേഹത്തിലുള്ള വൈരുദ്ധ്യങ്ങളുടെ ആധിക്യംമൂലം അദ്ദേഹത്തിന്റെമേൽ ഒരു വിധിപ്രസ്താവിക്കുക വിഷമമാണ്.........അടുത്തറിയുവാൻകഴിഞ്ഞാൽ വുഡ്രോവിത്സനേക്കാൾ ചേതോഹരനായ ഒരു വ്യക്തി, ഈ ലോകത്തിൽ വേറെയില്ലെന്നുതോന്നും. അദ്ദേഹത്തെപ്പററി മതിപ്പോടുകൂടിയല്ലാതെ ആരുംതന്നെ ആ സാന്നിദ്ധ്യം വിട്ടുപോയിട്ടുള്ളതായി ഞാൻ കണ്ടിട്ടില്ല. വേണമെന്നുണ്ടെങ്കിൽ അദ്ദേഹത്തിനു് ഈ ആകർഷണം, സ്വകാര്യജീവിതത്തിലും പൊതുജീവിതത്തിലും വമ്പിച്ച നേട്ടങ്ങൾക്കുവേണ്ടി ഉപയോഗിക്കുവാൻ കഴിയും."

വാഷിങ്ടണിലെ തെരുവിൽക്കൂടി, വിത്സനെ കടന്നുപോയ ഒരാളെപ്പററി ഇങ്ങിനെയൊരു കഥയുണ്ട്: "ഞാൻ അദ്ദേഹത്തിന്റെനേരെ നോക്കിയപ്പോൾ, അദ്ദേഹം

തന്റെ മുഖം എന്റെ നേരെ തിരിച്ചു—ഉടനെ എന്റെ തൊപ്പി എന്റെ കയ്യിൽ ഇരിക്കുന്നതായാണു ഞാൻ കണ്ടതു്. പതാകയെ വന്ദിക്കുന്നതുപോലെയായിരുന്നു അതു്"—അയാൾ പറയുകയുണ്ടായി.

ദീർഘവും വേദനാകരവുമായ രോഗത്താൽ അവശനായിത്തീർന്ന വുഡ്രോവിത്സൺ 1924 ഫെബ്രുവരി 3-ാംനു പറഞ്ഞു: "ഞാൻ തയ്യാറായിരിക്കുന്നു." അവയായിരുന്നു അദ്ദേഹത്തിന്റെ അവസാനവാക്കുകൾ.

★



# കാലാനുക്രമണിക.

1807 ജെയിംസ് വിത്സൺ അമേരിക്കയിലേക്കു കപ്പൽ കയറുന്നു.

1836 തോമസ് വുഡ്രോ അമേരിക്കയിലേക്കു യാത്രപുറപ്പെടുന്നു.

1856 ഡിസംബർ 28. തോമസ് വുഡ്രോവിത്സന്റെ ജനനം.

1875 വുഡ്രോവിത്സൺ പ്രിൻസ്ടണിലേക്കു പോകുന്നു.

1879 വുഡ്രോവിത്സൺ കാബിനററ് ഗവണ്മെൻറിനെക്കുറിച്ചുള്ള ലേഖനം പ്രസിദ്ധപ്പെടുത്തി; പ്രിൻസ്ടനിൽനിന്നു ബിരുദം നേടി; വെർജീനിയ സർവ്വകലാശാലയിൽ ചേർന്നു.

1882 ജൂൺ 1. വിത്സൺ, ജോർജിയയിലെ, അററ്ലാൻറയിലേക്കു പോകുന്നു. ഇ. ജെ. റെനിക്കും ആയി പങ്കുചേർന്നു നിയമകാര്യാലയം സ്ഥാപിക്കുന്നു.

1883 സെപ്റ്റംബർ 18. വിത്സൺ ജോൺസ് ഹോപ്കിൻസിൽ ചേരുന്നു.

1885 ജനുവരി 24. വിത്സന്റെ ആദ്യപുസ്തകം, "കോൺഗ്രഷനൽ ഗവണ്മെൻറ്" പ്രസിദ്ധീകരിക്കപ്പെട്ടു.

1885 ജൂൺ 24. എല്ലൻ ആക്സനെ വിത്സൺ വിവാഹംകഴിക്കുന്നു.

1885 വിത്സൺ ബ്രിൻമോറിൽ ജോലിക്കു ചേരുന്നു.

1888 വിത്സൺദമ്പതികൾ വെസ്ലിയനിലേക്കു പോകുന്നു.

1889 വിത്സൺ 'ദി സ്റ്റേററ്' എന്ന ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി.

1890 സെപ്റ്റംബർ. പ്രിൻസ്ടണിൽ പ്രൊഫസറായി ജോലിക്കുചേരുന്നു.

1893 'ഡിവിഷൻ ആൻറ് റീ യൂണിയൻ', 'മിയർലിററേച്ചർ', 'ആൻ ഓൾഡ് മാസ്റ്റർ' എന്നീ ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തി.

1896 'ജോർജ്ജ് വാഷിങ്ടൺ' എന്ന ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി. ആദ്യമായി വിദേശത്തേക്കു യാത്രചെയ്തു. പ്രിൻസ്ടൺ സർവ്വകലാശാലയുടെ അദ്ധ്യക്ഷനെന്ന സ്ഥാനം ഏറെറടുത്തുകൊണ്ടുള്ള ഉൽഘാടനപ്രസംഗം.

1902 'അമേരിക്കൻജനതയുടെ ചരിത്രം' എന്ന ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി.

1908 'കോൺസ്റ്റിറ്റ്യൂഷണൽ ഗവണ്മെൻറ്' എന്ന ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി

1910 സെപ്തംബർ 15. വിത്സനെ, ന്യൂജേഴ്സിയിലെ ഗവർണർതിരഞ്ഞെടുപ്പിന് സ്ഥാനാർത്ഥിയായി അംഗീകരിച്ചു.

1910 നവമ്പർ. അദ്ദേഹം ഗവർണറായി തിരഞ്ഞെടുക്കപ്പെട്ടു.

1911 ജനവരി 17. ഗവർണർസ്ഥാനം ഏറെറടുത്തു.

1912 ജൂലായ് 2. 46-ാമത്തെ വോട്ടെടുപ്പിൽ വിത്സനെ പ്രസിഡൻറ് തിരഞ്ഞെടുപ്പിനുള്ള സ്ഥാനാർത്ഥിയാക്കുവാൻ തീരുമാനിച്ചു.

1912 നവമ്പർ 4. വിത്സൺ അമേരിക്കയുടെ പ്രസിഡൻറായി തിരഞ്ഞെടുക്കപ്പെട്ടു.

1913 മാർച്ച് 4. അദ്ദേഹം പ്രസിഡൻറുപദം ഏറെറടുത്തു.

1913 ഒക്ടോബർ 3. അണ്ടർവുഡ് - സിമ്മൺസ് താരിപ്പുനിയമത്തിൽ ഒപ്പുവച്ചു.

1913 താരിപ്പുകമ്മീഷൻ ഏർപ്പെടുത്തി.

1913 ഡിസംബർ 23. വിത്സൺ ഫെഡറൽ റിസർവുനിയമത്തിൽ ഒപ്പുവച്ചു

1914 ജൂൺ 28. ഫെർഡിനാൻഡ് പ്രഭുവിൻെറ വധം.

1914 ആഗസ്റ്റ് 1. ജർമ്മനി റഷ്യയ്ക്കെതിരെ യുദ്ധം പ്രഖ്യാപിച്ചു.

1914 ആഗസ്റ്റ് 3. ജർമ്മനി ഫ്രാൻസിനെതിരെ യുദ്ധപ്രഖ്യാപനം നടത്തി.

1914 ആഗസ്റ്റ് 4. ബ്രിട്ടൻ ജർമ്മനിയുടെ നേരെ യുദ്ധപ്രഖ്യാപനം നടത്തി.

1914 ആഗസ്റ്റ് 6. അല്ലൻആക്സൺവിത്സൻെറ മരണം.

1914 ആഗസ്റ്റ് 18. വിത്സൺ നിഷ്പക്ഷനയം പ്രഖ്യാപിച്ചു.

1914 ഒക്ടോബർ. ക്ലേട്ടൺ - ആൻറിട്രസ്റ്റ് ബിൽ.

1915 ഫെബ്രുവരി. ബ്രിട്ടീഷുദ്വീപുകൾക്കു ചുററും ജർമ്മനി ഒരു യുദ്ധമേഖല പ്രഖ്യാപിച്ചു.

1915 മേയ് 7. ലൂസിററാനിയകപ്പൽ മുക്കപ്പെട്ടു.

1915 ഡിസംബർ 18. വിത്സൺ മിസിസ് ഗാൾട്ടിനെ വിവാഹം കഴിച്ചു.

1916 ജനുവരി 27. ഫെബ്റുവരി 3. മദ്ധ്യപാശ്ചാത്യദേശങ്ങളിൽ, തയ്യാറെടുത്തിരിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി ഉൽബോധിപ്പിച്ചുകൊണ്ടു വിത്സൺ സഞ്ചരിച്ചു.

1916 മാർച്ച് 24. സസക്സ് കപ്പൽ മുക്കി.

1916 ജൂൺ 15. വിത്സനെ വീണ്ടും പ്രസിഡൻറുപദത്തിനു സ്ഥാനാത്ഥിയായി അംഗീകരിച്ചു.

1916 നവംബർ. പ്രസിഡൻറായി വീണ്ടും തിരഞ്ഞെടുക്കപ്പെട്ടു.

1916 ഡിസംബർ 18. യുദ്ധത്തിൽ ഏർപ്പെട്ടിട്ടുള്ള രാഷ്ട്രങ്ങൾക്ക, യുദ്ധം ചെയ്യുന്നതിന്റെ കാരണമാരാഞ്ഞുകൊണ്ട് കുറിപ്പുകൾ അയച്ചു.

1917 ജനുവരി 31. അനിയന്ത്രിതമായി, അന്തർവാഹിനിക്കപ്പൽ ഉപയോഗിക്കുമെന്നുള്ള ജർമ്മനിയുടെ പ്രഖ്യാപനം.

1917 മാർച്ച് 4. വിത്സൺ രണ്ടാമത്തെ തവണ പ്രസിഡൻറുസ്ഥാനം ഏറെറടുത്തു.

1917 ഏപ്രിൽ 2. യുദ്ധത്തിനെക്കുറിച്ചുള്ള വിത്സന്റെ സന്ദേശം.

1917 ഏപ്രിൽ 6. അമേരിക്ക ജർമ്മനിക്കെതിരെ യുദ്ധപ്രഖ്യാപനം നടത്തി.

1917 മേയ് 18. സെലക്റ്റീവ്സ്സവീസസ് നിയമം പാസ്സാക്കപ്പെട്ടു.

1917 ജൂൺ. ജനറൽ പെർഷിങ് അമേരിക്കൻസൈന്യങ്ങളോടുകൂടി ഫ്രാൻസിലേക്ക പുറപ്പെട്ടു.

1917 നവമ്പർ. ബോൾഷെവിക്കുകൾ കെറൻസ്ക്കി ഗവമ്മെൻറിനെ മറിച്ചിട്ടു.

1917 ഡിസംബർ 11. അമേരിക്ക 'അസ്ത്രിയ – ഹങ്കറി' യുടെ നേരെ യുദ്ധപ്രഖ്യാപനം നടത്തി.

1917 ഡിസംബർ 26. റെയിൽവേയുടെമേൽ ഗവമ്മെൻറു നിയന്ത്രണം ഏർപ്പെടുത്തി.

1918 ജനുവരി 8. പതിന്നാലിനപ്പരിപാടിയെപ്പററി വിത്സന്റെ പ്രസംഗം.

1918 മേയ് 20. ഓവർമാൻആക്ട് പാസ്സാക്കി.

1918 നവമ്പർ 11. യുദ്ധവിരാമം പ്രഖ്യാപിക്കപ്പെട്ടു.

1918 ഡിസംബർ 13. വിത്സൺ ബ്രെസ്റ്റിൽ എത്തുന്നു.

1918 ഡിസംബർ 25. അമേരിക്കൻസൈന്യത്തോടൊത്തു് ക്രിസ്തുമസ് ആഘോഷിക്കുന്നു.

1919 ജനവരി 18. സമാധാനസമ്മേളനത്തിന്റെ ആദ്യത്തെ സമ്പൂർണ്ണസമ്മേളനം.

1919 ഫെബ്രുവരി 14 വിത്സൺ സർവരാജ്യസഖ്യവ്യവസ്ഥകളുടെ ആദ്യത്തെ കരടുരൂപകല്പ്പ സമാധാനസമ്മേളനത്തിൽ സമർപ്പിക്കുന്നു.

1919 ഫെബ്രുവരി 15. അദ്ദേഹം അമേരിക്കയിലേക്കു കപ്പൽ കയറുന്നു.

1919 മാർച്ച് 14. അദ്ദേഹം ഫ്രാൻസിലേക്കു മടങ്ങി.

1919 മേയ് 7. സമാധാനസന്ധി ജർമ്മൻകാർക്കു നൽകി.

1919 ജൂൺ 28. വെഴ്സയ്ൽസ് സന്ധിയിൽ ഒപ്പുവച്ചു.

1919 ജൂലായ് 10. വിത്സൺ സമാധാനസന്ധി സെനററിന്റെ മുൻപിൽ സമർപ്പിക്കുന്നു.

1919 സെപ്തംബർ 3. അദ്ദേഹം പടിഞ്ഞാറൻപ്രദേശങ്ങളിലേക്കു പുറപ്പെടുന്നു.

1919 സെപ്തംബർ 25. കാൻസാസിലെ വിചിതയിൽവച്ചുള്ള അദ്ദേഹത്തിന്റെ അസുഖം.

1919 നവമ്പർ 19. സെനററു് സമാധാനസന്ധി തള്ളിക്കളഞ്ഞു.

1920 നവമ്പർ. ഹാർഡിങ്ങ്, അമേരിക്കൻപ്രസിഡൻറായി തിരഞ്ഞെടുക്കപ്പെട്ടു.

1920 ഡിസംബർ. വിത്സനു്, സമാധാനത്തിനുള്ള നോബൽസമ്മാനം ലഭിച്ചു.

1921 മാർച്ച്. അദ്ദേഹം സ്വകാര്യജീവിതത്തിലേക്കു മടങ്ങി.

1924 ഫെബ്രുവരി 3. വുഡ്രോവിത്സന്റെ മരണം.

